

# ജോർജിയൻ മിറർ

മലങ്കരയുടെ സത്യദർശനം

പു. 4 ലക്കം 1 2012 ജനുവരി – മാർച്ച്





Georgian Mirror is published trimonthly by St. George Orthodox Valiyapally, Palarivattom, Kochi-25.



Printed and Published by:
Mathew Alexander for St. George Orthodox Valiyapally, Palarivattom, Kochi-682 025

Editor : C.V. Benjamin, Responsible for selection of news under the PRB Act

Editorial Office:
Georgian Mirror, St. George Orthodox Valiyapally
Palarivattom, Kochi-682 025. Phone: 0484-2346096
Email: gmirror2009@yahoo.com
Chief Editor: 94470 85545 Email: frchackoky@gmail.com
Editor: 93884 73243
Church Website: www.sgovp.com
Church Office Email: sgovpp@gmail.com

Printed at Viani Printings, Lisie Hospital Road, Kochi-682 018. Phone: 0484-2401635

## MISSION STATEMENT

To fight for the MOST HOLY FAITH that God has once for all entrusted to His Saints
(St. Jude 3,20)



വിശുദ്ധന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപിച്ചിരിക്കുന്ന അതിവിശുദ്ധ വിശ്വാസത്തിനു വേണ്ടി പോരാടേണ്ടതിന്
(വി. യൂദാ 3,20)

## ഉള്ളടക്കം





H.G. Job Mar Philoxenos





സുകുമാർ അഴീക്കോട്



**കവർചിത്രം: പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയബാവ**

ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ; അവരെ തടുക്കരുത്; സ്വർഗ്ഗരാജ്യം ഇങ്ങനെയുള്ളവരുടേതല്ലോ. (മത്താ. 19:14, മർക്കൊ. 10:14, ലൂക്കൊ. 18:16)

# കുടുംബത്തിന്റെ ക്രിസ്തീയ ചൈതന്യം വീണ്ടെടുക്കുക



വലിയപിതാവിന്റെ കവർചിത്രവും അനുഗ്രഹാശംസകളും ചേർന്ന ഒരു കുടുംബലക്കം പ്രസിദ്ധീകരിക്കുന്നതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു.

മക്കൾ ഉയർത്തുന്ന ചോദ്യങ്ങൾക്ക് മുമ്പിൽ പകച്ചു നിൽക്കുന്ന മാതാപിതാക്കളും രക്ഷിതാക്കളുടെ സമഗ്രാധിപത്യത്തിൽ തളരുന്ന കുഞ്ഞുങ്ങളും ഇന്ന് അനേകമുണ്ട്. ആരോഗ്യകരമായ ആശയവിനിമയം കുറയുന്നതും പരസ്പര വിശ്വാസം നഷ്ടപ്പെടുന്നതും മൂലം കുടുംബശിഥിലീകരണം ഉണ്ടാകുന്നു. കൂട്ടുകുടുംബങ്ങൾ Nuclear ഫാമിലികളായും No - Clear ഫാമിലികളായും മാറിക്കൊണ്ടിരിക്കുന്നു. സംഘർഷഭരിതമായ കുടുംബങ്ങൾക്ക് പ്രത്യാശ പകരുന്നതാണ് ഈ പേരന്റിംഗ് ലക്കം.

കുടുംബരക്ഷ സഭയുടെ ദൗത്യമാണെന്ന് തിരിച്ചറിഞ്ഞ് സഭ ആരംഭിച്ചിരിക്കുന്ന രക്ഷാകർത്തൃപദ്ധതിയിൽ പങ്കുചേരുന്നതിൽ ജോർജിയൻ മിററിന് സന്തോഷമുണ്ട്. അഭി. ഒസ്താത്തിയോസ് തിരുമേനിയും ബഹു. ഒ. തോമസച്ചനും എഴുതിയ ലേഖനങ്ങൾ മാതാപിതാക്കൾക്ക് പുതിയ വെളിച്ചം നൽകുന്നവയാണ്. **പിതാക്കന്മാരേ, നിങ്ങളുടെ മക്കളെ കോപിപ്പിക്കാതെ കർത്താവിന്റെ ബാലശിക്ഷയിലും പത്ഥ്യോപദേശത്തിലും പോറ്റി വളർത്തുവിൻ** (എഫെസ്യർ 6:4) എന്ന പൗലോസ് ശ്ലീഹായുടെ കൽപന മാതാപിതാക്കൾ ഓർത്തിരിക്കണം.

രണ്ടു മഹാരഥന്മാരെ ഈ കാലയളവിൽ നമുക്ക് നഷ്ടപ്പെട്ടു– ഡൽഹി ഭദ്രാസന മെത്രാപ്പോലീത്ത ജോബ് മാർ പീലക്സീനോസും, സഭയുടെ ഉത്തമ സുഹൃത്ത് ഡോ. സുകുമാർ അഴീക്കോടും. അവരുടെ പാവനസ്മരണക്കു മുമ്പിൽ ജോർജിയൻ മിറർ ആദരാഞ്ജലികൾ അർപ്പിക്കുന്നു.




പ്രശസ്ത എഴുത്തുകാരൻ സി. രാധാകൃഷ്ണന്റെ "ദേശീയ ക്രൈസ്തവ സഭ: അഭിമാനകരമായ ചരിത്രം" സഭയുടെ ദേശീയവീക്ഷണത്തെ ശ്ലാഘിക്കുന്നു. ഈ നാടിന്റെ സ്വാതന്ത്ര്യത്തിനും പുരോഗതിക്കുമായി നിരവധി ധീരന്മാരെ മലങ്കരസഭ സംഭാവന ചെയ്തു എന്നതും അദ്ദേഹം അനുസ്മരിക്കുന്നു.

ബഹു. വിൽസൺ അച്ചന്റെ ധ്യാനചിന്തകളും ഡോ. കുര്യൻ തോമസിന്റെ നസ്രാണിപഠനവും ജോർജിയൻ മിറർ ആരംഭിക്കുന്ന പുതിയ പംക്തികളാണ്.

ഒട്ടുമിക്ക സാമൂഹ്യപ്രശ്നങ്ങളുടെയും കാരണക്കാരനായ മദ്യം എന്ന രാക്ഷസനെതിരെ പൊരുതേണ്ടത് ആവശ്യമായിരിക്കുന്നതിനാൽ സഭ ഇന്ന് മദ്യവിരുദ്ധപ്രസ്ഥാനത്തിൽ കൂടുതൽ ശ്രദ്ധിക്കുന്നു. കുടുംബങ്ങളെ നശിപ്പിച്ചുകൊണ്ടിരിക്കുന്ന മദ്യപാനത്തിനും വൃദ്ധമാതാപിതാക്കളെ അവഗണിക്കുന്ന സാമൂഹ്യതിന്മക്കും എതിരായി ഈ ലക്കം ശക്തിയായി പ്രതികരിക്കുന്നു. അങ്ങനെ കുടുംബസംബന്ധമായി ധാരാളം വിഭവങ്ങൾ ഈ ലക്കത്തിലുണ്ട്.

കുഞ്ഞുങ്ങളുടെ നിഷ്ക്കളങ്ക ഹൃദയം കർത്താവ് സ്നേഹിക്കുന്നു. നിഷ്ക്കളങ്കമായി നടന്നു നീതി പ്രവർത്തിക്കുമ്പോഴാണ് ദൈവം നമ്മെ അനുഗ്രഹിക്കുന്നത്. സഭയ്ക്ക് നീതി നിഷേധിക്കപ്പെടുകയും പീഡിപ്പിക്കപ്പെടുകയും ചെയ്യുന്ന ഈ നാളുകളിൽ ഇത് ഏറ്റവും അന്വർത്ഥമാണ്. കുടുംബത്തിന്റെ ക്രിസ്തീയ ചൈതന്യം വീണ്ടെടുക്കുന്നതിന് വീട്ടിൽ നിഷ്ക്കളങ്ക ഹൃദയത്തോടെ നമുക്ക് പെരുമാറാം (സങ്കീ. 101:2).

ദൈവം നമ്മുടെ കുടുംബങ്ങളെ അനുഗ്രഹിക്കട്ടെ എന്ന് ആശംസിച്ചുകൊണ്ട് പ്രാർത്ഥനാപൂർവ്വം ഈ ലക്കം സമർപ്പിക്കുന്നു.

കർത്താവിൽ നിങ്ങളുടെ

**കെ.വൈ. ചാക്കോ അച്ചൻ**




Rakesh Sahgal in **Business Line** (May 17, 1999)

Website: www.mosc.in
E-mail: catholicos@mosc.in

Telephone: 0481-2574323, 2578500
Fax: 0481-2570569

**The Malankara Orthodox Syrian Church**
**CATHOLICATE OF THE EAST**

BASELIOS MARTHOMA DIDYMUS I
VALIYA BAVA



CATHOLICATE PALACE
KOTTAYAM-686 038
KERALA, INDIA

# പതിരാകരുത് ഈ കതിരുകൾ

*ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ ജീവനുള്ള ബന്ധങ്ങളാൽ അനുഗ്രഹീതമായ കുടുംബങ്ങൾ അന്യമായിക്കൊണ്ടിരിക്കുന്ന ഒരു ലോകത്തിലാണ് നാം ഇന്ന് ജീവിക്കുന്നത്. ധാർമ്മീക മൂല്യങ്ങളിൽ നയിക്കപ്പെടുകയും ആത്മീയ ഫലങ്ങളാൽ സമ്പന്നരാകുകയും ചെയ്യുന്ന വ്യക്തികളുടെ കുറവ് നമ്മുടെ സമൂഹജീവിതത്തെയും സഭാ ജീവിതത്തെയും ഇന്ന് സാരമായി ബാധിച്ചിരിക്കുന്നു. പുതിയ തലമുറ സാന്മാർഗ്ഗികതയിൽ ദൈവോന്മുഖരായി വളർന്നുവരുന്നു എന്ന് ഉറപ്പ് വരുത്തുവാൻ മാതാപിതാക്കൾക്കും ഗുരുക്കന്മാർക്കും ആത്മീയ പിതാക്കന്മാർക്കും ഉത്തരവാദിത്തമുണ്ട്. യുവതലമുറ വഴിതെറ്റുന്നു എന്ന് വിലപിക്കുവാൻ തുടങ്ങിയിട്ട് നാൾ ഏറെ ആയെങ്കിലും അവരെ ശരിയായ ദിശയിലേക്ക് നയിക്കുവാൻ പര്യാപ്തമായ കർമ്മ പരിപാടികളൊന്നും തന്നെ ഫലപ്രദമായി നടപ്പിലാക്കുവാൻ നമുക്ക് സാധിച്ചിട്ടില്ല എന്ന സത്യമാണ്, ഇന്ന് അക്രമങ്ങളിലും സാമൂഹ്യ ദുരന്തങ്ങളിലും ഉൾപ്പെടുന്ന യുവ സമൂഹത്തിന്റെ വർദ്ധിച്ചുവരുന്ന പങ്ക് വെളിപ്പെടുത്തുന്നത്.*

*നമ്മുടെ മക്കൾ ദൈവത്തിന്റെ മഹാദാനമാണ് എന്ന ബോദ്ധ്യത്തിൽ അവരെ സമൂഹത്തിന് നന്മചെയ്യുന്നവരായി വളർത്തുവാൻ നമുക്ക് സാധിക്കണം. നമ്മുടെ കുഞ്ഞുങ്ങളാകുന്ന കതിരുകളിൽ ഒന്നുപോലും പതിരായി പോകാതിരിക്കട്ടെ. മക്കളെ ചൊല്ലിക്കരയുന്ന മാതാപിതാക്കൾ അവരെയോർത്ത് ദൈവത്തെ മഹത്വപ്പെടുത്തുന്ന ഒരു കാലഘട്ടത്തിനായി നമുക്ക് പ്രത്യാശയോടെ കാത്തിരിക്കാം. പരിശുദ്ധ സഭ നടപ്പിൽ വരുത്തിയിരിക്കുന്ന ക്രിസ്തീയ രക്ഷാകർതൃപദ്ധതി ഏറ്റവും അനുഗ്രഹപ്രദമായി അനേകരെ ക്രിസ്തുവിനായി നേടുവാൻ പര്യാപ്തമായി തീരട്ടെ എന്നു നാം പ്രാർത്ഥിക്കുന്നു.*

*ദൈവം അനുഗ്രഹിക്കട്ടെ*

*ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ*

# “ഇതാ ഞാനും ദൈവം എനിക്കു തന്ന മക്കളും”

## (എബ്രാ. 2:13)

■ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത

**ക്രൈ**സ്തവ കുടുംബജീവിതത്തിൽ ഏറെ ശ്രദ്ധയോടെയും വിശ്വസ്തതയോടും കൂടെ നിർവ്വഹിക്കേണ്ട ദൗത്യമാണ് മാതാപിതാക്കളുടേത്. പൂർവ്വിക പിതാക്കന്മാരിൽ നിന്ന് പഠിച്ച നന്മകളും, അവരിലൂടെ ഏൽപ്പിക്കപ്പെട്ട ദൈവികമായതിനെ തലമുറകൾക്കു നൽകുന്ന ശ്രേഷ്ഠമായ ശുശ്രൂഷയും ഇതിൽ അന്തർലീനമായിരിക്കുന്നു. നന്മയിൽ നടക്കുകയും, വിശുദ്ധിയോട് ചേർന്നുനിൽക്കുകയും, അവിഹിതമായ അശുദ്ധികൾ കുടഞ്ഞ് കളയുകയും ചെയ്യുന്ന നിർമ്മലരായ മാതാപിതാക്കന്മാർക്ക് മാത്രമേ തലമുറകളെ ദൈവത്തിനായി ഒരുക്കുവാൻ കഴിയൂ. അവരിലൂടെ മാത്രമേ സഭയ്ക്കും, സമൂഹത്തിനും നന്മകൾ ലഭിക്കൂ. കുടുംബബന്ധങ്ങൾ ശിഥിലമായിക്കൊണ്ടിരിക്കുന്ന ആധുനിക കാലഘട്ടത്തിൽ ബന്ധങ്ങളിലെ പവിത്രത കാത്തുസൂക്ഷിക്കേണ്ടത് അനിവാര്യമാണ്. മാതാപിതാക്കന്മാരുടെ കർത്തവ്യം എത്ര ഉന്നതമാണ് എന്ന് ഓർമ്മിപ്പിക്കുവാനാണ്, നമ്മുടെ വാർദ്ധക്യത്തിൽ ഈ കുറിപ്പ് എഴുതുന്നത്.

ദൈവസന്നിധിയിൽ ഇന്നല്ലെങ്കിൽ നാളെ നാം നിൽക്കുമ്പോൾ മറുപടിയായി പറയേണ്ട ഒരു വാചകമാണ് തലക്കെട്ടായി നൽകിയിരിക്കുന്നത്. ‘ഇതാ ഞാനും, നീ എനിക്കു തന്ന മക്കളും’. മക്കളെ ഏൽപ്പിച്ചത് ദൈവമാണെന്നും, ഉടമസ്ഥന്റെ ഇഷ്ടപ്രകാരം അവരുടെ മേൽനോട്ടം നമ്മെ ഭരമേൽപ്പിച്ചിരിക്കുന്നു എന്നതും സ്പഷ്ടമാക്കുന്ന വാക്യമാണിത്. ‘ഇതാ ഞാനും, എന്റെ സ്വത്തും’ എന്നു പറയുവാൻ സാധ്യമല്ല. സ്വന്തമാക്കിയത് എല്ലാം പാഴ്‌വസ്തുക്കളാണെന്നും, യഥാർത്ഥ സ്വത്തുക്കൾ ഏതെന്നു തിരിച്ചറിയുവാൻ സാധിക്കാതെ പോയി എന്നും തിരിച്ചറിയുന്ന നാഴികയിൽ, ദൈവസന്നിധിയിലേക്ക് അനുയാത്ര ചെയ്യുവാൻ സ്വത്തിനും, പ്രൗഢിക്കും, കൊട്ടാരത്തിനും സാധിക്കുകയില്ല. മക്കളെ നന്മയുടെ വഴിയിൽ വളർത്താൻ കഴിയാതെ പോകുന്നവൻ മൂഢനാണ്.

**ഇന്നല്ലെങ്കിൽ നാളെ നാം ദൈവസന്നിധിയിൽ നിൽക്കുമ്പോൾ ദൈവം തന്നെ ഭരമേൽപ്പിച്ച മക്കളെക്കുറിച്ച് ഉത്തരം പറയേണ്ടിവരും**

കുടുംബം സ്നേഹത്തിന്റെ പങ്കിടലാണ്. ഭാര്യയെയും ഭർത്താവിനെയും കുറിച്ച് ‘അവർ ഇരുവരും’ എന്ന് വേദപുസ്തകം സാക്ഷിക്കുന്നു. ഒരു കുഞ്ഞു കൂടി പിറക്കുമ്പോഴാണ് ‘ഇരുവരും’ എന്നതിനു പകരം ‘കുടുംബം’ എന്നു വിളിക്കുന്നത്. പരസ്പരം പങ്കിടുകയും, മൂന്നാമതൊരു ബിന്ദുവിലേക്ക് ഇരുവരും സ്നേഹം പകരുകയും ചെയ്യുന്ന അനുഭവമാണ് കുടുംബം. സന്യാസ കുടുംബങ്ങളിൽ ആത്മിക മക്കളാണ് അംഗങ്ങൾ.

**മക്കളെ നന്മയുടെ വഴിയിൽ വളർത്താൻ കഴിയാതെ പോകുന്നവൻ മൂഢനാണ്**

ബാങ്കിലെ പണത്തിന്റെ പെരുപ്പം കണ്ട് ആനന്ദിക്കുന്ന അനേകർ ഇന്ന് ഉണ്ട്. മക്കളെ നേർവഴിയിൽ നടത്തുവാൻ പല മാതാപിതാക്കൾക്കും സമയം കിട്ടുന്നില്ല. മക്കൾ ‘അവനവനു ബോധിച്ച വഴിയിൽ നടക്കുന്നു, തിരുത്തുവാൻ ആളില്ലാതെ, തിരുത്തലുകൾ അംഗീകരിക്കാതെ, കാരം നഷ്ടപ്പെട്ട ഉപ്പുപോലെ നിലത്തിനും വളത്തിനും കൊള്ളാതെ ‘ചവിട്ടപ്പെടുവാൻ’ തക്ക വണ്ണം ഊർന്നുപോയ കുഞ്ഞുങ്ങൾ അനേകരുണ്ട്. അമ്മമാരാണ് ഇങ്ങനെയുള്ള നഷ്ടങ്ങളുടെ യഥാർത്ഥ കുറ്റക്കാർ. മക്കളെ സ്നേഹിക്കുവാനും, സ്വയം മാതൃകയായി ജീവിക്കുവാനും അമ്മയ്ക്ക് കഴിയുമ്പോൾ മക്കൾ നഷ്ടപ്പെടുമെന്ന ഭീതി വേണ്ട. മദ്യപാനിയും, യാതൊരു ധാർമ്മികതയും ഇല്ലാതെ, സദാ അസഭ്യം പുലമ്പുന്നവനുമായ അപ്പനെ യാന്ത്രികമായി മക്കൾ അനുസരിച്ചേക്കാം. കുറെക്കഴിയുമ്പോൾ അണക്കെട്ടിന് വിള്ളൽ വീണാൽ സംഭവിക്കുന്ന ദുരന്തം അവിടെ സംഭവിക്കും. മക്കൾ നന്നാവണമെങ്കിൽ അപ്പൻ സ്വഭാവശുദ്ധിയുള്ള ആത്മികനായിരിക്കണം. അപ്പനു ബോധിച്ച വഴിയിൽ അപ്പൻ നടന്നാൽ മക്കൾ പിശാചിനെ കൂട്ടുപിടിക്കും എന്നതിന് തർക്കമില്ല. മദ്യപിക്കുന്ന അപ്പന്മാരുണ്ടെങ്കിൽ അത് ഉപേക്ഷിക്കണം എന്ന് സ്നേഹത്തോടെ നാം ഓർമ്മിപ്പിക്കുന്നു. മക്കൾ നന്മയിൽ വളരണം എന്ന് നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ, ഒരു ഉപദേശവും കൊടുക്കേണ്ട. മക്കൾ വളരേണം എന്ന് ആഗ്രഹിക്കുന്ന വഴികൾ സ്വയം പ്രാവർത്തികമാക്കിയാൽ മതി. മാതാപിതാക്കളെയാണ് മക്കൾ അനുകരിക്കുന്നത്.

### കുടുംബത്തിന്റെ ബലം

ഇന്നു പല കുഞ്ഞുങ്ങൾക്കും വേദപുസ്തക പരിജ്ഞാനം ഇല്ല. പ്രാർത്ഥനകൾ പോലും അറിയാത്ത കുഞ്ഞുങ്ങൾ ഉണ്ട്. ഞായറാഴ്ച രാവിലെ കുഞ്ഞുങ്ങളെ ട്യൂഷന് വിടുന്ന മാതാപിതാക്കൾ ഭാവിയിൽ ദുഃഖിക്കും എന്നതിൽ സംശയമില്ല. അറിവ് ധാരാളം ലഭിക്കും. പുസ്തകവും, ഇന്റർനെറ്റും അറിവിന്റെ ഉറവിടമാണ്. എന്നാൽ ജ്ഞാനം ദൈവികമാണ്. അറിവുണ്ടായിട്ടും മനുഷ്യന് അടിതെറ്റുന്നത് ഈ ദൈവിക ജ്ഞാനത്തിന്റെ അഭാവം മൂലമാണ്. ബാലൻ നടക്കേണ്ടുന്ന വഴിയിൽ നടത്തുവാൻ ദൈവത്താൽ നിയമിക്കപ്പെട്ടവരാണ് മാതാപിതാക്കന്മാർ. കുടുംബപ്രാർത്ഥന മുടക്കരുത് എന്ന് സ്നേഹത്തോടെ നാം ഓർമ്മിപ്പിക്കുന്നു. കുടുംബ പ്രാർത്ഥനയാണ് കുടുംബത്തിലെ ആത്മിക സ്രോതസ്. പരസ്പരം കലഹിക്കുന്ന മാതാപിതാക്കൾ ദുർമാതൃകയാണ് കാണിക്കുന്നത്.

നയമാന്റെ വീട്ടിൽ നിന്നിരുന്ന യിസ്രയേൽ പെൺകുട്ടിയാണ് യജമാനന്റെ സൗഖ്യത്തിന് വഴിതെളിച്ചത്. നമ്മുടെ കുഞ്ഞുങ്ങൾ മിഷനറിമാരായി പ്രകാശം പരത്തുന്നവരാകണമെങ്കിൽ അവരുടെ ഇളംപ്രായത്തിൽ തന്നെ ദൈവികമായതിനെ നൽകുവാൻ മാതാപിതാക്കൾ പരിശ്രമിക്കണം. ‘പൈതങ്ങളെ എന്റെ അടുക്കൽ വിടുവിൻ’ എന്നതും ‘പൈതങ്ങളെ തടയരുത്’ എന്നതും മാതാപിതാക്കൾ ശ്രദ്ധിക്കേണ്ട കർത്തൃവചനമാണ്. ലോകത്തിലെ മഹാന്മാർ എല്ലാവരുടെയും ജീവിതത്തിൽ അവരുടെ മാതാപിതാക്കന്മാരുടെ സ്വാധീനം ശക്തമാണ്.

ആകയാൽ വാൽസല്യമക്കളെ, നിങ്ങളെ സ്നേഹപൂർവ്വം ഓർമ്മിപ്പിക്കുന്നു. **മക്കൾ ദൈവികദാനമാണ്. ഉടയവന്റെ ഹിതപ്രകാരം ദൈവികമായി വളർത്തി ലോകത്തിനും സഭയ്ക്കും കൊള്ളാവുന്നവരായി അവരെ സമർപ്പിക്കുന്നവരാണ് ഉത്തമരായ മാതാപിതാക്കൾ.** നല്ല മാതൃകകളെ വച്ചേച്ചു പോകുന്ന മാതാപിതാക്കൾ ഭാഗ്യവാന്മാർ. മക്കൾക്കായി സൽപ്രവൃത്തികളാകുന്ന സമ്പാദ്യം കരുതിവയ്ക്കുന്നവരുടെ ജീവിതം ദൈവസന്നിധിയിൽ ആദരിക്കപ്പെടും. ഇതാ ഞാനും, ദൈവം എനിക്കു തന്ന മക്കളും എന്നു പറയുവാൻ തക്കവണ്ണം സ്വയം വിശുദ്ധീകരിക്കപ്പെടുവാനും, തലമുറകളെ ദൈവത്തിനായി ഒരുക്കുവാനും നമുക്ക് സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. GM

# ഈ കതിരുകൾ പതിരാവരുത്

▪ ഫാ. ഡോ. ഒ. തോമസ്

### ആമുഖം

സുപ്രസിദ്ധ ദൈവശാസ്ത്രജ്ഞനായ റെയ്നോൾഡ് നിബുറിന്റെ ഒരു ചോദ്യമുണ്ട്. Could it be possible for the immoral society to create a moral man? അധാർമ്മിക സമൂഹത്തിന് ഒരു ധാർമ്മിക മനുഷ്യനെ സൃഷ്ടിക്കുവാൻ കഴിയുമോ? സമൂഹം അധാർമ്മികമായാലും ദൈവമക്കൾ ധാർമ്മികരായി ജീവിക്കണമെന്ന് താത്ത്വികമായി നമുക്ക് മറുപടി പറയാമെങ്കിലും പ്രായോഗികമായി അത് അത്ര എളുപ്പമല്ല. മനുഷ്യൻ ആത്യന്തികമായി സാമൂഹ്യജീവിയാണ്. സമൂഹത്തിന്റെ ചലനങ്ങളാണ് വ്യക്തിയുടെ ബുദ്ധിയേയും വികാരത്തേയും പെരുമാറ്റങ്ങളേയുമെല്ലാം സ്വാധീനിക്കുന്നത്. നാം ജീവിക്കുന്ന സമൂഹം ആഗോളവൽക്കരണത്തിന്റെ സാമ്പത്തികക്രമത്തിന്റെ സ്വാധീനത്തിലാണ്. അതിൽ നിന്ന് ഒഴിഞ്ഞിരിക്കുവാൻ ആർക്കും സാധ്യമല്ല. സമ്പത്താണ് ആഗോളവൽക്കരണത്തിലെ ചോദ്യം ചെയ്യപ്പെടാത്ത ദൈവം. ആത്യന്തികമായി ദ്രവ്യം നേടുവാനാണ് വിശ്വാസി പ്രാർത്ഥനകളും പൂജകളും നിത്യം കഴിക്കുന്നത്? "നിങ്ങൾക്ക് ദൈവത്തെയും മാമോനെയും ഒരുമിച്ചു സേവിക്കാൻ കഴിയുകയില്ല" (ലൂക്കോ. 16:18) എന്ന് കർത്താവ് വ്യക്തമായി പഠിപ്പിച്ചു. അങ്ങനെ ചെയ്താൽ ഒടുവിൽ ഒരാളിനെ പകെച്ചു മറ്റെയാളെ സേവിക്കുന്ന അവസ്ഥയിൽ എത്തിച്ചേരുമെന്ന് പഠിപ്പിച്ചു. അത് പൂർണ്ണമായും വ്യക്തമായിരിക്കുന്ന സാഹചര്യങ്ങളിലാണ് നമ്മുടെ കുഞ്ഞുങ്ങൾ വളർന്നുവരുന്നത്. എൽ.കെ.ജിയിലെ ഒരുദിവസത്തെ പഠനം നഷ്ടപ്പെട്ടാൽ ഉള്ള വേദന ഞായറാഴ്ച ആരാധനയും സൺഡേസ്ക്കൂൾ പഠനവും അനേകദിവസങ്ങളിൽ മുടങ്ങിയാലും മാതാപിതാക്കൾക്കില്ലാത്ത അവസ്ഥ മറ്റെന്തിനെയാണ് സൂചിപ്പിക്കുന്നത്? സമൂഹത്തിന്റെ അടിത്തറ തന്നെ ഭൗതികമായതിൽ ഉറപ്പിക്കുന്ന ഈ കാലഘട്ടത്തിൽ കുട്ടികൾക്ക് ആദ്ധ്യാത്മികതയുടെ ഒരു സംസ്ക്കാരവും ശൈലിയും ലഭിക്കുവാൻ മാതാപിതാക്കൾ ബോധപൂർവ്വമായി ശ്രമിക്കേണ്ടിയിരിക്കുന്നു. ആ വഴിക്കു ചിന്തിക്കാനും പരിശ്രമിക്കുവാനും ഇപ്പോൾ സഭയിൽ ആവിഷ്കരിച്ചു നടപ്പാക്കിക്കൊണ്ടിരിക്കുന്ന "പതിരാവരുത് ഈ കതിരുകൾ" എന്ന ബോധനപദ്ധതിക്ക് കഴിയട്ടെ എന്നാശംസിച്ചുകൊണ്ട് എളിയ ചില ചിന്തകൾ കുറിക്കട്ടെ.

### രക്ഷാകർത്തൃ പരിശീലനം ഒരവലോകനം

കുട്ടികളെ എങ്ങനെ വളർത്തണമെന്ന് വ്യക്തമായ ചിന്തകൾ ദൈവശാസ്ത്രത്തിന്റെ ഭാഗമായി ഉരുത്തിരിഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. കൂദാശകളുടെ കൂട്ടത്തിൽ വിവാഹത്തെ ഉൾപ്പെടുത്തി അതിന്റെ പരിധിക്കുള്ളിലാണ് കുട്ടികളുടെ പരിശീലനകാര്യങ്ങളെ ഉൾപ്പെടുത്തിയിരിക്കുന്നത്. അതിൽത്തന്നെ കുട്ടികളെ വളർത്തുന്നതിനെക്കുറിച്ച് കാര്യമായ പ്രബോധനമൊന്നും കാണുന്നില്ല. ഭാര്യഭർത്തൃബന്ധം ദൈവം കൂട്ടിച്ചേർക്കുന്നതാണെന്നും അതു മനുഷ്യന് വേർപിരിക്കാനാവുന്നതല്ലെന്നും വ്യക്തമായി പഠിപ്പിക്കുന്നു. (വി. മത്തായി 19:3–12) പ. പൗലോസ് ശ്ലീഹായുടെ എഫേസ്യ ലേഖനം 5–ാം അദ്ധ്യായം 23 മുതലുള്ള വാക്യങ്ങൾ വായിച്ച് കർത്താവും സഭയും തമ്മിലുള്ള ബന്ധംപോലെ ഭാര്യാഭർത്തൃ ബന്ധം പവിത്രമാണെന്ന് സൂചിപ്പിക്കുകയും ദൈവശാസ്ത്രപരമായി വിവാഹബന്ധത്തിന്റെ അടിത്തറ വ്യക്തമായി വരച്ചു കാട്ടുകയും ചെയ്യുന്നു. ഭാര്യാഭർത്തൃബന്ധത്തെക്കുറിച്ച് ഇതിനേക്കാൾ ആഴമായ മറ്റൊരടിസ്ഥാനം ചൂണ്ടിക്കാണിക്കുവാനുമില്ല. മാതാപിതാക്കളെ ബഹുമാനിക്കുക എന്ന പ്രഥമ കൽപന (എ



ഫേ. 6:1–3) കൂടി ചൂണ്ടിക്കാട്ടി മക്കളുടെ ഉത്തരവാദിത്വത്തേയും അവിടെ ഓർമ്മിപ്പിക്കുന്നു. ആരാധനാക്രമങ്ങളാണ് ഓർത്തഡോക്സ് പാരമ്പര്യത്തിൽ ദൈവശാസ്ത്രത്തിന്റെ അടിസ്ഥാന ധാരണകൾ നൽകുന്നത് എന്ന വാസ്തവം അംഗീകരിക്കുമ്പോൾ, ഇവിടെയെങ്ങും കുഞ്ഞുങ്ങളെ എങ്ങനെ വളർത്തണമെന്ന ഒരു പ്രബോധനം കാണപ്പെടുന്നില്ല എന്നത് എന്തുകൊണ്ടാണെന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു. ത്രിത്വം, ദൈവരാജ്യം, സഭ ഇവയെല്ലാം അതിന്റെ പ്രായോഗികാർത്ഥത്തിൽ വ്യവഹരിക്കുവാൻ കുടുംബം എന്ന പ്രതീകത്തെയാണ് കൂട്ടുപിടിക്കുന്നത്. എന്നാൽ കുടുംബത്തിൽ മാതാപിതാക്കൾ മക്കൾ ഇവരൊക്കെ എങ്ങനെ പരസ്പരബന്ധം പുലർത്തണമെന്നതിനേക്കുറിച്ചുള്ള ഉൾക്കാഴ്ചകൾ മിക്കപ്പോഴും സെക്കുലർ ലോകത്തിൽനിന്നാണ് നാം സ്വീകരിക്കുന്നത്. കുടുംബത്തേക്കുറിച്ച് കാൾ മാർക്സും, എംഗൽസും കണ്ടെത്തിയ ഒരു വിശകലനമുണ്ട്. അതായത് കുടുംബം സാമ്പത്തിക വ്യവസ്ഥിതിയുടെ സൃഷ്ടിയാണ്. സാമ്പത്തിക ക്രമം മാറുന്നതിനനുസരിച്ച് കുടുംബ വ്യവസ്ഥിതികളും മാറിക്കൊണ്ടിരിക്കും. മാർക്സിന്റെ വൈരുദ്ധ്യാത്മക ഭൗതിക വാദത്തെ എതിർക്കുമ്പോഴും പ്രായോഗികതലത്തിൽ അദ്ദേഹത്തിന്റെ വിലയിരുത്തൽ ഒരു യാഥാർത്ഥ്യമായി അവശേഷിക്കുന്നു. കൂട്ടുകുടുംബവ്യവസ്ഥിതി തകർന്ന് അണുകുടുംബങ്ങളായതും അണുകുടുംബങ്ങൾ സൈബർ കുടുംബങ്ങളായതുമെല്ലാം സാമ്പത്തിക ക്രമം സമൂഹത്തിൽ സൃഷ്ടിച്ച അനിവാര്യമായ വ്യതിയാനങ്ങളാണ്. എല്ലാവരും പ്രകീർത്തിക്കുന്ന ആഗോളവൽക്കരണം കുടുംബത്തിന്റെ ആദ്ധ്യാത്മിക അടിസ്ഥാനവും മൂല്യങ്ങളും തകർക്കുമെന്ന കാര്യത്തിൽ സന്ദേഹം വേണ്ട. ആഗോളവൽക്കരണത്തിൽ ആത്യന്തികമൂല്യം സമ്പത്താണ്. ദൈവവും ദ്രവ്യവും എന്ന രണ്ട് യജമാനന്മാരെ സേവിച്ചാൽ ഒന്നിനെ പകെച്ച് മറ്റൊന്നിനോടു പറ്റിച്ചേരുമെന്ന മാറ്റമില്ലാത്ത വചനം അക്ഷരാർത്ഥത്തിൽ ഇന്നത്തെ ലോകത്തിൽ നിറവേറിക്കൊണ്ടിരിക്കുകയാണ്. പണം കായ്ക്കാനുള്ള മരങ്ങളായി കുട്ടികൾ വളരണമെന്നാണ് ആഗോളവൽക്കരണസമൂഹത്തിന്റെ ആത്യന്തിക ലക്ഷ്യം. അതിനെ സർവ്വാത്മനാ സ്വീകരിച്ചുകൊണ്ടാണ് ക്രിസ്തീയ മാതാപിതാക്കളും കുഞ്ഞുങ്ങളെ പരിശീലിപ്പിക്കുന്നത്. അതിനിടയിൽ ചില കുടുംബങ്ങളിലൊക്കെ സന്ധ്യാപ്രാർത്ഥനയും, ഞായറാഴ്ച ആരാധനയിലുള്ള സംബന്ധവും, സൺഡേസ്ക്കൂളുമൊക്കെ നടക്കുന്നുണ്ടായിരിക്കാം. അതിന്റേതായ നന്മകളെ അംഗീകരിച്ചുകൊണ്ടുതന്നെ പറയട്ടെ ഇവയൊക്കെ അനുഷ്ഠിക്കുന്നതും ഭൗതികമായ ലക്ഷ്യങ്ങൾ വെച്ചുകൊണ്ടുതന്നെയാണ്. കുട്ടികൾ മദ്യത്തിനും മയക്കുമരുന്നിനും അശ്ലീലത്തിനും അടിമകളാകാതെ പഠിച്ചു വളർന്ന് ഉന്നതമായ ജോലിയും മികച്ച സ്ഥാനങ്ങളും അളവില്ലാത്ത സമ്പത്തും നേടിയെടുക്കുക.

ഭൗതികസമൃദ്ധി ഉണ്ടാകുമ്പോൾ ആത്മീയതയിലും വളർന്നു എന്നു സ്വയം വിലയിരുത്തുന്ന പരീശഭക്തിയിലെത്തിച്ചേരുക. കൂട്ടത്തിൽ ഭേദമില്ലാത്ത ഉപകാരമെന്ന താൽപര്യമുള്ള ചില ജീവകാരുണ്യ പദ്ധതികൾക്ക് ചില്ലറ സഹായങ്ങളും നൽകിയെന്നിരിക്കും. അല്ലാതെ കാലിത്തൊഴുത്തിൽ പിറന്ന് കീറ്റുശീലകളിൽ പൊതിയപ്പെട്ട് ഭൂമിയിൽ തലചായ്ക്കാനിടമില്ലാതെ, ഭാരമേറിയ ക്രൂശും ചുമന്ന് ഗോഗുൽത്താമലയിൽ ബലിയാടാക്കപ്പെട്ട, ക്രിസ്തുവിന്റെ ജീവിതത്തോട് ആഭിമുഖ്യമുണ്ടാകുന്ന ഒരു ജീവിതശൈലി വളർത്തിയെടുക്കാനുള്ള യാതൊരു പ്രചോദനവും എവിടെനിന്നെങ്കിലും ഇന്നത്തെ തലമുറക്ക് ലഭിക്കുന്നതായി തോന്നുന്നില്ല. സോറൻ കീർക്കഗാഡ് എന്ന ദാർശനികൻ എഴുതുകയുണ്ടായി. "In your personal prayer if the ultimate aim is something other than God you are an atheist in practice". പ്രാർത്ഥനയിൽ ദൈവമല്ലാതെ മറ്റെന്തെങ്കിലുമാണ് നിങ്ങളുടെ ആത്യന്തിക ലക്ഷ്യമെങ്കിൽ നിങ്ങൾ പ്രയോഗത്തിൽ ഒരു നിരീശ്വരവാദിയാണ്. ആ തരത്തിൽ പ്രായോഗികമായി നിരീശ്വരവാദികളും ഉപരിപ്ലവമായി ഭക്തന്മാരുമായി അഭിനയിക്കുന്നവരുടെ സമൂഹമായി നാം ഇന്ന് പരിണമിച്ചിരിക്കുന്നു.

**അന്ധമായ പാശ്ചാത്യാനുകരണം**

കൂട്ടത്തിൽ മറ്റൊന്നുകൂടി സംഭവിച്ചിരിക്കുന്നു. ഒരു സമൂഹം എങ്ങനെയാണ് പുരോഗതി കൈവരിക്കേണ്ടത് എന്ന ചോദ്യത്തിന് ബുദ്ധിജീവികളും സാംസ്കാരിക നായകന്മാരും ഭരണകർത്താക്കളുമൊക്കെ ചൂണ്ടിക്കാട്ടുന്നത് പാശ്ചാത്യലോകത്തെയാണ്. There is no alternative (TINA) മറ്റൊരു വഴി മുന്നിലില്ലാ എന്നാണ് പാശ്ചാത്യ വിദ്യാഭ്യാസം ലഭിച്ച എല്ലാവരും ഒരുപോലെ പറയുന്നത്. നോം ചോസ്കി, പോൾ ക്രൂഗ്മാൻ തുടങ്ങിയവരൊക്കെ പാശ്ചാത്യ സാമൂഹ്യജീവിതക്രമത്തെ നിശിതമായി വിമർശിച്ചുകൊണ്ട് മറ്റു പോംവഴികളുണ്ടെന്ന് (There is other alternatives) ചൂണ്ടിക്കാട്ടിയിട്ടുണ്ടെങ്കിലും വിശാലമായ സമൂഹത്തിനും പ്രത്യേകിച്ച് കേരളത്തിലെ ക്രിസ്തീയ സമൂഹത്തിനും അങ്ങനെ കാര്യമായ ബോദ്ധ്യം വന്നിട്ടില്ല. ഉപരിപ്ലവമായ ചില അന്വേഷണങ്ങളിലേ ഇന്നും ക്രിസ്തീയസമൂഹങ്ങൾ ഒതുങ്ങി നിൽക്കുന്നുള്ളു. മാധ്യമങ്ങൾ സർക്കുലേഷൻ വർദ്ധിപ്പിക്കാനായി പൊടിപ്പും തൊങ്ങലും ചേർത്ത് അവതരിപ്പിക്കുന്ന അശ്ലീല കഥകളിലെ കഥാപാത്രങ്ങളായിത്തീരരുത് എന്ന പരിമിതമായ ലക്ഷ്യമേ വിശ്വാസി സമൂഹത്തിനുള്ളു എന്നു തോന്നിപ്പോകുന്നു. "ഈ കതിരുകൾ പതിരാകരുത്" എന്ന മുദ്രാവാക്യത്തിന് ഇതിലുമപ്പുറമായ മാനങ്ങൾ കണ്ടെത്തണം. കുട്ടികൾ മദ്യമയക്കുമരുന്നുകൾക്ക് അടിമകളാകുന്നതും കുറ്റകൃത്യങ്ങളിലേർപ്പെടുന്നതും അശ്ലീലത്തിലേക്കു വഴുതിവീഴുന്നതും രോഗമല്ല, രോഗലക്ഷണങ്ങളാണ്. ലക്ഷണങ്ങളെയല്ല രോഗത്തെ ചികിത്സിക്കാനുള്ള ഉൾക്കാഴ്ചയാണ് ക്രിസ്തീയ സമൂഹത്തിനുണ്ടാകേണ്ടത്. അങ്ങനെ നോക്കുമ്പോൾ ക്രിസ്തീയ രക്ഷാകർത്തൃ പദ്ധതിയുടെ ദൈവശാസ്ത്രതലംതന്നെ പരിശോധിക്കേണ്ടിയിരിക്കുന്നു.

**ശിശുപരിപാലനത്തിന്റെ ദൈവശാസ്ത്രം**

വേദപുസ്തകത്തിൽ സൂചനകൾ പലതുമുണ്ടെങ്കിലും കൃത്യമായ ഒരു പദ്ധതിയുടെ രൂപരേഖ എവിടെയെങ്കിലും ഉണ്ടെന്ന് തോന്നുന്നില്ല. ആധുനിക മനശ്ശാസ്ത്രമാണ് കുട്ടികളുടെ വളർച്ചയിലുണ്ടാകാവുന്ന വൈകല്യങ്ങളെക്കുറിച്ച് വിശദമായ പഠനം നടത്തിയിട്ടുള്ളത്. അതിനാൽ നിവാരണമാർഗ്ഗങ്ങളും അവർ ചൂണ്ടിക്കാട്ടുന്നത് സ്വീകരിക്കാൻ നാം നിർബന്ധിതരാവുന്നു. മനഃശാസ്ത്രം തരുന്ന ഉൾക്കാഴ്ചകൾ വിലപ്പെട്ടതുതന്നെ. എന്നിരുന്നാലും അതിനുമപ്പുറമുള്ള ഒരു തലം ദൈവശാ



സ്ത്രത്തിൽ കണ്ടെത്തുകയും അത് പ്രായോഗിക ജീവിതത്തിൽ പ്രതിഫലിപ്പിക്കേണ്ടത് എങ്ങനെയെന്ന് വിശദമായ രൂപരേഖ തയ്യാറാക്കുകയും വേണം.

**നസ്രത്തിലെ തിരുകുടുംബം**

മുകളിൽപറഞ്ഞ ഒരന്വേഷണം ചെന്നു നിൽക്കുന്നത് തീർച്ചയായും നസ്രത്തിലെ തിരുകുടുംബത്തിലായിരിക്കണം. ക്രിസ്തുവിന്റെ മാതാപിതാക്കളേക്കാൾ മാതൃകയുള്ള മാതാപിതാക്കൾ ഭൂമിയിൽ ഉണ്ടാകാൻ തരമില്ലല്ലോ. അവിടെ എന്താണ് സംഭവിച്ചതെന്ന് പരിശോധിക്കാം. തിരുകുടുംബം എന്ന വാക്കുപോലും കാര്യമായി പൗരസ്ത്യ ആരാധനാക്രമത്തിൽ വന്നിട്ടുണ്ടോ എന്നറിഞ്ഞുകൂടാ. ജോൺപോൾ 23-ാമൻ മാർപാപ്പാ 1889ൽ ഇറക്കിയ Guardian of the Redeemer 'രക്ഷകന്റെ പരിപാലകൻ' എന്ന ചാക്രികലേഖനത്തിൽ യൗസേഫിനെയും ഉത്തമനായ ഒരു പിതാവ് എന്ന നിലയിൽ യൗസേഫ് വഹിച്ച രക്ഷാകർത്തൃധർമ്മത്തേയും കുറിച്ച് പ്രതിപാദിച്ചിട്ടുണ്ട്. അത്തരത്തിലൊന്ന് പൗരസ്ത്യ പാരമ്പര്യത്തിൽ ഉണ്ടെങ്കിൽ സാധാരണ ജനങ്ങൾക്ക് അതു ലഭ്യമായിട്ടില്ല. രക്ഷാകർത്തൃ പരിപാലനത്തേക്കുറിച്ച് പ്രതിപാദിക്കാൻ കർത്താവിന്റെ ജനനപ്പെരുന്നാളിനു മുൻപുള്ള ഞായറാഴ്ചവായനകളുടെ വ്യാഖ്യാനത്തിൽക്കൂടി സാധിക്കുമായിരുന്നു. എന്നാൽ ആ വഴിക്കും കാര്യമായി ഒന്നും കാണുന്നില്ല. സഖറിയാവിനോടുള്ള അരുളപ്പാട്, ദൈവമാതാവിനോടുള്ള വചനിപ്പ്, ഏലിശുബായുടെയും മറിയാവിന്റെയും കൂടിക്കാഴ്ച, യോഹന്നാൻ സ്നാപകന്റെ ജനനം, യൗസേഫിനോടുള്ള വെളിപാട് എന്നീ ഞായറാഴ്ചകളിലെ പ്രുമിയോൻ സെദ്റ, പ്രാർത്ഥനകളിൽ മാതാപിതാധർമ്മങ്ങളെക്കുറിച്ച് കാര്യമായി പ്രതിപാദിക്കാമായിരുന്നു എന്ന് വിമർശനബുദ്ധ്യാ ചിന്തിച്ചുപോകുന്നു. എന്നാൽ ക്രിസ്തുവിന്റെ ജനനം ഉയരങ്ങളിൽ നിന്നാണെന്നും അതു പരിശുദ്ധാത്മാവിനാലാണെന്നും മറിയാം, നിത്യകന്യകയാണെന്നുമുള്ള വിശ്വാസ സത്യങ്ങൾ ഉറപ്പിക്കുകയാണ് അവിടെയുള്ള വ്യാഖ്യാനങ്ങളുടെ ഉള്ളടക്കമായി കാണുന്നത്. അമ്മയെന്ന നിലയിൽ മാതാവിന്റെ ധർമ്മത്തെയോ, പിതാവെന്ന നിലയിൽ യൗസേഫിന്റെ സവിശേഷതകളെയോ വിവരിപ്പാൻ പിതാക്കന്മാർ അധികം സ്ഥലം നീക്കിവെച്ചില്ല. ഒരുപക്ഷേ ക്രിസ്തുവിന്റെ മാതാപിതാക്കന്മാരായി കൂടുതൽ ഊന്നൽ കൊടുത്ത് എഴുതിയാൽ അതിന് പല ദൂഷ്യഫലങ്ങളും ഉണ്ടാകും എന്നു സംശയിച്ചിരിക്കാം. യൗസേഫിനെ ആക്ഷരികമായി പിതാവെന്ന് വിചാരിച്ചില്ലെങ്കിലും, ക്രിസ്തുവിന്റെ ജനനശേഷം മറിയാമും യൗസേഫും ആക്ഷരികാർത്ഥത്തിൽതന്നെ ഭാര്യാഭർത്താക്കന്മാരായി ജീവിച്ചു എന്ന് വേദവിപരീതികൾക്ക് ചിന്തിക്കാനായി ഇടം നൽകുമെന്ന് പിതാക്കന്മാർ ചിന്തിച്ചിരിക്കാം. മറിയാം ദൈവമാതാവെന്ന സത്യത്തെ നിരാകരിച്ച നെസ്തോറും, ആദ്യജാതനെ പ്രസവിച്ചശേഷം മറിയാമിനെ യൗസേഫ് പരിഗ്രഹിച്ചു എന്ന് ദുർവ്യാഖ്യാനം ചെയ്യുന്ന ആധുനിക നെസ്തോറുമാരും വിശ്വാസികളുടെ കൂട്ടത്തിൽ ഇപ്പോഴുമുണ്ടല്ലോ. അങ്ങനെ ചിന്തിക്കാൻ പോലും ഇടനൽകാതിരിക്കാനായിരിക്കണം ശിശുപരിപാലനം ഒരു പ്രതിപാദനവിഷയമായി പ്രാർത്ഥനാ ക്രമങ്ങളിൽ ഉൾപ്പെടാഞ്ഞത് എന്നുതോന്നുന്നു. ഇത് വളരെ ഉപരിപ്ലവമായ നിരീക്ഷണമെന്നും കൂടെ പറഞ്ഞുവെക്കട്ടെ.

ഏതായാലും ക്രിസ്തീയ രക്ഷാകർത്തൃ പദ്ധതിയിൽ മാതൃക കണ്ടെത്തേണ്ടത് തീർച്ചയായും ലോകരക്ഷകനെ വളർത്തിയ മാതാപിതാക്കളായ മറിയാമിലും യൗസേഫിലുമായിരിക്കണം. അതിൽ പ്രധാനമായത് എന്താണ്?

**പിതാവായ ദൈവത്തിന്റെ നിയോഗം ക്രിസ്തു ഏറ്റുവാങ്ങിയത് മാതാപിതാക്കളിൽ കൂടിയാണ്.**

ലോകസ്ഥാപനത്തിനു മുൻപേ കുരളറുക്കപ്പെട്ടവൻ എന്ന് ക്രിസ്തുവിനെക്കുറിച്ച് പിതാക്കന്മാർ വ്യാഖ്യാനിച്ചിട്ടുണ്ടല്ലോ. അതായത് പാപത്തിൽ നിപതിച്ചുപോയ മനഷ്യജാതിയെ വീണ്ടെടുക്കുവാൻ ഏകജാതനായ പുത്രൻതമ്പുരാൻ തന്നെ അവതരിക്കുകയും ക്രൂശുമരണം വരിക്കുകയും വേണമെന്നത് ദൈവനിശ്ചയമാണ് ഈ നിയോഗം യേശുക്രിസ്തു ഏറ്റുവാങ്ങുന്നത് മാതാപിതാക്കളിൽകൂടിയാണ് എന്ന് ചിന്തിച്ചാൽ തെറ്റുണ്ടെന്ന് തോന്നുന്നില്ല. അല്ലാഞ്ഞാൽ താൽക്കാലികമായ ഒരു സൗകര്യത്തിനു വേണ്ടി മാതാപിതാക്കളെ ഉപയോഗിക്കുന്നതിലധികം യേശുതമ്പുരാന് മാതാപിതാക്കളെ ആവശ്യമില്ലായിരുന്നു എന്നുവരും. രക്ഷാകർത്തൃദൗത്യത്തെ ദുർബ്ബലപ്പെടുത്തുന്നതാണ് ഈ നിലപാട്. കർത്താവിന്റെ പൈതൽ പ്രായത്തെക്കുറിച്ച് വി.ലൂക്കോസ് ഇപ്രകാരം രേഖപ്പെടുത്തുന്നു. "യേശുവോ ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും മുതിർന്നു വന്നു" ലൂക്കോസ് 2:52. മനുഷ്യരുടെ കൃപയിൽ എന്നുള്ളതിൽ തീർച്ചയായും മാതാപിതാക്കൾ ആയിരിക്കുമല്ലോ പ്രഥമമായ പരിഗണനയിൽ വരുന്നത്. ലോകത്തിന്റെ പാപത്തെ ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട് (വി. യോഹ. 1:36) എന്ന് സ്നാപക യോഹന്നാൻ ചൂണ്ടിക്കാട്ടിയ ദൈവശാസ്ത്രപരമായ നിലപാട്, പരിമിതമായ ഏതെങ്കിലും അർത്ഥത്തിൽ മാതാപിതാക്കളും ഉൾക്കൊണ്ടിരിക്കണം. "ഞാൻ എന്റെ പിതാവിന്റെ ഭവനത്തിൽ ഇരിക്കേണ്ടവനല്ലയോ" (ലൂക്കോസ് 2:49) എന്നുള്ള തിരിച്ചറിവ് 12-ാം വയസ്സിൽത്തന്നെ യേശുതമ്പുരാന് ഉണ്ടായിരുന്നു. ഈ നിയോഗത്തേക്കുറിച്ചുള്ള ബോദ്ധ്യം കർത്താവിന് നേരിട്ട് പിതാവിൽനിന്ന് ലഭിച്ചിരിക്കാൻ സാധ്യതയുണ്ട് എന്ന് ചിന്തിക്കുന്നതിനോടൊപ്പം മാതാപിതാക്കൾ അതിനുള്ള മുഖാന്തരവും കൂടിയായിരുന്നു എന്ന് അംഗീകരിക്കുന്നതാണ് ഏറെ ഉചിതമെന്നു തോന്നുന്നു. യേശുക്രിസ്തുവിന് ജനിക്കാനും വളരാനും ഒരു കുടുംബം ആവശ്യമായിരുന്നു എന്നതിന്റെ മൂല്യം അതിന്റെ അർത്ഥവത്തായ ഒരു തലത്തിൽ എത്തുന്നത് ഈ അടിസ്ഥാനം സ്വീകരിക്കുന്നതിലൂടെയാണ്. ക്രിസ്തീയ കുടുംബങ്ങളിലെ രക്ഷാകർത്തൃ പരിപാലനവുമായി ഇതിനുള്ള ബന്ധം എന്താണ്? അതേക്കുറിച്ചു പരാമർശിക്കുമ്പോൾ അടിസ്ഥാനപരമായ ഒരു ചോദ്യത്തിൽനിന്ന് ആരംഭിക്കേണ്ടിയിരിക്കുന്നു.



**കുട്ടികളെക്കുറിച്ച് മാതാപിതാക്കൾ ആത്യന്തികമായി എന്താണ് ലക്ഷ്യം വെക്കേണ്ടത്?**

ലോകരക്ഷക്കുവേണ്ടി സ്വയംബലിയായിത്തീരുക എന്ന നിയോഗം ക്രിസ്തുവിന് ബാല്യത്തിൽ തന്നെ നൽകുക എന്നതായിരുന്നു മാതാപിതാക്കളായ യൗസേഫിന്റെയും മറിയാമിന്റെയും ലക്ഷ്യം. ഇതിനോടുസമാനമായ ലക്ഷ്യം കുഞ്ഞുങ്ങളെക്കുറിച്ച് മാതാപിതാക്കൾ വെച്ചു പുലർത്താനുണ്ട്. മാമോദീസാ നൽകുന്ന എല്ലാ കുഞ്ഞുങ്ങൾക്കും പല ലക്ഷ്യങ്ങൾ ഈ കാര്യത്തിൽ പുലർത്താനില്ല. ഒന്നു മാത്രമേയുള്ളു. "സാത്താനെ ഉപേക്ഷിച്ചു മശിഹായെ സ്വീകരിക്കുക." ഒട്ടേറെ അർത്ഥവ്യാപ്തി ഇതിനുണ്ട്. ജീവിതം മുഴുവൻ ഈ ഒറ്റ പ്രതിജ്ഞയിലടങ്ങിയിരിക്കുന്നു. കുഞ്ഞുങ്ങൾ വളരുന്ന ലോകം നന്മതിന്മകൾ ഇടകലർന്നതെന്നു മാത്രമല്ല, ചിലപ്പോൾ തിന്മയുടെ അതിപ്രസരമുള്ള ലോകംകൂടിയാണ്. ഇവിടെ ക്രിസ്തുവിൽ കേന്ദ്രീകൃതമായ ഒരു ജീവിതശൈലി വളർത്തുവാനാണ് കുഞ്ഞുങ്ങൾക്ക് മാതാപിതാക്കൾ പരിശീലനം നൽകേണ്ടത്. ഒരു കുട്ടിയിൽ അടങ്ങിയ സാധ്യതകൾ എന്തെല്ലാമാണ്? ഡോക്ടർ, എഞ്ചിനീയർ, ശാസ്ത്രജ്ഞൻ, കമ്പ്യൂട്ടർ വിദഗ്ധൻ, എഴുത്തുകാരൻ, കവി, സ്പോർട്സ് താരം, മോഡലിംഗ് തുടങ്ങി ഒട്ടേറെ മേഖലകളിൽ ഒന്നു തെരഞ്ഞെടുത്ത് വിജയിക്കുക എന്നതാണ് പ്രായോഗികമായി ക്രിസ്തീയ മാതാപിതാക്കൾ അവലംബിച്ചിരിക്കുന്ന സാധ്യതകളിൽ ഉള്ളത്. ഇവിടെ ദൈവത്തിന്റെ പദ്ധതി പാളിപ്പോകുന്നു. ദൈവസാദൃശ്യവും സ്വരൂപവും മനുഷ്യന് മാത്രമേ നൽകിയിട്ടുള്ളു എന്നാണ് ക്രിസ്തീയ ദൈവശാസ്ത്രം പഠിപ്പിക്കുന്നത്. ഈ സാദൃശ്യവും സ്വരൂപവും ആദ്യമനുഷ്യന്റെ തിന്മമൂലം വികൃതമാക്കപ്പെടുകയും ചെയ്തിട്ടുണ്ട്. എന്നാൽ ക്രിസ്തുവിൽക്കൂടി ലഭിച്ചിരിക്കുന്ന വീണ്ടെടുപ്പിൽ മനുഷ്യന്റെ ഈ വീഴ്ചയിലായ പ്രകൃതത്തെ ദൈവസ്വഭാവത്തിന്റെ പൂർണ്ണതയിലേക്കു രൂപാന്തരപ്പെടുത്താനുള്ള സാധ്യത വെളിപ്പെടുത്തിയിരിക്കുന്നു. നിങ്ങൾ ലോകത്തിൽ മോഹത്താലുള്ള നാശം വിട്ടൊഴിഞ്ഞു ദിവ്യസ്വഭാവത്തിന് കൂട്ടാളികളായിത്തീരുവാൻ ഇടവരുന്നു (2 പത്രോ. 1:4). ഈ ദിവ്യസ്വഭാവത്തിന് കൂട്ടാളികളായിത്തീരാനുള്ള വളർച്ചയാണ് ഓരോ ക്രിസ്തീയ പൈതലിലും ഉണ്ടാകേണ്ടത്. ഈ ദർശനം പൊതുവെ മാതാപിതാക്കൾക്കു നഷ്ടമായിരിക്കുന്നു. മാമോദീസായുടെ അർത്ഥം ഇടവകയുടെ അംഗത്വവും അതുവഴി വിവാഹവും ശവസംസ്ക്കാരവും ഒക്കെ നടത്തപ്പെടുന്നതിനുള്ള അവകാശം നേടിയെടുക്കുന്നതിലേക്കായി പരിമിതപ്പെട്ടിരിക്കുന്നു. മാമോദീസാ മൂറോൻ എന്നീ കൂദാശകളിൽക്കൂടി നേടിയിരിക്കുന്ന പരിശുദ്ധാത്മദാനത്തിന്റെയും പുത്രസ്വീകാര്യത്തിന്റെയും അർത്ഥം പ്രായോഗികജീവിതാനുഭവത്തിൽ ഉൾക്കൊള്ളുവാൻ കുട്ടികളെ പ്രാപ്തരാക്കണം. നിർഭാഗ്യവശാൽ കുട്ടികളുടെ മാമോദീസാപ്പേരു പോലും ഇന്ന് അവർക്ക് അറിഞ്ഞുകൂടാ. വേദപുസ്തകനാമം കുട്ടികൾക്കു നൽകുന്നത് ജീവിതവളർച്ചയിൽ നന്മയോട് താദാത്മ്യപ്പെട്ട് അവർ വളരുന്നതിനാണ്. വി. വേദപുസ്തകത്തിലെ ഭക്തരായ മാതാപിതാക്കൾ അവരുടെ ജീവിതത്തിന് മാതൃകയും, പ്രേരകശക്തിയുമാകണം. തലതൊട്ടപ്പന്മാർ സഭയുടെ പ്രതിനിധികളാണ്. മാതാപിതാക്കളെ കൂടാതെ അവരും കുഞ്ഞുങ്ങളുടെ ആത്മീയ വളർച്ചയിൽ താൽപര്യമെടുക്കുകയും, പ്രോത്സാഹിപ്പിക്കുകയും ചെയ്യണം. ക്രിസ്തീയ രക്ഷാകർത്തൃപദ്ധതിയിലെ ഈ വിശാലമായ കാഴ്ചപ്പാട് സമൂഹമായി നമുക്ക് കൈമോശം വന്നിരിക്കുന്നു.

**പകരംവെക്കുന്ന ലക്ഷ്യങ്ങൾ**

ഈ ആത്യന്തികലക്ഷ്യത്തെ മറന്നുകൊണ്ട് ഭൗതികമായ ലക്ഷ്യങ്ങൾ കുട്ടികൾക്ക് നൽകിയാണ് ഇന്ന് കുട്ടികളെ നാം വളർത്തു ന്നത്. ചില കുട്ടികൾ അതിൽ വിജയിക്കും. മറ്റു ചില കുട്ടികൾ അത്ര വിജയിക്കുകയില്ല. ഭൗതിക ജീവിതത്തിൽ വിജയിക്കുന്ന കുട്ടികൾ ആത്മീയതയിലും വളർന്നവരായി നാം തെറ്റായി മൂല്യനിർണ്ണയം നടത്തുന്നു. വാർദ്ധക്യത്തിലായ മാതാപിതാക്കളെ അവഗണിക്കുക, കുടുംബബന്ധങ്ങൾ വേർതിരിക്കുക, മദ്യമയക്കുമരുന്നുകൾക്ക് അടിയാകുക, അവിഹിതബന്ധ



ങ്ങളിൽ ഏർപ്പെടുക എന്നിവയൊക്കെ സംഭവിക്കുമ്പോഴാണ് ഭൗതിക വളർച്ച അതിൽത്തന്നെ ഒരന്ത്യമല്ലെന്നും, ജീവിതം അതിന്റെ ശരിയായ ദിശയിലല്ല വളർത്തപ്പെട്ടതെന്നും ഉള്ള തിരിച്ചറിവ് ഉണ്ടാകുന്നത്. അപ്പോഴേക്കും ജീവിതത്തിന്റെ നല്ല ഭാഗം ജീവിച്ചുതീർന്നിരിക്കും. ഇവിടെ കുട്ടികളേക്കാൾ കൂടുതൽ തെറ്റുപറ്റിയത് അവരെ വളർത്തിയ മാതാപിതാക്കൾക്കാണ്. ഭൗതിക ലക്ഷ്യങ്ങൾ, ആത്യന്തിക ദൈവികനിയോഗത്തോട് ബന്ധിപ്പിക്കുന്നതിൽ നമ്മുടെ പരിശീലനം വിജയിക്കുന്നില്ലെന്നു വേണം നാം മനസ്സിലാക്കേണ്ടത്. ക്രിസ്തുവിന്റെ ജീവിതത്തിലെ അനുഭവങ്ങളിൽക്കൂടി അതു വ്യക്തമാക്കാം.

ഒന്നാമത്തേത്, കൈസര്യ ഫിലിപ്യയിൽവെച്ച് കർത്താവ് പ. പത്രോസിനെ സാത്താൻ എന്നു വിളിച്ചതാണ്. (വി. മത്തായി 16:23) നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മശിഹാ എന്ന പത്രോസ് ശ്ലീഹായുടെ സാക്ഷ്യത്തിൽ കർത്താവ് വളരെ സന്തുഷ്ടനായെങ്കിലും തന്റെ നിയോഗമായ ക്രൂശുമരണത്തിൽനിന്ന് തന്നെ പിൻതിരിപ്പിക്കാൻ പത്രോസ് ശ്ലീഹാ ശ്രമിച്ചപ്പോൾ, അദ്ദേഹത്തെ 'സാത്താനേ' എന്ന് സംബോധനചെയ്യാൻ കർത്താവ് മടിച്ചില്ല. അതുപോലെ തന്നെ അഞ്ചപ്പം കൊണ്ട് അയ്യായിരം പേരെ പോഷിപ്പിച്ച സംഭവത്തിനു ശേഷം കർത്താവിനെ പിടിച്ചു രാജാവാക്കുവാൻ ആരാധകർ ആഗ്രഹിച്ചു (യോഹ. 6:15). എന്നാൽ കർത്താവ് ആ വിവരം അറിഞ്ഞ് അവരിൽനിന്ന് മലയിലേക്കും പിന്നീട് പടകു കയറി കഫർന്നഹൂമിലേക്കും യാത്രയായി. (6:16,17) **ക്രൂശിൽ മരിച്ച് അടക്കപ്പെട്ട്, ഉയിർത്തെഴുന്നേറ്റ് ലോകത്തെ വീണ്ടെടുക്കുക എന്ന നിയോഗത്തിൽ നിന്ന് കർത്താവിനെ പിൻതിരിപ്പിക്കാൻ മറ്റൊരു പ്രവൃത്തിക്കും സാധിച്ചില്ല. ദൈവസ്വഭാവത്തിൽ വളരുക എന്ന ആത്യന്തിക നിയോഗത്തെ സഹായിക്കുന്ന തെരഞ്ഞെടുപ്പുകളും ജീവിതശൈലിയും ആണ് കുട്ടികൾ എപ്പോഴും സ്വീകരിക്കേണ്ടത്.** ഈ മാനദണ്ഡത്തിൽ നിന്നുകൊണ്ടു നമ്മുടെ കുട്ടികളിലേക്കു ഒന്നു തിരിഞ്ഞുനോക്കുക. ഭൗതിക ജീവിതത്തിലെ ഏതു തീരുമാനത്തിലാണ് അവരുടെ ദൈവിക നിയോഗം പ്രതിഫലിക്കുന്നത്? അഥവാ ആരുടെ എങ്കിലും ജീവിതത്തിൽ ദൈവിക നിയോഗത്തിന്റെ അർത്ഥം പ്രതിഫലിച്ചാൽ ഈ ലോകം അത് അംഗീകരിക്കുകയും ഇല്ല. സോഫ്റ്റ്‌വെയർ എഞ്ചിനീയറായ ഒരു യൗവനക്കാരൻ സമർത്ഥനായിരുന്നു. ഒരു ബഹുരാഷ്ട്ര കമ്പനിയിൽ നല്ല ജോലിയും ലഭിച്ചു. കമ്പനിക്കും അവനെ വളരെ ഇഷ്ടമായിരുന്നു. അവരുടെ പ്രതീക്ഷകൾക്കപ്പുറമായിരുന്നു അവന്റെ കഴിവുകൾ. ആയിടെ അവന്റെ പിതാവിന് മാരകമായ ക്യാൻസർ വന്നു; ചികിത്സയിലായി. മരണത്തോട് മല്ലടിക്കുന്ന പിതാവിനെ കണ്ടു മടങ്ങിയ മകൻ ജോലിയിൽ വീണ്ടും വ്യാപൃതനായി. പിതാവിനെക്കുറിച്ചുള്ള വേദനിപ്പിക്കുന്ന ഓർമ്മകൾ യുവാവിന്റെ ജോലിയിലെ കാര്യക്ഷമതയെ ബാധിച്ചു. എങ്കിലും കാര്യങ്ങൾ വലിയ മുടക്കമില്ലാതെ നടത്തുവാൻ മകൻ ശ്രദ്ധിച്ചു. എന്നാൽ കോർപ്പറേറ്റ് മേധാവികൾക്ക് അത് പോരായിരുന്നു. അവർ ആ യുവാവിന് മെമ്മോ നൽകി. ജോലിയിൽ തുടരണമെങ്കിൽ ഇത്രയും സെന്റിമെന്റലാകാൻ പാടില്ലത്രെ. അച്ഛൻ മരണത്തോട് മല്ലിട്ടാലും അതൊന്നും ബാധിക്കാതെ കമ്പ്യൂട്ടറിനെപ്പോലെ യാതൊരു വികാരവുമില്ലാതെ പണിയെടുക്കണമെന്നാണ് കോർപ്പറേറ്റ് മേധാവികളുടെ താൽപര്യം. യാതൊരു മാനുഷിക വികാരങ്ങൾക്കും അവിടെ സ്ഥാനമില്ല. നിർവികാരതയും നിസംഗതയും വളർത്തി ആഗോളകുത്തകകൾക്കുവേണ്ടി രാവും പകലും എല്ലാ കുടുംബ ബന്ധങ്ങളും ഉപേക്ഷിച്ചു പണി ചെയ്യുവാൻ തയ്യാറാകുന്നവരാണ് കമ്പനികളെ സംബന്ധിച്ചിടത്തോളം മിടുമിടുക്കന്മാരായ ഉദ്യോഗസ്ഥർ. ആവോളം പണം പ്രതിഫലമായി നൽകാൻ കോർപറേറ്റ് മാനേജ്മെന്റുകൾക്ക് യാതൊരു മടിയുമില്ല. കമ്പനിക്ക് ലാഭവും നേട്ടവും വർദ്ധിപ്പിച്ചുകൊടുക്കുന്നതിനനുപാതമായി അവർ പ്രതിഫലം നൽകും. ഇന്നോളം നാം വളർത്തിയെടുത്ത മാതൃപിതൃപുത്രബന്ധങ്ങളുടെ ഊഷ്മളതയും സരളതയും ഇവിടെ പാടെ തകർന്നിരിക്കുന്നു. പൂനെയിലെ ഐ.ടി. മേഖലയിൽ ജോലി ചെയ്യുന്ന വിശ്വാസ സമൂഹത്തിലെ അവരുടെ ക്രിസ്തീയ മൂല്യബോധവും, സന്മാർഗ്ഗദീപവും എങ്ങനെയിരിക്കുന്നു എന്ന് അന്വേഷിക്കാൻ ഒരു പഠനം നടന്നു. വിവിധ സഭകളിലെ യുവതീയുവാക്കളെയാണ് തെരഞ്ഞെടുത്തത്. സർവ്വേയിൽ പങ്കെടുത്ത് 80 പേരിൽ 40% അവിഹിത ബന്ധങ്ങൾക്കും 30% മദ്യമയക്കുമരുന്നുകൾക്കും അടിമകളാണെന്നു കണ്ടെത്തി. ഐ.ടി. മേഖലയിൽ ജോലി ആരംഭിച്ചതിനു ശേഷമാണ് ഇവരിൽ നല്ല പങ്കും ഈ അസാന്മാർഗ്ഗികതയിലേക്കു വഴുതി വീണത്. ഇതെല്ലാം സൂചിപ്പിക്കുന്ന ഒരു വസ്തുതയുണ്ട്. തികച്ചും ഭൗതികമായ ഒരു അടിത്തറയിലാണ് ഇന്നത്തെ സമൂഹം നിൽക്കുന്നത്. ഇവിടെ വിജയിക്കണമെങ്കിൽ ഒട്ടേറെ മൂല്യങ്ങളോട് ഒത്തുതീർപ്പുണ്ടാക്കേണ്ടിവരും. ക്രിസ്തീയ മൂല്യങ്ങൾ വളരെ ഉപരിപ്ലവമായി മാത്രമേ സമൂഹത്തിൽ നിലനിൽക്കുന്നുള്ളു. ആഴമേറിയ ഒരു അദ്ധ്യാത്മികത ഉണ്ടായി വരുവാൻ വ്യത്യസ്തമായ കാഴ്ചപ്പാടും ജീവിതശൈലിയും വളർത്തേണ്ടിയിരിക്കുന്നു. സമൂഹത്തെ മുഴുവനായി മാറ്റിയെടുക്കുക അത്ര എളുപ്പമായിരിക്കുമെന്ന് തോന്നുന്നില്ല. ക്രിസ്തീയ കുടുംബങ്ങൾക്ക് എന്തെങ്കിലും ഈ കാര്യത്തിൽ ചെയ്യാനാവുമോ എന്ന് ചിന്തിക്കുകയാണ് കരണീയം. ഭൗതികതയുടെ ശക്തമായ കുത്തൊഴുക്കിൽ ഒലിച്ചുപോകാതിരിപ്പാൻ കുടുംബങ്ങളായി എന്തു ചെയ്യാനാവുമെന്ന് ചുരുക്കമായി പരിശോധിക്കാം.

1. **ആത്യന്തികലക്ഷ്യം ദൈവീകരണമായിരിക്കണം. (THEOSIS)**

എല്ലാ മനുഷ്യർക്കും എത്തിച്ചേരാൻ സാധ്യതകളുള്ളത് ദൈവസ്വഭാവത്തിലുള്ള പങ്കുചേരലാണ് എന്ന് നേരത്തെ നാം കണ്ടുകഴിഞ്ഞു. ദൈവത്തെ അറിയുന്നത്, ഭൗതിക ലോകത്തിൽ ഒന്നും നേടുവാനായിട്ടല്ല. ദൈവത്തെപ്പോലെയാകുവാനാണ്. ഈ ദർശനവും അതിനനുസൃതമായ ഒരു കാഴ്ചപ്പാടും ജീവിതശൈലിയും മാതാപിതാക്കൾക്ക് ഉണ്ടാകണം.

2. **പ്രസംഗങ്ങളേക്കാൾ കുട്ടികൾക്ക് ആവശ്യം മാതൃകയാണ്.**

ഒട്ടേറെ മാതാപിതാക്കൾ ഒത്തിരിസമയം ഗുണദോഷം നൽകാൻ നീക്കിവെക്കാറുണ്ട്. Roy L Smith എന്ന എഴുത്തുകാരൻ പറയുന്നു. “We are apt to forget that children watch examples better than they listen to preaching" പ്രസംഗം കുറച്ചിട്ട് മാതൃകയാകാൻ മാതാപിതാക്കൾ ശ്രമിക്കുന്നതാണ് ഏറെ നന്ന്.

3. **വസ്തുക്കൾ നൽകുന്നതിനേക്കാൾ കുട്ടികൾക്ക് സമയവും സ്നേഹവും കരുതലും നൽകുക.**

പല കുടുംബങ്ങളിലും മാതാപിതാക്കൾക്ക് കുഞ്ഞുങ്ങൾക്കുവേണ്ടി നീക്കിവെക്കാൻ സമയമില്ല. എന്നാൽ വിലയേറിയ കളിപ്പാട്ടങ്ങളും സാധനസാമഗ്രികളും ആഡംബര വസ്ത്രങ്ങളും ധാരാളമായി നൽകും. മനുഷ്യബന്ധങ്ങളേക്കാൾ, കുട്ടികൾ വസ്തുക്കളെ സ്നേഹിക്കാൻ നന്നേ ചെറുപ്പത്തിലേ പഠിക്കുന്നു. അജ്ഞാതനായ എഴുത്തുകാരൻ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. “To be in your children's memories tomorrow, you have to be in their lives to day” കുഞ്ഞുങ്ങളുടെ ഓർമ്മയിൽ നാളെ നിങ്ങൾ ജീവിക്കണമെങ്കിൽ ഇന്നത്തെ അവരുടെ ജീവിതത്തിൽ നിങ്ങൾ ഉണ്ടായിരിക്കണം.

4. **നിരുപാധികമായ അംഗീകാരവും സ്നേഹവും ഭവനത്തിലെങ്കിലും ലഭിച്ചിരിക്കണം.**

മത്സരാധിഷ്ഠിതമായ ഈ സമൂഹത്തിൽ കഴിവുകളുടെ പേരിലേ കുട്ടികൾ അംഗീകരിക്കപ്പെടുകയുള്ളു. സമൂഹത്തിന്റെ ഉന്നതമാനദണ്ഡങ്ങൾക്ക് അനുസരിച്ച് എത്താനാവാത്തവർ പുറന്തള്ളപ്പെടുന്നു. പാർശ്വവൽക്കരികപ്പെടുന്ന കുട്ടികൾ സാമൂഹ്യവിരുദ്ധപ്രവർത്തനങ്ങളിൽ ഏർപ്പെടാൻ സാധ്യതയുണ്ട്. കാരണം അവിടെ അവർ നിരുപാധികമായി അംഗീകരിക്കപ്പെടുന്നു. കുട്ടികളുടെ കഴിവിൽ വ്യത്യാസങ്ങളുണ്ട്. അവരെ താരതമ്യം ചെയ്യരുത്. ബലവും ബലഹീനതയും എല്ലാവരിലും ഉണ്ട്. നിരുപാധികമായ അംഗീകാരവും സ്നേഹവും ഭവനങ്ങളിൽ ലഭിക്കാതെ പോയാൽ അതു ലഭിക്കുന്നിടത്തേക്ക് അവർ ആകൃഷ്ടരാകും. ഒരുപക്ഷേ അത് അസാന്മാർഗ്ഗിക കൂട്ടുകളിലേക്കായാരിക്കും ചെന്നുചേരുന്നത്.

**5. കുട്ടികൾക്ക് ആദരവും ബഹുമാനവും നൽകണം.**

കുട്ടികളുടെ ജീവസന്ധാരണത്തിനാവശ്യമായ എല്ലാം മാതാപിതാക്കൾ നൽകുന്നതിനാൽ അവരെ എങ്ങനെവേണമെങ്കിലും കൈകാര്യം ചെയ്യാം എന്ന തെറ്റായ ചിന്ത മാതാപിതാക്കൾക്കുണ്ട്. അവർ ഒരുവിധത്തിലും നിന്ദിക്കപ്പെടുകയും പരിഹസിക്കപ്പെടുകയും ചെയ്യരുത്. അവരുടെ കുറവുകളെ ചൂണ്ടിക്കാട്ടി അവരെ ചെറുതാക്കരുത്. അവരിൽ ആത്മവിശ്വാസവും, ധൈര്യവും നൽകി ജീവിതത്തെ ധൈര്യത്തോടെ അഭിമുഖീകരിക്കാനാണ് മാതാപിതാക്കൾ പരിശ്രമിക്കേണ്ടത്. ഒരു തെറ്റു തിരുത്തുന്നതിനു മുൻപ് നാലു നന്മകൾ ചൂണ്ടിക്കാട്ടുവാൻ മാതാപിതാക്കൾക്കു കഴിയണം.

**6. കുട്ടികളുടെ മാനസിക നിലയെക്കുറിച്ച് മാതാപിതാക്കൾ വേണ്ടത്ര ശ്രദ്ധിച്ചിരിക്കണം.**

മാർക്കു കുറഞ്ഞുപോയതിന് ശാസിച്ചപ്പോൾ ആത്മഹത്യ ചെയ്ത കുട്ടികളുടെ സംഖ്യ അവഗണിക്കാവുന്നതല്ല. ഇത് ഒരു നിമിഷം കൊണ്ടു സംഭവിച്ചതല്ല. കുട്ടികളുടെ മാർക്കിനേക്കാൾ അധികം അവരുടെ മാനസിക നിലയെക്കുറിച്ച് മനസ്സിലാക്കാൻ മാതാപിതാക്കൾക്കു കഴിയണം. ഡാനിയേൽ ഗോൾമാന്റെ പ്രശസ്തമായ പുസ്തകം (ഇമോഷണൽ ഇന്റലിജൻസ് Emotional Intelligence) നിലവിലുള്ള പല ധാരണകളേയും തിരുത്തിക്കുറിക്കുന്നതായിരുന്നു. മനഃശാസ്ത്രംപോലും ഒരു കാലത്ത് IQ (Intelligent Quotient) അഥവാ ബുദ്ധിശക്തിക്ക് വലിയ പ്രാധാന്യം നൽകിയിരുന്നു. എന്നാൽ സത്യം എന്താണ്? ഏകദേശം 99% ജനങ്ങൾക്കും ശരാശരി ബുദ്ധിനിലവാരം ഉണ്ട്. സമചിത്തത പാലിക്കാനും പ്രതിസന്ധി ഘട്ടങ്ങളിൽ വിപദിധൈര്യത്തോടെ പ്രതികരിക്കാനും കുട്ടികൾക്കു കഴിയുന്നുണ്ടോ എന്ന് സൂക്ഷ്മമായി നിരീക്ഷിക്കണം. ജീവിതവിജയത്തിന് അതാണ് ഏറെ ആവശ്യം. ദേഷ്യം, സങ്കടം, സ്വാർത്ഥത, നിർബന്ധബുദ്ധി, ശാഠ്യം, നശീകരണ പ്രവണത, നിരാശ, വിഷാദഭാവം ഇവയൊന്നും നിസ്സാരമായി തള്ളിക്കളയരുത്. ഉചിതമായ പ്രതികരണമില്ലെങ്കിൽ, അത് വിദഗ്ദ്ധരുമായി ചർച്ചചെയ്ത് പരിഹാരം കണ്ടെത്താൻ ശ്രമിക്കേണ്ടതാണ്. മാനസികാരോഗ്യം കുട്ടികളിൽ കുറഞ്ഞു വരുന്നു എന്നാണ് ആധുനിക പഠനങ്ങൾ സൂചിപ്പിക്കുന്നത്.

**7. ആത്മീയനിഷ്ഠകൾ അർത്ഥവത്തായി പരിശീലിപ്പിക്കണം**

ചില ഭവനങ്ങളിൽ യാതൊരു വിധമായ ആത്മീയനിഷ്ഠകളും പരിശീലിപ്പിക്കപ്പെടുന്നില്ല. പ്രാർത്ഥന, നോമ്പ്, ഉപവാസം, പള്ളി ആരാധന തുടങ്ങിയവയൊക്കെ കുട്ടികൾ പ്രായമാകുമ്പോൾ ശീലിച്ചുതുടങ്ങുമെന്ന് കരുതുന്നത് മൗഢ്യമാണ്. എൽ.കെ.ജി., യു.കെ.ജി. പഠനം കൂടാതെ കുട്ടികൾ നാലും അഞ്ചും ക്ലാസ്സുകളിൽ പഠിച്ചുകൊള്ളുമെന്ന് വിചാരിക്കുന്നതുപോലെ യുക്തിരഹിതമാണ് ആത്മീയതയിലുള്ള പരിശീലനത്തിൽ മാതാപിതാക്കൾ കാണിക്കുന്ന അലസത. സൺഡേ സ്ക്കൂൾ പഠനത്തിന് പ്രാധാന്യം കൊടുക്കാത്ത മാതാപിതാക്കൾ കുട്ടികൾക്ക് നൽകുന്ന സന്ദേശം എന്താണ്? മറ്റു ചില വീടുകളിൽ കുറെയൊക്കെ ആത്മീയനിഷ്ഠകൾ പാലിക്കുന്നുണ്ട്. പക്ഷേ ഉന്നതമായ ആത്മീയ നിലവാരം ആരുംതന്നെ ലക്ഷ്യം വെക്കുന്നില്ല. ആത്മീയ പ്രവർത്തനങ്ങളിലൂടെയും സാമൂഹികാംഗീകാരം നേടുക എന്നതാണ് പലരുടെയും ലക്ഷ്യമായിരിക്കുന്നത്. ദൈവീകരണപ്രക്രിയ എവിടെയും കാര്യമായി നടക്കുന്നുണ്ടെന്നു തോന്നുന്നില്ല. ഉദാഹരണത്തിന് ക്രിസ്തുമസ് ആഘോഷങ്ങളിലേക്കൊന്നു കണ്ണോടിക്കാം. ധൂർത്തിന്റെയും ആഡംബരത്തിന്റെയും പ്രകടനങ്ങളായി പള്ളികളിലെ ആഘോഷങ്ങൾ മാറ്റപ്പെട്ടിരിക്കുന്നു. ഇതിൽ കുട്ടികൾ പങ്കെടുക്കുന്നതിൽക്കൂടി എന്തു സന്ദേശമാണ് അവർ ഉൾക്കൊള്ളുന്നത്? 'കാലിത്തൊഴുത്തിൽ പിറന്നവനെ' എന്ന ക്രിസ്തുമസ് ഗീതം പാടുവാൻ വന്ന കുട്ടി ഇട്ടിരിക്കുന്ന കുട്ടിയുടുപ്പിന്റെ വില ഏകദേശം 10,000 രൂപ. മൂല്യങ്ങൾ തകിടം മറിഞ്ഞിരിക്കുന്ന ഇത്തരം ആഘോഷങ്ങൾ കുട്ടികളിൽ ആത്മീയചൈതന്യം നിറയ്ക്കാൻ പര്യാപ്തമല്ല. അനുഷ്ഠാനങ്ങൾ ചെറുപ്പം മുതലേ പരിശീലിക്കാത്തതും, അനുഷ്ഠിക്കപ്പെടുന്നതിന് അർത്ഥം നഷ്ടപ്പെട്ടിരിക്കുന്നതും ഒരുപോലെ അപകടകരമാണ്.



**8. കുട്ടികളിലെ പഠനവൈകല്യങ്ങൾ ശാസ്ത്രീയമായി അപഗ്രഥിക്കണം**

കുട്ടികളേക്കുറിച്ചുള്ള മാതാപിതാക്കളുടെ എപ്പോഴുമുള്ള പരാതി പഠനത്തിൽ പിന്നോക്കം പോയി എന്നതാണ്. ഇവിടെ അടിസ്ഥാനപരമായി ചില കാര്യങ്ങൾ മനസ്സിലാക്കേണ്ടതുണ്ട്. എല്ലാകുട്ടികളും ഒരുപോലെ പഠിക്കണമെന്ന ശാഠ്യം ശരിയല്ല. ഓരോ കുട്ടിക്കും വ്യത്യസ്തമായ കഴിവുകളാണുള്ളത്. അവരിലുള്ള നൈസർഗ്ഗികമായ കഴിവുകളെ കണ്ടെത്തി, അതിനെപ്രോത്സാഹിപ്പിക്കാനായിരിക്കണം ശ്രമിക്കേണ്ടത്. പൂർത്തിയാക്കപ്പെടാത്ത ആഗ്രഹം മക്കളിൽക്കൂടി നിവർത്തിയാക്കാൻ മാതാപിതാക്കൾ ശ്രമിക്കരുത്. കുട്ടികളെ പണം കായ്ക്കാനുള്ള മരങ്ങളും വിദ്യാഭ്യാസത്തെ അതിനുള്ള മുഖാന്തരവുമായി കാണരുത്. ഇന്നത്തെ സെക്കുലർ വിദ്യാഭ്യാസം വിദ്യാർത്ഥിയുടെ ഭൗതികസാഹചര്യങ്ങൾ മെച്ചപ്പെടുത്തുവാൻ മാത്രം ലക്ഷ്യം വെച്ചിട്ടുള്ളതാണ്. സ്നേഹം, സന്തോഷം, സമാധാനം, ദയ, ദീർഘക്ഷമ, പരോപകാരം, സൗമ്യത, വിശ്വസ്തത, ഇന്ദ്രിയജയം എന്നീ പരിശുദ്ധാത്മ നൽവരങ്ങളൊന്നും സെക്കുലർ വിദ്യാഭ്യാസത്തിൽ ഗൗരവമേറിയ വിഷയങ്ങളല്ല. കൂടുതൽ പഠിക്കുന്തോറും മനുഷ്യത്വം കുറഞ്ഞുവരുന്ന വിരോധാഭാസമാണ് നാം ദർശിക്കുന്നത്.

പഠനത്തിൽ പിന്നോക്കം നിൽക്കുന്നതിന് കുട്ടിയുടേതല്ലാത്ത കാരണങ്ങളും കാണും. കുട്ടികൾക്ക് ശാരീരിക, മാനസിക വൈകല്യങ്ങൾ ഇന്ന് സാധാരണമായിട്ടുണ്ട്. Learning Disorder, Attention Deficit Hyper activity Disorder (ADHD) Audio visual problems, depression defect തുടങ്ങിയവയൊക്കെ കുട്ടികളിൽ കാണപ്പെടുന്നുണ്ട്. അകാരണഭയങ്ങൾ (Phobias) പലവിധത്തിലുണ്ട്. സ്കൂൾ, ടീച്ചേഴ്സ്, സഹപാഠികൾ, പരീക്ഷ എന്നിവയോടൊക്കെ യുക്തിസഹമല്ലാത്ത പേടികൾ കുട്ടികൾക്കുണ്ട്. ഇരുട്ട്, ആൾക്കൂട്ടം, ഏകാന്തത, പ്രാണികൾ തുടങ്ങിയവയോടും അകാരണഭയം ഉണ്ടാവാം. പഠനത്തിന് അനുകൂലമല്ലാത്ത ഭവനാന്തരീക്ഷങ്ങളും കാണാം. മദ്യപരായ പിതാക്കന്മാർ, മാതാപിതാക്കളുടെ നിരന്തര കലഹം, കൂട്ടുകുടുംബമായി ജീവിക്കുന്നെങ്കിൽ അവിടെയുള്ള കിടമത്സരങ്ങൾ, അയൽവാസികളുമായിട്ടുള്ള ശണ്ഠകൂടൽ ഇങ്ങനെ നിരവധി കാരണങ്ങൾ കുട്ടികളുടെ മനോനിലയെ സാരമായി ബാധിക്കുന്നതാണ്. ഇതൊക്കെയും പഠനത്തെ ബാധിക്കും. കാരണങ്ങൾ കണ്ടെത്തി പ്രതിവിധികൾ സ്വീകരിക്കേണ്ടതാണ്.

**9. കുട്ടികളുടെ സാമൂഹ്യവൽക്കരണം (Socialisation)**

മനുഷ്യൻ ആത്യന്തികമായി സമൂഹജീവിയാണ്. പ്രായമായ മാതാപിതാക്കൾ, ഉറ്റ സുഹൃത്തുക്കൾ, അയൽവാസികൾ തുടങ്ങിയവരോടൊക്കെ നല്ല സ്നേഹബന്ധത്തിൽ വളരുവാൻ പരിശീലനം നൽകണം. ഈ കാര്യത്തിലും നമ്മുടെ കുട്ടികൾ നിർഭാഗ്യവാന്മാരാണ്. സമപ്രായക്കാരായ കുട്ടികളോടുപോലും അടുപ്പമില്ലാതെ സ്വയം കമ്പ്യൂട്ടർ ഗെയിമിൽ കളിച്ച് ബാല്യം കഴിച്ചുകൂട്ടുവാൻ മിക്ക കുട്ടികളും വിധിക്കപ്പെട്ടിരിക്കുന്നു. അവരുടെ മനോലോകം വ്യത്യസ്തമാണ്. കടുത്ത സ്വാർത്ഥത വളരാനും സ്വയം ജീവിതത്തിൽ ആസ്വാദനം കണ്ടെത്തുവാനുമാണ് ഇവർക്ക് സാധിക്കുന്നത്. വളരുമ്പോൾ അവരുടെ ആസ്വാദനലോകം മൊബൈലിലും ഇന്റർനെറ്റിലുമൊക്കെയായി ചുരുങ്ങിപ്പോകുന്നു. ചെറുപ്പത്തിൽ തന്നെ കുഞ്ഞുങ്ങളെ വിശാലമായ കുട്ടുകുടുംബാംഗങ്ങളുമായും നല്ല സുഹൃത്തുക്കളുമായും സ്നഹബന്ധം പുലർത്തുവാൻ വഴിയുണ്ടാക്കണം. നല്ല സുഹൃത്തുക്കളെ ചെറുപ്പത്തിൽ സമ്പാദിച്ചു കഴിഞ്ഞാൽ ചീത്ത കൂട്ടുകെട്ടുകളിലേക്കു അവർ വഴുതിവീഴാതിരിക്കും. നേരെമറിച്ച് ന്യായമായ സൗഹൃദ ബന്ധങ്ങൾ നിഷേധിക്കപ്പെട്ട് കൂട്ടിലടച്ച കിളികളെപ്പോലെ വളർത്തപ്പെടുന്ന കുട്ടികൾ, ഒരു പ്രായത്തിൽ അവർക്കു വീണു കിട്ടുന്ന സ്വാതന്ത്ര്യത്തെ ദുരുപയോഗപ്പെടുത്തി എന്നിരിക്കാം.

**10. വിരസത എല്ലാ തിന്മകൾക്കും അടിസ്ഥാനപ്രേരണയാകുന്നു.**

Boredom is the root of all evils എന്നു പറയുന്നതിൽ വളരെ വാസ്തവമുണ്ട്. കുഞ്ഞുങ്ങൾ സന്തോഷമായിരിക്കുന്നുവോ എന്ന് മുതിർന്നവർ അവരറിയാതെ തന്നെ ശ്രദ്ധിച്ചിരിക്കണം. ചെറിയ പ്രായത്തിൽ കുട്ടികൾക്ക് വിരസത അത്ര അനുഭവപ്പെട്ടു എന്നിരിക്കില്ല. എന്നാൽ യൗവ്വനത്തിലേക്കു കടക്കുമ്പോൾ അവർ തങ്ങളുടെ ലോകത്തിലേക്കു കൂടുതൽ ഉൾവലിയും. അപകർഷത, ആത്മവിശ്വാസക്കുറവ്, സ്വയമതിപ്പില്ലായ്മ, മറ്റുള്ളവർ സ്നേഹിക്കുന്നില്ല എന്ന തോന്നൽ, പ്രതീക്ഷകൾക്കനുസരിച്ച് പഠനം, ജോലി എന്നിവ ലഭിച്ചില്ലെന്ന തോന്നൽ ഇങ്ങനെ ഒട്ടനവധി കാര്യങ്ങൾ കുട്ടികളെ വിരസതയിലേക്കു നയിക്കും. കുടുംബാന്തരീക്ഷം സന്തോഷപ്രദമല്ലെങ്കിൽ വിരസത പിന്നെയും വർദ്ധിക്കും. വിരസത അകറ്റാനായി സന്തോഷം കിട്ടാവുന്ന മാർഗ്ഗങ്ങളിലേക്കു തിരിയും. മദ്യം, മയക്കുമരുന്ന്, അശ്ലീല പടങ്ങൾ, അപക്വമായ പ്രേമബന്ധങ്ങൾ ഇവയിലൊക്കെ ചെറുപ്പക്കാർക്ക് കൂടുതലായ താൽപര്യം ഉണ്ടാകുന്നത് വിരസമായ ജീവിതത്തിൽ നിന്നായിരിക്കാം. വായന, പഠനം, കല, സാഹിത്യം തുടങ്ങി ക്രിയാത്മകമായ പലതിലും ഉത്സുകരാകുന്നവർക്ക് ഈ തരത്തിൽ വളരെ അധികമായി വിരസത ഉണ്ടായി എന്നിരിക്കയില്ല. കുട്ടികളുടെ ദുസ്വഭാവങ്ങളുടെ പിന്നിലുള്ള അവരുടെ വ്യക്തിത്വത്തെയാണ് വിശകലനം ചെയ്ത് തിരുത്തൽ വരുത്തേണ്ടത്. നേരത്തെ സൂചിപ്പിച്ചതുപോലെ ഇവയൊക്കെ രോഗലക്ഷണങ്ങളാണ് രോഗങ്ങളല്ല.

**11. ധാർമ്മികത ദൈവരാജ്യപ്രമാണങ്ങളിലൂന്നിയതാകണം**

ശരി, തെറ്റുകളുടെ അതിർവരമ്പുകൾ കാലത്തിനും, സമയത്തിനും അനുസരിച്ച് മാറിക്കൊണ്ടിരിക്കുന്നു. അതിനാൽ മാതാപിതാക്കളും സാമൂഹിക അംഗീകാരം ലഭിച്ചിരിക്കുന്ന തെറ്റുകൾക്ക് മാന്യത കൽപിച്ചു തുടങ്ങിയിരിക്കുന്നു. യൗവനക്കാർ പണം ധൂർത്തടിച്ചു ചെലവഴിക്കുന്നതിലും വില കൂടിയ സാധനങ്ങൾ വാങ്ങിക്കുന്നതിലും വളരെ ഉത്സാഹമുള്ളവരാണ്. അവരെ നിയന്ത്രിക്കുവാൻ മാതാപിതാക്കൾ ശ്രമിക്കുമ്പോൾ വീടുകളിൽ അസ്വാരസ്യങ്ങൾ ഉണ്ടാകുന്നു. കുട്ടികൾ മാതാപിതാക്കളോട് കടുത്ത എതിർപ്പ് പുലർത്തുന്നു. ഇവിടെ കുഴപ്പം സംഭവിച്ചത് എവിടെയാണ്?

**കാലവും ദേശവും മാറിയാലും മാറ്റപ്പെടാത്ത മൂല്യങ്ങളാണ് ദൈവരാജ്യത്തിന്റെ പ്രമാണങ്ങൾ**



ദൈവരാജ്യത്തിന്റെ മൂല്യങ്ങളെ ചെറുപ്പത്തിലേ പരിചയപ്പെടുത്താനോ, അതിനനുസരിച്ച് ജീവിക്കാനോ മാതാപിതാക്കൾ ആഗ്രഹിച്ചിട്ടില്ല. ശ്രമിച്ചിട്ടുമില്ല. ചില കുടുംബങ്ങളിൽ മാതാപിതാക്കളും മക്കളും ഒരുമിച്ചു ചേർന്ന് മദ്യം കഴിക്കുന്നു. മാതാപിതാക്കൾ ആഡംബരം കാണിക്കുന്നതിൽ ഒട്ടും പിന്നിലല്ല. അങ്ങനെയെങ്കിൽ യൗവനക്കാർ ലാളിത്യം ശീലിക്കണമെന്ന് പറയുന്നതിൽ വല്ല അർത്ഥവുമുണ്ടോ? കാലവും ദേശവും മാറിയാലും മാറ്റപ്പെടാത്ത ചില മൂല്യങ്ങൾ ദൈവരാജ്യത്തിന്റെ പ്രമാണങ്ങളായിട്ടുണ്ട്. പരപുരുഷ, പരസ്ത്രീബന്ധം, സ്വവർഗ്ഗവിവാഹം, വിവാഹമോചനം ഇവയൊക്കെ ചില സമൂഹങ്ങളും, രാജ്യങ്ങളും നിയമപരമായിത്തന്നെ അംഗീകരിച്ചിട്ടുണ്ട്. എന്നാൽ ഇവയൊന്നും ദൈവരാജ്യമൂല്യങ്ങൾക്കു ചേർന്നതല്ല. നമ്മുടെ ഗ്രാമീണ അന്തരീക്ഷത്തിൽ കുട്ടികൾ ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും ചേക്കേറുന്നുണ്ട്. എവിടെപ്പോയാലും കുട്ടികളുടെ ജീവിതത്തിന് അടിസ്ഥാന മാർഗ്ഗദർശകമാകേണ്ടത് ദൈവരാജ്യമൂല്യങ്ങളാണ്. വി. മത്തായി 5-7 വരെയുള്ള അദ്ധ്യായങ്ങളിലെ ഗിരിപ്രഭാഷണം കുട്ടികൾക്കു നന്നായി പരിചയപ്പെടുത്തണം. ഗിരിപ്രഭാഷണം ഭൂമിയിൽ പ്രാവർത്തികമാക്കാൻ സാദ്ധ്യമല്ല എന്നു ചിന്തിക്കുന്ന വിശ്വാസസമൂഹത്തിന് വളരുന്ന തലമുറയ്ക്ക് മൂല്യബോധം നൽകാനാവില്ല. പെട്ടെന്ന് പൂർണ്ണതയിൽ എത്തിച്ചേരാൻ സാധിച്ചില്ലെങ്കിലും ആത്യന്തികലക്ഷ്യമായി എത്തിച്ചേരേണ്ട ധാർമ്മിക മൂല്യങ്ങൾ ദൈവരാജ്യത്തിന്റേതു തന്നെയെന്ന് അർത്ഥശങ്കയ്ക്കിടയില്ലാത്തവണ്ണം കുട്ടികളെ പഠിപ്പിച്ചിരിക്കണം. മാതാപിതാക്കളെ ശുശ്രൂഷിക്കുവാനും, അനാഥനെയും ദരിദ്രനെയും സ്നേഹിക്കുവാനും ശത്രുവിനുവേണ്ടി പ്രാർത്ഥിക്കുവാനുമുള്ള പരിശീലനം ഒരു ക്രിസ്തീയ ഭവനത്തിൽ നിന്ന് ലഭിച്ചിരിക്കണം.

**12. യൗവനത്തിലേക്കു കടക്കുമ്പോൾ അവരോട് വ്യത്യസ്തമായ സമീപനം സ്വീകരിക്കണം.**

കുഞ്ഞുങ്ങൾക്ക് വളർച്ചയുണ്ടാകുന്നു. അവരുടെ ശരീരവും, മനസ്സും, വികാരവും, ചിന്തയും എല്ലാം വേഗത്തിൽ പരിണാമം പ്രാപിക്കുന്ന പ്രായമാണ് യൗവനം. അവരോട് കുഞ്ഞുങ്ങളോടെന്നപോലെ പെരുമാറരുത്. ഒട്ടേറെ കാര്യങ്ങൾ ഇതുമായി ബന്ധപ്പെട്ട് മനസ്സിലാക്കാനുണ്ട്. വിശദമായി കുറിക്കുവാൻ ഇവിടെ സാധിക്കുന്നില്ല. കുട്ടികൾ മാതാപിതാക്കളോട് അകലുന്ന പ്രായമാണ് ഇത്. അതിൽ അസ്വാഭാവികത ദർശിക്കേണ്ട കാര്യമില്ല. നസ്രായനായ യേശുവും 12-ാം വയസ്സിൽ മാതാപിതാക്കളിൽ നിന്ന് അകന്നിരുന്നു. (ലൂക്കോ. 2:41-53) പക്ഷേ കർത്താവ് എത്തിച്ചേർന്നത് ശാസ്ത്രിമാരിലും ന്യായപ്രമാണത്തിലും ഒടുവിൽ പിതാവിന്റെ ഭവനത്തിലുമാണ്. "ഞാൻ എന്റെ പിതാവിന്റെ ഭവനത്തിൽ ഇരിക്കേണ്ടതല്ലയോ" എന്ന നിയോഗം ബാലനായ യേശു ഉൾക്കൊണ്ടു.

# Five Qualities of Successful Students

Do you find yourself scrambling to produce that five-page science project paper? Are your grades not what they should be? Many young students find themselves overstretched and overwhelmed by their educational pursuits!

Well, positive change requires effort. Numerous success experts cite the key, commonsense principle that you succeed by what you do —not by who you are or how you look. Let's examine five traits that all successful students share—traits we should all strive to develop.

> Tired of feeling behind where you ought to be in school? It's time to take action.

## 1. Organisation

Sixteen years of teaching in public and private schools has taught me that many students struggle with being organised. Countless times I've witnessed students open lockers to reveal a stack of papers, lunch bags, gym shoes and mystery food items jumbled together in a compacted pile that would rival a local landfill. After offering my "cleaning" services to help tidy up the locker, we often found, in the very bottom of the pile, that science or other paper that had been due two weeks earlier! Situations like this can easily be avoided by simply setting up a folder for every class and taking unnecessary items home.

Setting up folders or binders for each class is a simple way to keep papers in order so that you can grab them at a moment's notice. If you write papers on a computer, setting up a folder for each class helps in the same way. Maintaining a basic filing system not only helps you with your studies, but also develops useful skills that will serve you well when you enter the professional workforce. Additionally, a daily or weekly planner is a valuable tool for recording due dates for exams, projects or events.

## 2. Time Management

There are only so many hours in a day,



and many students have to juggle their studies, extracurricular activities and even part-time jobs. To make the most of your study time, set aside some of it every day to go over your notes or readings from each class. Studying or reviewing class material a little each day helps you retain long-term the information needed for an upcoming exam or project.

Compare this to pulling an all-night cramming session in which the information only makes it tenuously into your short-term memory. Another good time-saving study habit is to develop short mnemonic devices or lists of phrases that will help you to remember important concepts from a particular subject.

## 3. Active Participation

I enjoy teaching most when my students take an active role in their learning process, and I can safely say that almost every other teacher feels the same. So don't be afraid to ask questions! Good teachers welcome questions from their students and will want to provide the right answers.

By taking an active role you will help clear up any concerns you might have about the content or gaps in your understanding—and it will also help class time to fly by. This is also good time management! If the teacher's answers still leave you without a clear understanding of a concept, then take the initiative to ask for extra tutoring from the teacher or another student.

## 4. Grit / Determination

There's a poster in my classroom that says, "You are responsible for you!" This is absolutely true. If you the student are struggling to understand the material and the teacher isn't aware of it, then the teacher can't help you.

You have to have the grit or determination to dig in your heels and not wait till the last minute to ask for help. Talk to your teacher privately during school time to explain your situation. Then make a commitment to do extra work if necessary to master the material. Going the extra mile and making the effort to get help will show your instructor that you're serious about the class. This may enable you to get extra tutoring from the teacher or from his or her assistant. Of course, extra help will only matter if you are making your own best effort. Put in the extra time and don't give up!

## 5. Self-Discipline

Finally, no amount of organisation, time management, participation or grit will matter one bit if you don't exercise the self-discipline to implement these strategies. As a student you will have to be dedicated and self-disciplined to reach your goals. You will simply have to make yourself do things that may not come naturally—and often it won't be fun. Taking steps to be a successful student probably won't come easy at first, but if you introduce just a little of the above strategies into your academic life one day at a time, you will be well on your way to becoming a successful student!

GM

By **Sue Dunkle** in *verticalthought*

---

മാതാപിതാക്കളിൽ നിന്ന് ദൈവസന്നിധിയിലേക്കുള്ള പരിണാമം. ആ തരത്തിൽ മാറ്റപ്പെട്ടപ്പോൾ മാതാപിതാക്കളെ അനുസരിച്ച് നസ്രത്തിലേക്കു മടങ്ങിപ്പോകുവാനും യേശുതമ്പുരാനു മടിയുണ്ടായില്ല. കുറവുകളുള്ള മാതാപിതാക്കളിൽ നിന്ന് കുറവുകളില്ലാത്ത ദൈവത്തിങ്കലേക്കു കുട്ടികൾ മാറ്റപ്പെട്ടാൽ അതോടുകൂടി കുട്ടികളുടെ എല്ലാ ബന്ധങ്ങളും അതിന്റെ ശരിയായ ദിശയിൽതന്നെ നീങ്ങിക്കൊള്ളും. കുടുംബത്തേക്കുറിച്ച് ബില്ലിഗ്രഹാം ഇപ്രകാരം എഴുതി.

"The Home should be a self contained shelter of security; a kind of school where life's basic lessons are taught; and a kind of church where God is honoured, a place where wholesome recreation and simple pleasures are enjoyed."

“ഭവനം കുഞ്ഞുങ്ങൾക്കു സുരക്ഷിത താവളമാകണം. ജീവിതത്തിന്റെ അടിസ്ഥാനപാഠങ്ങൾ ഉൾക്കൊള്ളുന്ന ഒരു പാഠശാല പോലെയാകണം. ദൈവത്തെ ആദരിക്കുന്ന ഒരു പള്ളിയോടു സമാനമാകണം. എപ്പോഴും പുതുക്കപ്പെടുവാനും, കൊച്ചുകൊച്ചു സന്തോഷങ്ങൾ ആസ്വദിക്കുവാനുമുള്ള ഇടമാകണം.”

ഈ തരത്തിലുള്ള ഭവനങ്ങളിൽ കുഞ്ഞുങ്ങൾ വളർത്തപ്പെട്ടാൽ അവർ പതിരായിത്തീരുകയില്ല.

GM

# മക്കളെ ഭീരുക്കളാക്കുന്ന മാതാപിതാക്കന്മാർ

## ജീവിതവിജയം സ്വയംകേന്ദ്രീകൃതമായ നേട്ടങ്ങളിലൂന്നുമ്പോൾ നേതൃത്വപരമായ ഒന്നും സംഭവിക്കുന്നില്ല

■ ഫാ. ഡോ. ഒ. തോമസ്

***ചോദ്യം:*** നമ്മുടെ സഭ ധാരാളം നല്ല നേതാക്കളെ ലോകത്തിന് സംഭാവന ചെയ്തിട്ടുണ്ട്. എന്തുകൊണ്ടാണ് ഇന്ന് സഭയിൽ നിന്നുള്ള നേതാക്കളുടെ എണ്ണം കുറഞ്ഞുകൊണ്ടിരിക്കുന്നത്?

മെഡിസിനും എൻജിനീയറിങ്ങും മാത്രം പഠിച്ചാലേ മക്കളുടെ ഭാവി സുരക്ഷിതമാവൂ എന്ന് ഭയപ്പെടുന്ന മാതാപിതാക്കളല്ലേ കുട്ടികളെ ഭീരുക്കളാക്കി മാറ്റുന്നത്?

**– കോശി വർഗ്ഗീസ്, ന്യൂഡൽഹി**



***ഉത്തരം:*** വളരെ പ്രസക്തമായ ഒരു ചോദ്യമാണ് കോശി വർഗ്ഗീസ് ഉന്നയിച്ചിരിക്കുന്നത്. സെക്കുലർ ലോകത്തിൽ ശ്രദ്ധിക്കപ്പെടുന്ന നേതാക്കൾ ഇന്ന് സഭയിൽ വളരെ കുറഞ്ഞുപോയിട്ടുണ്ട്. മുൻപ് നേതാക്കന്മാർ ഉണ്ടായതും സഭയുടെ പ്രത്യക്ഷമായ എന്തെങ്കിലും പിന്തുണ ഉണ്ടായിരുന്നതുകൊണ്ടാണെന്ന് പറയാൻ സാധിക്കുകയില്ല. എന്നാൽ പരോക്ഷമായ അനുകൂലഘടകങ്ങൾ സഭാജീവിതത്തിൽ നിന്ന് അവർ സ്വാംശീകരിച്ചിട്ടുണ്ടായിരിക്കണം. തന്നാലാവുന്ന നന്മകൾ സമൂഹത്തിനും ലോകത്തിനും ചെയ്യുക എന്ന അവബോധം. നേതൃത്വമെന്നു വെച്ചാൽ ഇന്ന് വ്യവസ്ഥാപിതസഭയുടെ ചട്ടക്കൂട്ടിൽ എവിടെയെങ്കിലും സ്ഥാനം പിടിക്കുക എന്ന ചുരുങ്ങിയ ലക്ഷ്യത്തിലേക്കു വിശ്വാസികൾ ഒതുങ്ങിയിരിക്കുന്നു. കാര്യമായി ഒന്നും ചെയ്യാനില്ലാത്ത മലങ്കര അസ്സോസിയേഷനിലെ 4000ത്തിൽ അധികം വരുന്ന പ്രതിനിധികളിൽ ഒരാളായിത്തീരാൻ ചില പള്ളികളിൽ പഞ്ചായത്ത് ഇലക്ഷനിലെപ്പോലെ വോട്ടുപിടുത്തം നടത്തുന്നു. ഇതിന്റെ അല്പമെങ്കിലും ഊർജ്ജം സമൂഹത്തിനു പൊതുവായി പ്രയോജനം ചെയ്യുന്ന ഏതെങ്കിലും കാര്യങ്ങൾക്കു ചെലവഴിച്ചിരുന്നെങ്കിൽ അനതിവിദൂരഭാവിയിലെങ്കിലും സമൂഹത്തിൽ എവിടെയെങ്കിലും നേതൃത്വതലങ്ങളിൽ എത്തിച്ചേരാമായിരുന്നു. മറ്റൊരു ദുരന്തം കൂടി സംഭവിച്ചിരിക്കുന്നത് സുറിയാനി ക്രിസ്ത്യാനികളുടെ സമ്പത്തിനോടുള്ള അതിരുകവിഞ്ഞ ഭ്രമമാണ്. കൂടുതൽ പ്രവാസികളുള്ളത് സുറിയാനി ക്രിസ്ത്യാനികൾക്കാണല്ലോ. വിദേശങ്ങളിൽ പോയി പണം സമ്പാദിച്ച് കൊട്ടാരസമാനമായ വീടുകളും, അറബിക്കഥകളിൽ കാണപ്പെടുന്ന അലങ്കാരവസ്തുക്കളും വിലയേറിയ ആഡംബര കാറുകളും കഴുത്തൊടിയ്ക്കുന്ന സ്വർണ്ണാഭരണങ്ങളും സമ്പാദിക്കുന്നതാണ് ജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യമെന്ന് ചിന്തിച്ചുവശായിരിക്കുന്നു. ഈ തരത്തിൽ ജീവിതവിജയം നേടിയവരെയാണ് (വിജയം നേടിയോ എന്നത് ചിന്തിക്കേണ്ട വിഷയമാണ്) മിക്കവാറും അനുകരിക്കാൻ ശ്രമിക്കുന്നത്. മെഡിസിനും, എഞ്ചിനീയറിംഗും, ഹാർഡ്‌വെയറും, സോഫ്റ്റ്‌വെയറുമെല്ലാം ഈ സൗഭാഗ്യത്തിലേക്കു എത്തിക്കുമെന്നതിനാൽ കുട്ടികളെ ആ വഴിക്കുതള്ളിവിടുന്നു. കല, സാഹിത്യം, രാഷ്ട്രീയം, സാമൂഹ്യ പുനർനിർമ്മാണം, സുവിശേഷീകരണം തുടങ്ങി ഒട്ടേറെ കാര്യങ്ങളിൽ സ്വതസിദ്ധമായ കഴിവുള്ള അനേകം കുട്ടികൾ മാതാപിതാക്കളുടെ ഈ പ്രലോഭനങ്ങളിൽ നിന്ന് വഴുതിമാറാൻ സാധിക്കാതെ പണം കായ്ക്കുന്ന മരങ്ങളായിത്തീരുന്നു. ഇതിനോട് എതിർപ്പുകളുള്ള ചില കുട്ടികൾ മാതാപിതാക്കളോട് മറുതലിച്ച് ഒരിടത്തും എത്തിച്ചേരുന്നതുമില്ല. ജീവിതത്തിന് താൽക്കാലികവും വിദൂരവുമായ ഒരു ലക്ഷ്യവും സ്വപ്നവും കുട്ടികൾക്കുണ്ടാക്കിക്കൊടുക്കണം. താൽക്കാലികമായത് കുട്ടികൾ ഏർപ്പെട്ടിരിക്കുന്ന പഠനത്തിൽ അവർ തങ്ങളുടെ കഴിവുകളെ പരമാവധി കഷ്ടപ്പെട്ട് വളർത്തുകയെന്നതാണ്. വിദൂരമായിട്ടുള്ളത്, ദൈവരാജ്യത്തിന്റെ കെട്ടുപണിയുടെ ഭാഗമായി ഈ ലോകത്തെ നന്മയിലേക്കു രൂപാന്തരപ്പെടുത്തുവാൻ സമൂഹത്തിന് നന്മചെയ്യുക എന്നതാണ്. ജീവിതവിജയം സ്വയംകേന്ദ്രീകൃതമായ നേട്ടങ്ങളിലൂന്നുമ്പോൾ അവിടെ നേതൃത്വപരമായ യാതൊന്നും സംഭവിക്കാനിടയില്ല. കുതികാൽ വെട്ടിയും, പാരപണിതും, രാഷ്ട്രീയ, സമൂഹ്യ നേതൃത്വത്തിൽ വരുന്നതിനെ ക്രിസ്തീയമെന്ന് വിശേഷിപ്പിക്കാനാവില്ല. ക്രിസ്തീയവീക്ഷണത്തിൽ നേതൃത്വമെന്ന് പറയുന്നത് സമൂഹത്തെ ഗുണപരമായി രൂപാന്തരപ്പെടുത്തുന്നതിന് മുന്നിട്ടു നിൽക്കുക എന്നതാണ്. അതിന് അധികാരമോ സ്ഥാനമാനങ്ങളോ ഒന്നും വേണമെന്നില്ല. ഒരു പഞ്ചായത്ത് മെംബർ പോലും ആയിട്ടില്ലാത്ത ആളാണല്ലോ നമ്മുടെ രാഷ്ട്രപിതാവായ മഹാത്മജി. കറുനരികൾക്കു കുഴിയും, ആകാശത്തിലെ പറവ ജാതിക്കു കൂടുമുള്ളപ്പോൾ തലചായ്ക്കാൻ ഇടമില്ലാത്തവനാണല്ലോ ലോകത്തിന്റെ രക്ഷകനായ യേശുക്രിസ്തു. അതിനാൽ വ്യവസ്ഥാപിത ചട്ടക്കൂടുകളുടെ ഉന്നതശ്രേണിയിലെത്താൻ ശ്രമിക്കാതെ, ദൈവരാജ്യമൂല്യങ്ങളിലൂന്നി സമൂഹത്തിന് നന്മചെയ്യുന്ന പ്രവൃത്തികളിൽ ത്യാഗമനസ്സോടെ പങ്കാളികളാവുക. അവരിൽനിന്ന് ദൈവം തമ്പുരാൻ ഉത്തമരായ നേതാക്കന്മാരെ എല്ലാ മേഖലകളിലും എഴുന്നേൽപ്പിക്കും. ക്രിസ്തുവിനും ദൈവരാജ്യത്തിന്റെ കെട്ടുപണിക്കും അതുവഴി സമൂഹത്തിന്റെ നന്മയ്ക്കുമായി സമർപ്പിക്കാനുള്ള നല്ല മനസ്സുണ്ടോ എന്നതാണ് നമ്മുടെ മുൻപിലുള്ള പ്രധാന വെല്ലുവിളി. **GM**

**വ്യവസ്ഥാപിത ചട്ടക്കൂടുകളുടെ ഉന്നതശ്രേണിയിലെത്താൻ ശ്രമിക്കാതെ, ദൈവരാജ്യമൂല്യങ്ങളിലൂന്നി സമൂഹത്തിന് നന്മചെയ്യുന്ന പ്രവൃത്തികളിൽ ത്യാഗമനസ്സോടെ പങ്കാളികളാവുക**




**ക്രിസ്തീയവീക്ഷണത്തിൽ നേതൃത്വമെന്ന് പറയുന്നത് സമൂഹത്തെ ഗുണപരമായി രൂപാന്തരപ്പെടുത്തുന്നതിന് മുന്നിട്ടു നിൽക്കുക എന്നതാണ്**

വായനക്കാർക്ക് ബഹു. ഒ. തോമസച്ചനോട് നേരിട്ട് ചോദ്യങ്ങൾ ചോദിക്കാവുന്നതാണ്. ചൊവ്വ, ബുധൻ എന്നീ ദിവസങ്ങളിൽ രാത്രി 9 മുതൽ 10 വരെ മാത്രം വിളിക്കുക.

**ഫോൺ : 9497107740**

# വിലയ്ക്കു വാങ്ങുന്ന വിപത്ത്

■ ഡോ. ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പ

വ്യക്തികളേയും കുടുംബങ്ങളേയും, സമൂഹത്തേയും കാർന്ന് നശിപ്പിക്കുന്ന, നമ്മെ ഗ്രസിച്ചിരിക്കുന്ന ഏറ്റവും വലിയ വിപത്താണ് മദ്യപാനം. ഈ മഹാശാപത്തിൽ നിന്നും നാടിനെ രക്ഷിക്കേണ്ടത് കാലഘട്ടത്തിന്റെ അനിവാര്യതയാണ്. മനുഷ്യ മസ്തിഷ്കത്തിന്റെ നഞ്ചായ മദ്യം നായ്ക്കൾ പോലും മണത്തു നോക്കുവാൻ അറയ്ക്കുന്നുവെന്ന് നാം മനസ്സിലാക്കണം. എന്നാൽ ഇന്ന് മദ്യം ആഢ്യത്വത്തിന്റേയും മാന്യതയുടേയും പ്രതീകമായി മാറിയിരിക്കുന്നു. മാറിമാറിവരുന്ന സർക്കാരുകൾ മദ്യശാലകളെ സ്വർണ്ണഖനികളായി കാണുന്നു. മദ്യം വിതയ്ക്കുന്ന വിപത്തിനു നേരെ അവർ കണ്ണടയ്ക്കുന്നു.

മദ്യപൻ മദ്യം കഴിച്ചു മരിക്കുമ്പോൾ അവന്റെ ഭാര്യയും മക്കളും കണ്ണുനീർ കുടിച്ച് ചാകുന്നു. കുഞ്ഞു ജനിച്ചാൽ സന്തോഷത്തിനും മരിച്ചാൽ ദുഃഖം അകറ്റാനും മദ്യം. ഒറ്റവാക്കിൽ പറഞ്ഞാൽ സകല തിന്മകളുടേയും പെറ്റമ്മയും, പോറ്റമ്മയുമാണ് മദ്യം. നാട്ടിൽ നടക്കുന്ന കൊലപാതകം, മാനഭംഗം, ഭവനഭേദനം, വിവാഹമോചനം, വാഹനാപകടങ്ങൾ, എയ്ഡ്സ്, കരൾരോഗങ്ങൾ, മനോരോഗങ്ങൾ, ആത്മഹത്യകൾ, സംഘട്ടനങ്ങൾ തുടങ്ങി ഒട്ടുമിക്ക പ്രശ്നങ്ങളുടേയും പ്രധാനകാരണക്കാരൻ മദ്യമെന്ന രാക്ഷസനാണ്. എത്രയെത്ര അമ്മമാരെയാണ് മദ്യം വിധവമാരാക്കുന്നത് മക്കളെ അച്ഛനില്ലാത്തവരും, കുഞ്ഞുങ്ങളെ മന്ദബുദ്ധികളും, ആരോഗ്യവാന്മാരെ അനാരോഗ്യവാന്മാരും, സമ്പന്നരെ ദരിദ്രരും ആക്കിത്തീർക്കുന്നു. ഭീകരവാദങ്ങൾക്ക് മൂർച്ച കൂട്ടുന്നു. മറ്റു സംസ്ഥാനങ്ങൾ, എന്തിന് വിദേശരാജ്യങ്ങൾ വരെ മദ്യത്തിന്റെ ഉപയോഗം കുറച്ചുകൊണ്ടുവരുമ്പോൾ ദൈവത്തിന്റെ നാടെന്ന് വിശേഷിപ്പിക്കുന്ന നമ്മുടെ കൊച്ചു സംസ്ഥാനം കുടിച്ചുതീർക്കുന്ന മദ്യത്തിന്റെ അളവ് അടിക്കടി വർദ്ധിച്ചു വരുന്നു. വിവാഹമോചനകാര്യത്തിലും ഭാരതത്തിൽ നാം തന്നെ ഒന്നാം സ്ഥാനത്ത് നിൽക്കുന്നു.

ലഘുവും മൃദുലവുമായ സമീപനം കൊണ്ട് ഈ നിത്യശാപത്തിൽനിന്നും രക്ഷപ്പെടുക സാധ്യമല്ല. മദ്യവർജ്ജനവും ബോധവൽക്കരണവും ഒരുപരിധിവരെ നല്ലതുതന്നെ. എന്നാൽ സമ്പൂർണ്ണ മദ്യനിരോധനത്തിലൂടെ മാത്രമേ ഈ നിത്യനരകത്തിൽനിന്നും മോചനം പ്രാപിക്കുവാൻ സാധിക്കൂ. ഇന്ത്യൻ ഭരണഘടനയുടെ ആമുഖപ്രഖ്യാപനതത്വങ്ങളിൽ 47-ാം അനുച്ഛേദത്തിൽ മദ്യനിരോധനത്തിന്റെ ആവശ്യകത വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. പ്രസ്തുത നിയമപ്രകാരം മദ്യ നിരോധനം ഏർപ്പെടുത്തുവാനുള്ള ബാദ്ധ്യത കേന്ദ്ര, സംസ്ഥാനസർക്കാരുകൾക്കാണ്. ഈ സത്യം എടുത്തുകാട്ടിക്കൊണ്ട് രാജ്യത്തെ പരമോന്നത നീതിപീഠം അടുത്തകാലത്ത് പുറപ്പെടുവിച്ചിരിക്കുന്ന വിധിന്യായം ആശാവഹമെങ്കിലും ഭരണകർത്താക്കൾ പ്രസ്തുത ഉത്തരവിന്റെ നേരെ മറ്റു പലതിന്റേയും നേരെ എന്നപോലെ കണ്ണടച്ചിരിക്കുകയാണ്.

**മദ്യവിരുദ്ധ പ്രവർത്തനങ്ങളെ ഒരു ദൈവീക ശുശ്രൂഷയായി സഭ പരിഗണിക്കണം**

പ്രാദേശിക മദ്യനിരോധനത്തിനുള്ള പഞ്ചായത്ത്-നഗരപാലിക നിയമത്തിലെ റദ്ദുചെയ്തിരുന്ന 232, 447 എന്നീ വകുപ്പുകൾ പുനഃസ്ഥാപിക്കണമെന്ന കേരള മദ്യനിരോധനസമിതിയും മറ്റ് മദ്യവിരുദ്ധ പ്രസ്ഥാനങ്ങളും നാളുകളായി മുന്നോട്ടുവച്ച തികച്ചും ന്യായമായ ആവശ്യം അംഗീകരിക്കുവാൻ ഇപ്പോൾ നാടുഭരിക്കുന്ന യു.ഡി.എഫ്. സർക്കാർ ഒരുപരിധിവരെ മുന്നോട്ടു വന്നിരിക്കുന്നുവെന്നു കാണുന്നത് ആശാവഹവും പ്രതീക്ഷാനിർഭരവുമാണ്. പ്രസ്തുത പ്രഖ്യാപനം ഒരു ഓർഡിനൻസിലൂടെ നിയമമാക്കണമെന്ന ആവശ്യം എത്രയും വേഗം അനുഭാവപൂർവ്വം പരിഗണിക്കുമെന്നാശിക്കുകയാണ്.



മദ്യം നിരോധിച്ചാൽ വ്യാജമദ്യം ഒഴുകുമെന്ന പ്രചാരണം അടിസ്ഥാനരഹിതമാണ്. നിയമം നടത്താനാണ് ഇവിടെ പോലീസും എക്സൈസും മറ്റ് അധികൃതരും. അതുപോലെ മദ്യം നിരോധിച്ചാൽ ഇവിടെ ഖജനാവ് കാലിയാകുംപോലും. അതും അർത്ഥശൂന്യമായ ആശങ്കയാണ്. മോഷണം, കള്ളനോട്ടടി, കൊള്ള, കൊലപാതകം, വ്യഭിചാരം ഇവയൊക്കെ നാട്ടിൽനിരോധിച്ചിരിക്കുകയാണ്. ഖജനാവു നിറയ്ക്കാൻ ഈ നിരോധനങ്ങളും പിൻവലിക്കാൻ സർക്കാർ തയ്യാറാകുമോ? മദ്യപാനം മോഷണത്തേക്കാളും വ്യഭിചാരത്തേക്കാളും നിന്ദ്യവും, നീചവും, നികൃഷ്ടവുമാണെന്നാണ് രാഷ്ട്രപിതാവായ മഹാത്മജി നമ്മെ പഠിപ്പിച്ചിരിക്കുന്നത്. വ്യാജമദ്യം എന്നൊന്നില്ലെന്നോർക്കണം. 'എല്ലാ മദ്യവും വിഷമാണ്. അതു ഉണ്ടാക്കരുത്, കൊടുക്കരുത്, കുടിക്കരുത്' എന്നാണ് ആരാധ്യനായ ശ്രീനാരായണഗുരു ഉപദേശിച്ചിരിക്കുന്നത്. മദ്യം ഹറാമാണെന്ന് വി. ഖുറാനും, മദ്യം കലഹക്കാരനും വീഞ്ഞ് പരിഹാസിയുമാണെന്നും വി. ബൈബിളും നമ്മെ പഠിപ്പിക്കുന്നു. 'മദ്യപാനി സ്വർഗ്ഗരാജ്യം അനുഭവിക്കുകയില്ലെ'ന്ന തിരുവചനം വിസ്മരിക്കാവുന്നതല്ല.

ആഗ്രഹവും, ആവശ്യവുമുണ്ടെങ്കിൽ എല്ലാം സാധ്യമാകും. അല്ലെങ്കിൽ ഏത് നിസ്സാര കാര്യവും വൻമലകളായി അനുഭവപ്പെടും. (If there is a will there is a way, if there is no will there is a hill) പ്രതിബദ്ധതയും ഇച്ഛാശക്തിയുമുള്ള ഭരണകർത്താക്കളുടെ അഭാവമാണ് ഏത് നല്ല കാര്യത്തിന്റേയും നടത്തിപ്പിന് വിഘ്നം സൃഷ്ടിക്കുന്ന ഘടകമെന്ന് ഉത്തമമായി വിശ്വസിക്കുന്ന ഒരു വ്യക്തിയാണ് ഞാൻ. 'വീടുമുടിക്കും നാടുമുടിക്കും മദ്യം നമുക്ക് വേണ്ടേ വേണ്ട' എന്ന് ഉറക്കെ പറയുവാനുള്ള ആർജ്ജവം നമുക്കുണ്ടാകേണ്ടിയിരിക്കുന്നു.

ആയതിനാൽ ധാർമ്മികമൂല്യങ്ങൾക്കു മാന്യത കൽപ്പിക്കുന്ന വ്യക്തികൾ നിയമനിർമ്മാണ സമിതികളിലേക്ക് തെരഞ്ഞെടുക്കപ്പെടേണ്ടത് കാലഘട്ടത്തിന്റെ അനിവാര്യതയാണ്.

മദ്യാധികാര വാഴ്ചയ്ക്കെതിരെ ജനാധികാര വിപ്ലവമാണ് ഇന്നിന്റെ ആവശ്യം. കേരള മദ്യനിരോധനസമിതി ഉയർത്തിപിടിക്കുന്ന മുദ്രാവാക്യവും ഇതു തന്നെയാണ്.

'പൂട്ടില്ലാപ്പെട്ടി പരിശുദ്ധനും കക്കു'മെന്നൊരു ചൊല്ലുണ്ട്. ഇന്ന് പള്ളിക്കും പള്ളിക്കൂടത്തിനും, മറ്റാരാധനാലയങ്ങൾക്കു സമീപവും ഹരിജൻ കോളനികളിലും എല്ലാം എവിടെയും മദ്യശാലകളാണ്. ഈ ദുഃസ്ഥിതി മാറണം. ഘട്ടംഘട്ടമായി സമ്പൂർണ്ണ മദ്യനിരോധനമെന്ന മഹത്തായ ആശയം നടപ്പിലാക്കണം. കുഞ്ഞുണ്ണി മാഷ് പറഞ്ഞപോലെ 'ഒന്നായാൽ നന്നാകും, നന്നായാൽ ഒന്നാകും.' ആയതിനാൽ മദ്യവിരുദ്ധ പ്രവർത്തനങ്ങളെ ഒരു ദൈവീക ശുശ്രൂഷയായി പരിഗണിച്ച് ഒന്നിച്ചുനിന്ന് നന്നായി പ്രവർത്തിച്ച് ഈ മഹത്തായ ലക്ഷ്യം നമുക്കു നേടിയെടുക്കാം. **GM**

*(കേരള മദ്യനിരോധന സമിതി പ്രസിഡന്റാണ് വെരി.റവ. ഡോ. ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പ)*

# ദിവ്യഉണ്ണിക്ക് സ്നേഹപൂർവ്വം

■ ഫാ. വിത്സൻ മാത്യു, ബേസിൽ ദയറ

“എന്റെ ഉണ്ണിയേശു, നിന്റെ ജനനപ്പെരുന്നാൾ എന്റെ മനസ്സിലൊരു നക്ഷത്രസ്മരണയും, ഒരു പിഞ്ചുകുഞ്ഞിന്റ അകളങ്ക പുഞ്ചിരിയുടെയും അനുസ്മരണമാണ്. ഉന്നതത്തിൽ വിരാജിക്കേണ്ട നീ, മണ്ണിൽ വിളങ്ങുന്നത് ഏതോ രഹസ്യാത്മക മർമ്മങ്ങളെ സൂചിപ്പിയ്ക്കുന്നതായി തോന്നുന്നു. ദിവ്യനക്ഷത്രം നിനക്ക് കളിപ്പാവയായിത്തീരേണ്ടതല്ലേ? എന്നാലും, ആകാശത്തു വിളങ്ങിയ നക്ഷത്രശോഭ നിന്റെ ശോഭയോളം വരുമോ? വഴികാട്ടിയുടെ ഭാഗമഭിനയിച്ചു നക്ഷത്രം പിന്തിരിയുമ്പോഴും ഒളി മങ്ങാത്ത ദിവ്യനക്ഷത്രമായ നീ എന്റെ മനസ്സിലൊരു കുളിർമഴ പെയ്യിക്കുന്നു. വിദ്വാന്മാർക്ക് വഴി കാട്ടിയായി ഒരു നക്ഷത്രമുണ്ടായിരുന്നത് ഭാഗ്യമായി ഞാൻ കാണുന്നു. എന്നാലിന്ന്, ഞാനുൾപ്പെടെയുള്ളവർ 'വലിയ നക്ഷത്രങ്ങളായി' ചമഞ്ഞ് നിന്നെ കാണുവാനെത്തുന്ന സന്ദർശകർക്ക് ബുദ്ധിമുട്ടുണ്ടാക്കുന്നു എന്ന് ക്രിസ്മസ് ദിനങ്ങളിൽ ഞാൻ സമ്മതിക്കുന്നു. പ്രകാശമില്ലാത്ത എന്റെ ജീവിതാനുഭവം, യഥാർത്ഥ പ്രകാശത്തിന് തടസ്സമാകാതെ വർത്തിക്കുവാൻ ഉണ്ണിയുടെ പ്രഭാവത്തോട് ഞാനപേക്ഷിയ്ക്കുന്നു.

ഉണ്ണിയേശു, നീ ജനിച്ചപ്പോൾ നിനക്ക് വിലയേറിയ വസ്ത്രം തരുവാൻ ആരുമില്ലായിരുന്നു. നീ ക്രൂശിതനായപ്പോൾ നിനക്കുണ്ടായിരുന്ന വിലയേറിയ അങ്കി ഊരിയെടുക്കാൻ ആളുണ്ടായിരുന്നു. മറ്റുള്ളവരുടെ സ്വത്വം നഷ്ടപ്പെടുത്തി, അവരെ അവഹേളിക്കുന്ന തരത്തിലേക്ക് എത്തപ്പെട്ട എനിക്ക്, നഗ്നരാക്കപ്പെട്ടവരെ ഉടുപ്പിക്കുവാനുള്ള മനഃശക്തി നേടുവാൻ അതിയായ ആഗ്രഹമുണ്ട്. കാലിത്തൊഴുത്തിലും, ജീർണ്ണ വസ്ത്രത്തിലും നിന്നെ കാണുവാൻ വർണ്ണനാതീതമായ ഭംഗിയുണ്ട്. സ്വർണ്ണക്കട്ടിയിൽ സ്വർണ്ണമാലയ്ക്ക് പ്രസക്തിയില്ല. രത്നാഭരണത്തിന് കൂടുതൽ അലങ്കാരവും വേണ്ടല്ലോ? എന്റെ തങ്കക്കുടത്തിന് 'സ്വർണ്ണാഭരണമോ, സ്വർണ്ണ ത്തൊട്ടിലോ, ദിവ്യവസ്ത്രമോ എന്തിന്? ജീർണ്ണവസ്ത്രത്തിൽ നിന്നും തുളുമ്പിയൊഴുകുന്ന ആ ദിവ്യസൗന്ദര്യം കൺകുളിർക്കെ ഞാനൊന്ന് കണ്ടുകൊള്ളട്ടെ. എന്റെ ഉണ്ണി എത്ര നിഷ്ക്കളങ്കനായി, സന്തോഷത്തോടെയാണ് പുൽത്തൊട്ടിയിൽ കിടക്കുന്നത്? അവനുചുറ്റും കീർത്തനങ്ങളാലപിക്കുന്ന മാലാഖമാരെപ്പോലും 'ഉണ്ണി മാലാഖമാരാ' യാണല്ലോ നാം ചിത്രീകരിക്കാറുള്ളത്? ഉണ്ണിയേശുവിനെ സമീപിയ്ക്കുവാൻ, അവന്റെ വിശുദ്ധമായ നിദ്രയ്ക്ക് ഭംഗം വരാതിരിയ്ക്കുവാൻ എന്റെ 'മുതിർന്നാനുഭവം' വെടിഞ്ഞ്, ഒരു നിർമ്മല ശിശുമനസ്സുണ്ടാകുവാൻ മനസ്സുവെമ്പുന്നു. 'തഴമ്പേറിയ' എന്റെ കൈകൾകൊണ്ട് മൃദുലമായ ഉണ്ണിയുടെ ശരീരത്തിൽ തൊടുവാൻ എനിക്കു ഭയമാണ്. 'കരുവാളിച്ച', 'ദർഭമുനപോലെ കടുപ്പമേറിയ' ഈ മുഖം കൊണ്ട് എങ്ങനെ എന്റെ ഉണ്ണിയ്ക്ക് ഒരു ചുംബനം നല്കും? ഒന്നുതൊടുവാൻ, ഒന്നു ചുംബിക്കുവാൻ മനസ്സുവെമ്പുമ്പോഴും, നിശബ്ദനായി



നിന്ന്, നിന്റെ ഉറക്കം കണ്ട് ഞാൻ തൃപ്തനായിക്കൊള്ളാം, അതിനുള്ള യോഗ്യതപോലും ഇല്ലെന്നറിഞ്ഞുകൊണ്ടുതന്നെ....

മാതാപിതാക്കളുടെ നടുവിൽ, മാലാഖമാരുടെ നടുവിൽ സൗമ്യസാന്നിദ്ധ്യമായി എന്റെ ഉണ്ണി വിശ്രമിക്കുന്നു. മാതാവിന്റെ മാറിൽ, മുലപ്പാൽ നുണഞ്ഞ്, അല്ലലില്ലാതവൻ ഉറങ്ങുന്നു. ഉറക്കമില്ലാത്ത, സർവ്വസൃഷ്ടിയുടെയും പാലകനായവൻ നിഷ്ക്കളങ്കനായുറങ്ങുന്നത് വേദശാസ്ത്രചിന്തകൾക്കതീതമാണ്. ഉണ്ണിയെ മാറോടടുക്കിപ്പിടിക്കുന്നതും ഉറങ്ങുവാൻ അവസരം നല്കുന്നതും എത്ര ശ്രേഷ്ഠമാണ്? അല്പവിശ്രമത്തിനായി എന്നെ സമീപിച്ചിട്ടുള്ള എന്റെ ഉണ്ണിയ്ക്ക് സ്വസ്ഥമായി ഉറങ്ങുവാൻ ഞാൻ അവസരം നല്കിയിട്ടുണ്ടോ? എന്റെ പ്രാർത്ഥനയുടെയും, ധ്യാനത്തിന്റെയും നേരങ്ങളിൽ, അല്പസമയം സ്വസ്ഥമായിരിക്കുവാൻ, വിശ്രമിക്കുവാൻ എന്നെ സമീപിക്കുന്ന ദൈവസാമീപ്യം തിരിച്ചറിയാതെ പോയതിൽ ഞാൻ ഖേദിയ്ക്കുന്നു. പരാതികളും പരിഭവങ്ങളുമുയർത്തി, വെല്ലുവിളികളുമായി എന്റെ നാഥനെ ഓടിച്ചുവിട്ട



എന്റെ മനസ്സാക്ഷി എത്ര കഠിനമേറിയതാണ്. “കണ്ടാലും ഞാൻ വാതില്ക്കൽ നിന്നു മുട്ടുന്നു, ആരെങ്കിലും എന്റെ ശബ്ദം കേട്ടു വാതിൽ തുറന്നാൽ ഞാൻ അവനോടും, അവനെന്നോടും കൂടെ അത്താഴം കഴിയ്ക്കും” (വെളി. 3:20) എന്ന് നീ മുൻകൂട്ടി പറഞ്ഞിട്ടും, വാതിൽ തുറക്കുവാനും, എന്റെ അത്താഴം നിനക്കായി പങ്കുവെക്കുവാനും, എന്നോടൊപ്പം വിശ്രമിക്കുവാനും നിന്നെ ക്ഷണിയ്ക്കുവാൻ സാധിക്കാത്തതിൽ ഞാൻ ഖിന്നനാണ്. മാതാവിന്റെ മാറിലെ നിന്റെ നിദ്ര, പുല്ക്കൂട്ടിലെ ശാന്തമായ സുഷുപ്തി ഇതെങ്കിലും കണ്ട് തൃപ്തിപ്പെടുവാൻ മനസ്സുവെമ്പുന്നു. എന്റെ ക്ഷീണിതാവസ്ഥയിൽ, നിന്റെ ക്ഷീണിതാവസ്ഥ വിസ്മരിച്ച്, ദൈവമേ നിന്നെ പ്രകോപ്പിച്ചതിനുള്ള മാപ്പ പേക്ഷയോടെ ഞാനീ കാഴ്ച ഉള്ളം നിറയെ കാണട്ടെ.

എന്റെ പൊന്നുണ്ണി, നിന്നെ കാണുവാൻ വന്നവർ എത്ര സന്തുഷ്ടരായാണ് പുറത്തേക്കു വന്നത്? പൊന്നും, മൂരും, കുന്തിരിക്കവും നിനക്ക് കാഴ്ച അർപ്പിച്ചവർ സന്തുഷ്ടമാനസരായിരുന്നു. അവരുടെ ജീവിത സാഹചര്യം പുൽത്തൊഴുത്തിനെക്കാളും ശ്രേഷ്ഠവുമായിരുന്നു. നീയൊരു കൊട്ടാരത്തിൽ ജനിച്ചിരുന്നെങ്കിൽ, അവർ തങ്ങളുടെ സമ്മാനം മറച്ചു പിടിയ്ക്കുമായിരുന്നു. നിന്റെ തൊട്ടിലും കിരീടവും കൊട്ടാരത്തിന്റെ മഹത്വവും കണ്ട് 'തങ്ങളുടെ സമ്മാനം ശോഭ കുറഞ്ഞതായല്ലോ' എന്നവർ പരിഭവിച്ചേനെ. നിന്റെ കൊട്ടാരത്തിലുള്ളത് ഞങ്ങൾക്കും ഞങ്ങളുടെ കുട്ടികൾക്കും ലഭിച്ചില്ലല്ലോ എന്ന് ഹൃദയം നുറുങ്ങി അവർ കരഞ്ഞുകൊണ്ട് പടിയിറങ്ങുമായിരുന്നു. എന്നാലവർ സന്തുഷ്ടരായിരുന്നു, ചിന്താധീനരായിരുന്നു. “ഞങ്ങൾക്കുള്ളതിന്റെ ഒരംശംപോലും നിനക്കില്ലല്ലോ?” എന്നവർ മനസ്സു കൊണ്ട് നിന്നോട് ചോദിച്ചിരിക്കില്ലെ? പരാതിരഹിതരായി, സന്തുഷ്ടമാനസരായി, ശ്രേഷ്ഠരായി, ഞങ്ങളുടെ സഹോദരങ്ങളെ, സന്ദർശകരെ പറഞ്ഞുവിടുവാൻ ഞങ്ങൾക്കെന്തേ സാധിക്കുന്നില്ല? മേന്മനടിച്ച്, ഉന്നത ഭാവത്തോടെ ഞങ്ങളെ സമീപിക്കുന്നവരെ നിസ്സാരരാക്കുന്നതിലുള്ള ദുഃഖം, ഉണ്ണീ, നിന്റെ പാദത്തിലർപ്പിക്കട്ടെ.

ആദിമാതാപിതാക്കളായ ആദാമിനും ഹവ്വായ്ക്കും ഹാബേൽ നഷ്ടപ്പെട്ടപ്പോൾ അവന് പകരക്കാരനായി ശേത്തിനെ നൽകുവാൻ അങ്ങേയ്ക്കു തിരുമനസ്സായല്ലോ? ആ പകരക്കാരന്റെ തലമുറയിൽ ജനിച്ച ദിവ്യഉണ്ണി ലോക

ത്തിനു മുഴുവനായും പകരക്കാരനായി, രക്ഷകനായി അവതരിച്ച ദിവ്യാനുഭവം ഞാൻ കൺകുളിർക്കെ കാണട്ടെ, ധ്യാനിക്കട്ടെ.

കാലിത്തൊഴുത്തിലാണ് നീ ജനിച്ചതെങ്കിലും, കാലിത്തൊഴുത്തിലെ ദുർഗന്ധത്തെ സുഗന്ധമാക്കുവാൻ നിനക്ക് സാധിച്ചതിൽ ഞാൻ അത്ഭുതപ്പെടുന്നു. അവിടേക്ക് മാലാഖമാരും, വിശിഷ്ടാതിഥികളും



കടന്നുവന്നു. നിന്റെ സാന്നിദ്ധ്യത്തിൽ, മാലിന്യമോ, ദുർഗന്ധമോ ആരും അനുഭവിച്ചില്ല. നിന്റെ സൗരഭ്യത്തിന് എല്ലാ ദുർഗന്ധത്തെയും ഇല്ലാതാക്കുവാൻ സാധിച്ചു. എന്നാലെന്റെ സാന്നിദ്ധ്യം സുഗന്ധത്തെയും ദുർഗന്ധമാക്കുന്നതിലെനിയ്ക്ക് വ്യസനമുണ്ട്. എന്റെ ദുർഗന്ധത്തിന്, മാലിന്യത്തിന് മുമ്പിൽ ദിവ്യഗന്ധങ്ങൾപ്പോലും ഇല്ലായ്മ ചെയ്യപ്പെടുന്നു. നിന്റെ സൗരഭ്യം,ആ കാലിത്തൊഴുത്തിനടുത്തുനിന്നുകൊണ്ട് ഞാനൊന്നാസ്വദിയ്ക്കട്ടെ. ആ സൗരഭ്യം തേടി ദന്തമന്ദിരങ്ങളിലും, സുഗന്ധശാലകളിലും പോയിട്ടും പ്രയോജനമുണ്ടായില്ല. വഴിതെറ്റിപ്പോയെങ്കിലും ആ പുല്ത്തൊഴുത്തിലേക്കുള്ള വഴി എനിക്കു പരിചിതമാണ്. ഇടയന്മാരില്ലാത്ത, വിദ്വാന്മാരില്ലാത്ത, മാലാഖമാരില്ലാത്ത, എന്റെ പൊന്നുണ്ണിയില്ലാത്ത 'കൊട്ടാരങ്ങളുടെ ഭയാനകത' എന്റെ അകതാരിനെ നൊമ്പരപ്പെടുത്തുന്നു. പുഴുക്കളും, ഈച്ചകളും, ദുർഗന്ധവും നിറഞ്ഞ 'കൊട്ടാരബഹുലത', എനിക്ക് ഭയമാണ്. ആരാലും ശ്രദ്ധിക്കപ്പെടാതെ, നിന്റെ പുല്ത്തൊഴുത്തിന്റെ ഏതെങ്കിലുമൊരു കോണിൽ നിന്ന് ഒരു ചെറിയ സമ്മാനം പശ്ചാത്താപപൂരിതമായ രണ്ടു തുള്ളി കണ്ണീർ, അർപ്പിക്കുവാൻ എന്റെ ഹൃദയം വെമ്പുന്നു..... തുടിക്കുന്നു..... GM

Feedback:
You say it, and we listen
gmirror2009@yahoo.com

ധ്യാനഗുരുവായ ബഹു. വിൽസൻ മാത്യു അച്ചന്റെ യേശുവിന്റെ ജീവിതത്തിലൂടെയുള്ള ധ്യാനചിന്തകൾ ജോർജിയൻ മിററിന്റെ വരുംലക്കങ്ങളിൽ വായിക്കുക.

എഡിറ്റർ

# Remembering H.G. Job Mar Philoxenos

**■ Dr. Youhanon Mar Demetrios**

While my acquaintance with H.G. Job Mar Philoxenos goes back to the years when Thirumeni was the Assistant Metropolitan of the diocese of Delhi, it was with my own appointment as its Assistant Metropolitan that I came to know the late metropolitan in a close manner. I arrived in my official capacity in October 2010 and from then on came to interact with thirumeni on a daily basis. By then thirumeni was confined to his bed and experiencing the complications arising out of his stroke that had paralysed his left side and renal dysfunction. But it was in this condition that H.G. Job Mar Philoxenos impressed me with the strength of his person and resources of his inner strength.

Every person who had had close and intimate contacts with thirumeni underscore his strong will-power and ability to maintain his lifestyle and administration of the Diocese of Delhi in spite of the physical limitations. Prior to his debilitating stroke, thirumeni had provided inspiring leadership that resulted in a significant growth in the number of the churches in Delhi and the starting of several schools. No doubt these became the channels through which The Malankara Orthodox Church became a recognized entity in the area. while this dynamism was impacted by his stroke, it did not deter him from pursuing his objectives and dreams. Many are the people who in similar situation would have been confined to their beds and unable to interact with people. Thirumeni did not wallow in self pity, but with his determination and will-power insured that he continued to impact, direct not only the lives of individuals, but also the functioning of the diocese so that it was never apparent that he was an invalid.



8 May 1939 - 20 Nov 2011

Thirumeni was possessed of a great interest in emerging communication devices and by resorting to these he was able to keep abreast of all the latest developments in the various parishes and to guide and direct the vicars in the discharge of their parish obligations. If the fact was not otherwise known, it would have been difficult to visulaise that all this was being accomplished by a person who was physically challenged.

Such a strong will-power and determination cannot have resulted without a deep spiritual wellspring, Thirumeni was always insistant that his prayer routine was maintained, not only by having the regular offices conducted in his room, but also to participate in the chapel services through the assistance of a close-circuit TV. And he enjoined the preseminary students to read several psalms every night, a reflection of his rigorous monastic routine gained from his early membership of the Mount Tabor Dayara. In my mind what sustained thirumeni during this critical period was his unshakeable faith in God and his total dependence on Him. Only that can explain the equanimity and profound wisdom in how he counseled people with problems or dealt with issues in the parishes. Even today, people will recall the wise counsel they received from thirumeni when they had come to meet him.

And from such a reservoir came an endearing sense of humour, a wonderful asset to dealing with his suffering and an encouragement to all those who served him and came to meet him. At times thirumeni would be subject to excruciating pains arising from infection or some other cause. Amidst all this thirumeni would make self-effacing comments that would bring a smile to those who themselves had difficulty witnessing his struggles to manage the pain. In my estimate you can smile in the most adverse of situations if you can an exorable belief and faith in God who guides and holds one's life in the hollow of His hand. This was certainly true of thirumeni and that is why I believe that he was able to look on the lighter side of life. And what marked many of these situations was thirumeni's self-effacing humour, again something that can result from a sure confidence in himself and trust in God

Mar Philoxenos had a melodious voice, yet another reason why many people became quite attached to him. His rendering of canonical prayers and celebrations of the holy qurbana evoked a deep response from those who were privileged to attend to both. Even now there are many priests and lay persons whose call numbers are songs sung by the late metropolitan.

Mar Philoxenos will be greatly missed, not only by the Diocese of Delhi, but also by all those who had come in contact with him. In his demise the Malankara Orthodox Church has lost a prelate who was exemplary in his life of devotion to God and indefatigable service to the Church. Let us pray that God in His infinite mercy grant a peaceful repose to the late Job Mar Philoxenos and range this much believed metropolitan with His holy ones. GM

# സുകുമാർ അഴീക്കോടും മലങ്കരസഭയും

■ പോൾ മണലിൽ

മലങ്കരസഭയുടെ ഉറ്റമിത്രമായിരുന്നു ഡോ. സുകുമാർ അഴീക്കോട്. പൗരസ്ത്യ



സഭയുടെ വേദശാസ്ത്രവും ദർശനവും മനസ്സിലാക്കി മലങ്കര ഓർത്തഡോക്സ് സഭയെ അടുത്തറിഞ്ഞ ഒരു മഹാനുഭാവനായിരുന്നു അദ്ദേഹം. സുകുമാർ അഴീക്കോട് മലങ്കര ഓർത്തഡോക്സ് സഭയുമായി അടുത്തിടപെട്ടു തുടങ്ങുന്നത് കപ്പദോക്യൻ പിതാക്കന്മാരുടെ വേദശാസ്ത്രചിന്തകളെ പഠിച്ചതിനുശേഷമായിരുന്നു. കപ്പദോക്യൻ പിതാക്കന്മാരായ മാർ ബസേലിയോസിന്റെയും മാർ ഗ്രിഗോറിയോസിന്റേയും വേദശാസ്ത്രചിന്തകളെ അടുത്തറിഞ്ഞ അഴീക്കോട് ഓർത്തഡോക്സ് സഭയുടെ അടിത്തറ പൗരസ്ത്യ ദർശനത്തിന്റെ ഉറവിടമായ കപ്പദോക്യൻ പിതാക്കന്മാരുടെ വേദശാസ്ത്ര ദർശനമാണെന്ന് തിരിച്ചറിഞ്ഞു.

ഓർത്തഡോക്സ് സഭയിലെ വിഖ്യാത ചിന്തകനായിരുന്ന ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ വേദശാസ്ത്ര ദർശനങ്ങളെപ്പറ്റി പഠിക്കുന്നതിനിടയിലാണ് അദ്ദേഹം ഓർത്തഡോക്സ് സഭയുടെ ദർശനങ്ങളുമായി അടുത്തിടപെട്ടു തുടങ്ങിയത്. അതിനു കാരണക്കാരൻ പ്രൊഫ. ഡോ.കെ.എം. തരകനായിരുന്നു. ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്രവും ആരാധനയും ദർശനവും പഠിച്ചിട്ടുള്ള ഡോ. തരകൻ പൗലോസ് മാർ ഗ്രിഗോറിയോസിന്റെയും ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസിന്റെയും മറ്റും വിവിധ ദർശനങ്ങളെപ്പറ്റി പഠിക്കുന്നതിനിടയിലാണ് സുകുമാർ അഴീക്കോടിനെയും ആ വഴിയിലേക്ക് കൂട്ടിക്കൊണ്ടു വന്നത്. കപ്പദോക്യൻ പിതാക്കന്മാരുടെ ദർശനങ്ങളുടേയും സൗന്ദര്യശാസ്ത്രത്തിന്റേയും അടിസ്ഥാനത്തിൽ സാഹിത്യനിരൂപണത്തെ സമീപിക്കുന്ന ഒരു നിരൂപണ സമ്പ്രദായം പ്രൊഫ. കെ.എം. തരകൻ 'The Poetic Act' എന്ന പുസ്തകത്തിൽ അവതരിപ്പിക്കുകയുണ്ടായി. ഈ പുസ്തകത്തിൽ എഴുതിയ അവതാരിക വായിച്ചിട്ടാണ് സുകുമാർ അഴീക്കോടിന്റെ പൗരസ്ത്യ വേദശാസ്ത്ര പ്രാഗല്ഭ്യം ഞാൻ മനസ്സിലാക്കുന്നത്. പിന്നീട് പ്രൊഫ. കെ.എം. തരകൻ പൗലോസ് മാർ ഗ്രിഗോറിയോസിന്റെയും മറ്റും വേദികളിൽ സുകുമാർ അഴീക്കോടും പി. ഗോവിന്ദപ്പിള്ളയും ഡോ. പൗലോസ് മാർ പൗലോസും ഒന്നിച്ചണിനിരന്ന് സംസാരിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. പ്രൊഫ. കെ.എം. തരകനാണ് പൗലോസ് മാർ ഗ്രിഗോറിയോസിനെ അഴീക്കോടിന് പരിചയപ്പെടുത്തിയതെങ്കിലും തത്വചിന്തയുടെയും വേദശാസ്ത്രത്തിന്റെയും ദാർശനീയ പാരമ്പര്യത്തിന്റെയും ഉള്ളറകളിലേക്ക് പൗലോസ് മാർ ഗ്രിഗോറിയോസ് കടന്നു ചെല്ലുന്നത് സുകുമാർ അഴീക്കോട് അത്ഭുതാദരവോടെ നോക്കി നിൽക്കുക മാത്രമല്ല ഓർത്തഡോക്സ് സഭയുടെ ആ മഹാപ്രതിഭയെ മുക്തകണ്ഠം പലവേദികളിലും പ്രശംസിക്കുകയും ചെയ്ത് ഞാൻ കേട്ടിട്ടുണ്ട്. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ദാർശനിക രചനകളുടെ സമാഹാരമായ 'ദർശനത്തിന്റെ പൂക്കൾ' എന്ന കൃതിയുടെ അവതാരിക എഴുതിയത് സുകുമാർ അഴീക്കോടായിരുന്നു. പൗലോസ് മാർ ഗ്രിഗോറിയോസും കെ. എം. തരകനുമായി തുടങ്ങിയ ബന്ധം സുകുമാർ അഴീക്കോടിനെ മലങ്കര ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്ര ദർശനങ്ങളിലേക്ക് കൂടുതൽ കടന്നുചെല്ലുന്നതിന് ഇടയാക്കി. സുകുമാർ അഴീക്കോടിന്റെ അവതാരികയോടെ 1995-ൽ പ. പരുമല തിരുമേനിയുടെ ഊർശലേം യാത്രാവിവരണത്തിന്റെ ശതാബ്ദി പതിപ്പ് ഞാൻ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. അന്ന് കോട്ടയം പഴയ സെമിനാരിയിൽ കൂടിയ സമ്മേളനത്തിൽ വെച്ച് ഊർശലേം ശതാബ്ദി പതിപ്പ് ഡോ. സുകുമാർ അഴീക്കോട് പ്രകാശിപ്പിച്ചു. പൗലോസ് മാർ ഗ്രിഗോറിയോസ്, തകഴി ശിവശങ്കരപ്പിള്ള, പ്രൊഫ. കെ.എം. തരകൻ, റവ. ഡോ. കെ.എം. ജോർജ്ജ്, സി. രാധാകൃഷ്ണൻ എന്നിവർ അണിനിരന്ന ഒരു വേദിയായിരുന്നു അത്. പരുമല തിരുമേനിയെപ്പറ്റി സുകുമാർ അഴീക്കോട് പഠിച്ചുതുടങ്ങിയത് അന്നുമുതലാണ്. തുടർന്ന് ഓർത്തഡോക്സ് സഭയുടെ പല വേദികളിലും പ. പരുമല തിരുമേനിയെപ്പറ്റി ഏറ്റവും കൂടുതൽ പ്രസംഗിച്ചിട്ടുള്ള അക്രൈസ്തവനായ ഒരു പണ്ഡിതൻ സുകുമാർ അഴീക്കോടായിമാറി. പരുമല തിരുമേനിയുടെ ജീവിതവും ദർശനവും സുകുമാർ അഴീക്കോടിനെ ആഴത്തിൽ സ്പർശിച്ചിട്ടുണ്ട്. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ പരുമല പള്ളിയിൽ കൊണ്ടാടുന്ന പല വർഷങ്ങളിലും സുകുമാർ അഴീക്കോട് പരുമല തിരുമേനിയെപ്പറ്റി പ്രസംഗിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. സുകുമാർ അഴീക്കോടിനെ പരുമല പള്ളിയിലേക്ക് കൂട്ടിക്കൊണ്ടുവന്നത് ഞാനായിരുന്നു. ഒരിക്കൽ പരുമല പള്ളിയിൽ പ്രസംഗിച്ചപ്പോൾ പരുമല തിരുമേനിയല്ല, പരിമള തിരുമേനിയാണ് പരിമളം പരത്തുന്ന തിരുമേനിയാണ് എന്ന് സുകുമാർ അഴീക്കോട് പറയുകയുണ്ടായി. പരുമല തിരുമേനിയെപ്പറ്റി മാത്രമല്ല അദ്ദേഹം പഠിച്ചിട്ടുള്ളത്. പ. വട്ടശ്ശേരിൽ മാർ ദിവന്ന്യാസിയോസ് തിരുമേനി, പാമ്പാടി തിരുമേനി എന്നിവരെപ്പറ്റിയും അദ്ദേഹം പഴയസെമിനാരിയിൽ പ്രസംഗിച്ചിട്ടുണ്ട്. ആദ്ധ്യാത്മികതയുടെ ആഴങ്ങളെപ്പറ്റി സംസാരിക്കുമ്പോൾ പരുമല തിരുമേനി, പ. വട്ടശ്ശേരിൽ തിരുമേനി, പാമ്പാടി തിരുമേനി ഉദാഹരണങ്ങളായി അദ്ദേഹം എടുത്തുപറയുന്നതും ഞാൻ കേട്ടിട്ടുണ്ട്.



12 മേയ് 1926 – 24 ജനുവരി 2012

ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസിന്റെ അദ്വൈത സിദ്ധാന്തം അവതരിപ്പിച്ചപ്പോൾ സുകുമാർ അഴീക്കോടിന്റെ അവതാരികയോടുകൂടി പ്രസിദ്ധപ്പെടുത്തണമെന്ന് എന്നോട് താൽപര്യപ്പെട്ടപ്പോൾ ആ വിവരം ഞാൻ സുകുമാർ അഴീക്കോടിനെ അറിയിക്കുകയും ഒസ്താത്തിയോസ് തിരുമേനിയുടെ ആ ഗ്രന്ഥത്തിന് ഒരു അവതാരിക അദ്ദേഹം

തയ്യാറാക്കിത്തരുകയും ചെയ്തു. മലങ്കര ഓർത്തഡോക്സ് സഭയുടെ ദാർശനിക പശ്ചാത്തലം മനസ്സിലാക്കിക്കൊണ്ട് അതിനെ സിദ്ധാന്തം വിശദീകരിക്കുന്നതിനും വിവരിക്കുന്നതിനും സുകുമാർ അഴീക്കോട് കാണിച്ച താൽപര്യം ഇത്തരുണത്തിൽ ഞാൻ ഓർക്കുകയാണ്. മലങ്കരസഭയെ നയിച്ചിട്ടുള്ള പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 'കൃപയുടെ നീർച്ചാലുകൾ' എന്ന ഗ്രന്ഥവും സോഫിയാ സെന്ററിൽ വെച്ച് പ്രകാശിപ്പിച്ചത് സുകുമാർ അഴീക്കോടായിരുന്നു. പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ഒരു ഗ്രന്ഥം പ്രകാശിപ്പിച്ചപ്പോൾ അഴീക്കോടിന്റെ സാന്നിധ്യമുണ്ടായിരുന്നു. മലങ്കരസഭയുമായി സുകുമാർ അഴീക്കോടിന്റെ ബന്ധം ഏറ്റവും ഒടുവിൽ അരക്കിട്ടുറപ്പിച്ചത് പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലത്താണ്. പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ 'വചനം വിടരുന്നു' എന്ന ആദ്യത്തെ ഗ്രന്ഥം കോട്ടയത്തു സോഫിയാ സെന്ററിൽ വച്ചു പ്രകാശിപ്പിച്ചത് അഴീക്കോടായിരുന്നു. പൗരസ്ത്യ സഭയുടെ ദാർശനിക മാനങ്ങളെപ്പറ്റി സംസാരിക്കുക മാത്രമല്ല പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ ആരാധനാ സ്വാതന്ത്ര്യത്തെപ്പറ്റിയും വേദശാസ്ത്രപാരമ്പര്യത്തെപ്പറ്റിയും അദ്ദേഹം പ്രകീർത്തിക്കുകയുണ്ടായി.

സുകുമാർ അഴീക്കോട് ഏറ്റവും ഒടുവിൽ പങ്കെടുത്ത ചടങ്ങ് അദ്ദേഹത്തിന് പരുമല തിരുമേനിയുടെ നാമത്തിൽ ഏർപ്പെടുത്തിയ ഒരു പുരസ്കാരം ഏറ്റുവാങ്ങുന്നതിന് ആയിരുന്നു. മരിക്കുന്നതിന് മൂന്നുമാസങ്ങൾക്കു മുമ്പ് തിരുവനന്തപുരം ഓർത്തഡോക്സ് സ്റ്റുഡന്റ്സ് സെന്ററിൽ വെച്ചു നടത്തിയ ഒരു ചടങ്ങിൽ വച്ചായിരുന്നു അത് അദ്ദേഹത്തിന് സമ്മാനിച്ചത്. പരുമല തിരുമേനിയുടെ ജീവിതവും ദർശനവും ഏറ്റവും കൂടുതൽ വ്യാഖ്യാനിക്കുകയും വിവരിക്കുകയും ചെയ്തതിനാണ് അദ്ദേഹത്തിന് പരുമല മാർ ഗ്രിഗോറിയോസ് അവാർഡ് അങ്കമാലി ഭദ്രാസനാധിപൻ യുഹാനോൻ മാർ പോളികാർപ്പോസ് സമ്മാനിച്ചത്. പോളികാർപ്പോസ് തിരുമേനി നടത്തിയ പ്രസംഗത്തിൽ സുകുമാർ അഴീക്കോടിനെ സ്നാപക യോഹന്നാൻ എന്നു വിശേഷിപ്പിക്കുകയുണ്ടായി.

ഒരു പ്രവാചകനെപ്പോലെ സംസാരിക്കുന്നതിനും ജീവിക്കുന്നതിനും ധീരത കാണിച്ചിട്ടുള്ള സുകുമാർ അഴീക്കോട് ഏറ്റവും ഒടുവിൽ നടത്തിയ ഒരു പരസ്യ പ്രസ്താവന കോലഞ്ചേരിയിൽ പ. കാതോലിക്കാ ബാവാ നിരാഹാരം അനുഷ്ഠിച്ചപ്പോൾ ആയിരുന്നു. ഓർത്തഡോക്സ് സഭയ്ക്ക് നീതി ലഭിക്കണമെന്നും കോടതിവിധി അനുസരിക്കാൻ അന്ത്യോഖ്യാ വിഭാഗം ബാധ്യസ്ഥരാണെന്നും ചരിത്രപരമായ വസ്തുതകൾ നിരത്തിക്കൊണ്ട് സുകുമാർ അഴീക്കോട് പ്രസ്താവന നടത്തി. അതിനെത്തുടർന്ന് മുഖ്യമന്ത്രി പ്രശ്നത്തിൽ ഇടപെട്ട് പിറ്റേദിവസം തന്നെ പ. ബാവായുടെ നിരാഹാരം അവസാനിപ്പിക്കുന്നതിന് നടപടി സ്വീകരിക്കുകയുണ്ടായി. **സത്യം വിളിച്ചുപറയുന്നതിന്** കേരളത്തിലെ മറ്റു ക്രൈസ്തവരായ നേതാക്കൾ വൈമനസ്യം കാണിച്ചപ്പോൾ ഓർത്തഡോക്സ് സഭക്ക് നീതി ലഭിക്കണമെന്ന് ആരുടേയും മുഖം നോക്കാതെ അഴീക്കോട് വിളിച്ചുപറഞ്ഞത് സഭയുടെ ചരിത്രത്തിൽ രേഖപ്പെടുത്തി വെക്കേണ്ട ഒരു സംഭവമാണ്.

> **കേരളസമൂഹത്തിനു മുമ്പാകെ ഓർത്തഡോക്സ് ദൈവശാസ്ത്രത്തെ സരളമായി വ്യാഖ്യാനിച്ച് അവതരിപ്പിച്ച ഒരു ചിന്തകനായിരുന്നു സുകുമാർ അഴീക്കോട്**

ഓർത്തഡോക്സ് സഭയിൽ സുകുമാർ അഴീക്കോടിന് പൗലോസ് മാർ ഗ്രിഗോറിയോസിനും ഒസ്താത്തിയോസിനും ശേഷം ഫാ. ഡോ. കെ.എം. ജോർജുമായുള്ള ബന്ധത്തെപ്പറ്റി എടുത്തുപറയേണ്ടതാണ്. ഫാ. കെ.എം. ജോർജ്ജിന്റെ വിചാരധാരകളെ തന്റെ സ്വന്തം പേരിലുള്ള ട്രസ്റ്റിന്റെ വേദികളിൽ വച്ച് കേരളത്തിലെ ജനങ്ങൾക്കു മുമ്പാകെ അവതരിപ്പിക്കുന്നതിന് സുകുമാർ അഴീക്കോട് ശ്രമിച്ചിട്ടുണ്ട്. ഫാ. കെ. എം. ജോർജ്ജിന്റെ പ്രഭാഷണപരമ്പര സുകുമാർ അഴീക്കോട് ട്രസ്റ്റിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ടത് സുകുമാർ അഴീക്കോടിന്റെ പ്രത്യേക താൽപര്യം കൊണ്ടായിരുന്നു. അങ്ങനെ ഭാരതീയമായ ദർശനങ്ങളുടെ അടിസ്ഥാനത്തിൽ പൗരസ്ത്യ അദ്ധ്യാത്മീകതയെ വിശകലനം ചെയ്യുന്നതിനും അതിനു സമന്വയം കണ്ടെത്തുന്നതിനും സുകുമാർ അഴീക്കോട് ശ്രമിച്ചിട്ടുണ്ട് എന്നത് ഒരു വസ്തുതയാണ്.

അദ്ദേഹം രോഗശയ്യയിൽ കിടക്കുമ്പോൾ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായും, ഡോ. യാക്കോബ് മാർ ഐറേനിയോസും, ഫാ. കെ.എം. ജോർജ്ജും മറ്റും അദ്ദേഹത്തെ സന്ദർശിച്ചത് ഞാനോർക്കുന്നു. കഴിഞ്ഞ ക്രിസ്മസിനു തലേദിവസം ഡോ. യാക്കോബ് മാർ ഐറേനിയോസ് അഴീക്കോടിനെ സന്ദർശിച്ച് ക്രിസ്മസ് കേക്ക് അദ്ദേഹത്തിന്റെ വായിൽവച്ചുകൊടുത്തത് അദ്ദേഹത്തെ വളരെയേറെ കോരിത്തരിപ്പിച്ച ഒരു കാര്യമായി എനിക്ക് അനുഭവപ്പെടുകയുണ്ടായി. പൊതുവെ മധുരം കഴിക്കാത്ത അഴീക്കോട് ഐറേനിയോസ് തിരുമേനി കേക്കു കൊടുത്തപ്പോൾ "ഇന്ന് ഞാൻ ഒരു കഷ്ണം കേക്കു തിന്നാം" എന്നു പറഞ്ഞുകൊണ്ട് സന്തോഷത്തോടെ സ്വീകരിച്ചത് അതു നൽകിയ വ്യക്തിയോടുള്ള സ്നേഹത്തിന്റെ സൂചനയായി ഞാൻ കാണുകയാണ്. ഡോ. യാക്കോബ് മാർ ഐറേനിയോസിന്റെ ദാർശനീക ചിന്തകളുമായി ഡോ. സുകുമാർ അഴീക്കോട് വളരെ അടുത്ത് ബന്ധപ്പെട്ട് പ്രവർത്തിച്ചിട്ടുണ്ട്. പ. വട്ടശ്ശേരിൽ തിരുമേനിയെ അഴീക്കോടിന് മുന്നിൽ അവതരിപ്പിച്ചത് ഡോ. യാക്കോബ് മാർ ഐറേനിയോസ് ആണ്. സന്യാസ ജീവിതത്തെപ്പറ്റി മാത്രമല്ല സന്യാസിയുടെ മൗനത്തിന്റെ ആഴങ്ങളെപ്പറ്റിയും അതിന്റെ ആഴമേറിയ ആദ്ധ്യാത്മീകതയെപ്പറ്റിയും നടത്തിയ ഒരു സെമിനാറിൽ ഡോ. യാക്കോബ് മാർ ഐറേനിയോസും സുകുമാർ അഴീക്കോടും നടത്തിയ പ്രസംഗം ഇത്തരുണത്തിൽ ഞാനോർക്കുന്നു. നമ്മുടെ സഭാംഗമായ ഡോ. ചെറിയാൻ ഈപ്പൻ കോട്ടയത്ത് 'ഫിലോകാലിയ'യുടെ പ്രകാശനം നടത്തിയ വേളയിലായിരുന്നു ആ പ്രഭാഷണം. ആഴത്തിലുള്ള ആദ്ധ്യാത്മിക പാരമ്പര്യം മലങ്കര ഓർത്തഡോക്സ് സഭയ്ക്കുണ്ടെന്ന് അഴീക്കോട് അന്ന് പറയുകയുണ്ടായി. ഇപ്രകാരം കേരളസമൂഹത്തിനു മുമ്പാകെ ഓർത്തഡോക്സ് സഭയുടെ ദൈവശാസ്ത്രത്തെ സരളമായി വ്യാഖ്യാനിച്ച് അവതരിപ്പിച്ച ഒരു ചിന്തകനായിരുന്നു സുകുമാർ അഴീക്കോട്.

ഏറ്റവും ഒടുവിൽ അദ്ദേഹം പ്രസംഗിക്കേണ്ടിയിരുന്ന ഒരു വേദി കാതോലിക്കേറ്റിന്റെ ശതാബ്ദിയോടനുബന്ധിച്ച് പരുമലയിൽ നടത്തിയ ഒരു സമ്മേളനത്തിലായിരുന്നു. അന്ന് ആ ചടങ്ങിൽ പങ്കെടുക്കാൻ അദ്ദേഹത്തിന് സാധിച്ചില്ല. അപ്പോഴേക്കും രോഗത്തിന്റെ കരാളഹസ്തങ്ങൾ അദ്ദേഹത്തെ കടന്നുപിടിച്ചിരുന്നു. തനിക്ക് പരുമലയിൽ വന്ന് ആ പ്രസംഗം നടത്താൻ കഴിയാതെപോയി എന്ന് ക്ഷമായാചനയോടെ ഡോ. യാക്കോബ് മാർ ഐറിനിയോസിനോട് രോഗക്കിടക്കയിൽ വെച്ച് അദ്ദേഹം പറഞ്ഞു. ഇപ്രകാരം സഭയെ സ്നേഹിച്ച ഒരു അതുല്യ വ്യക്തിത്വമായിരുന്നു സുകുമാർ അഴീക്കോട്. ഒരിക്കൽ ഫാ. കെ.എം. ജോർജ്ജിന്റെ സാന്നിധ്യത്തിൽ വച്ച് ദൈവരാജ്യത്തെപ്പറ്റി അദ്ദേഹം നടത്തിയ പ്രസംഗം ഞാനോർക്കുന്നു. സമ്പത്ത് വിറ്റശേഷം തന്റെയടുക്കൽ മടങ്ങിവരുവാൻ യേശുതമ്പുരാൻ ആവശ്യപ്പെട്ടപ്പോൾ മടങ്ങിവരാതിരുന്ന ആ ധനികനെപ്പോലെ നാം ആകരുതെന്ന് അദ്ദേഹം പറഞ്ഞു. സുകുമാർ അഴീക്കോടിന്റെ ദേഹവിയോഗം മൂലം ഇത്തരത്തിലുള്ള ഒരു മഹാനായ ആചാര്യനെയാണ് നമുക്ക് നഷ്ടമായിരിക്കുന്നത്. അദ്ദേഹത്തിന്റെ വിടവാങ്ങൽ മലങ്കരസഭയ്ക്കുണ്ടായ ഒരു തീരാനഷ്ടമായി ഞാൻ കാണുന്നു. GM

# വി. കുർബാന: ഒരു പഠനം

■ പ്രൊഫ. തോമസ് പി. വർഗ്ഗീസ്

## തിരുശരീരരക്തങ്ങളുടെ ആഘോഷം (രഹസ്യങ്ങളുടെ ആഘോഷം)

ഖണ്ഡിപ്പിന്റെ ശുശ്രൂഷ സമാപിച്ചുകഴിയുമ്പോൾ ദേവാലയത്തിന്റെ തിരശ്ശീല മാറ്റുന്നു. ഇത് രണ്ടാം പ്രാവശ്യമാണ് തിരശ്ശീല മാറ്റുന്നത്.



**ഇപ്പോൾ തിരശ്ശീല മാറ്റുന്നതിന്റെ സാംഗത്യം എന്താണ്?**

1. സ്വർഗ്ഗം തുറക്കുന്നതിനെയും കർത്താവ് തന്റെ ശിഷ്യൻമാർക്ക് പ്രത്യക്ഷപ്പെടുന്നതിനെയും സൂചിപ്പിക്കുന്നു.
2. കർത്താവിന്റെ ക്രൂശുമരണം മൂലം മനുഷ്യനും ദൈവവും തമ്മിൽ ഉണ്ടായിരുന്ന വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളഞ്ഞതിനെ ഓർക്കുന്നു. “അവൻ ഇരുപക്ഷത്തേയും ഒന്നാക്കി വേർപാടിന്റെ നടുച്ചവർ ഇടിച്ചുകളഞ്ഞു” – എഫേ. 2:14.
3. യേശുക്രിസ്തുവിന്റെ ക്രൂശുമരണം മൂലം മനുഷ്യന് ദൈവത്തിങ്കലേക്കുള്ള പ്രവേശനം ലഭിച്ചതിനെ സൂചിപ്പിക്കുന്നു. “തന്റെ ശരീരം എന്ന തിരശ്ശീലയിലൂടെ അവൻ നമുക്ക് ജീവന്റെ പുതുവഴി തുറന്നിരിക്കുന്നു” – എബ്രാ.10:20.

**<u>മറനീക്കിയതിനുശേഷമുള്ള ശുശ്രൂഷകൾ</u>**

തിരശ്ശീല നീക്കിയതിനുശേഷം പട്ടക്കാരൻ ഇപ്രകാരം പ്രാർത്ഥിക്കുന്നു. പാപം മൂലം പിതാവിൽ നിന്ന് അകന്നുപോയ മനുഷ്യവർഗ്ഗത്തിന് പുത്രന്റെ ക്രൂശുമരണവും ഉയിർപ്പുംമൂലം പുത്രത്വവും പുത്രന് അടുത്ത അവകാശങ്ങളും തിരികെ ലഭിച്ചിരിക്കുന്നതിനാൽ പിതാവാം ദൈവത്തെ ആബ്ബാ പിതാവേ! (സ്വർഗ്ഗസ്ഥനായ പിതാവേ!) എന്നുവിളിച്ചു പ്രാർത്ഥിപ്പാൻ ഞങ്ങളെല്ലാവരുടെയും ശരീരാത്മദേഹികളെ ശുദ്ധീകരിക്കണമെന്ന് അപേക്ഷിക്കുന്നു.

തുടർന്ന് പട്ടക്കാരൻ സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ എന്ന് ചൊല്ലിക്കൊണ്ട് കർത്തൃപ്രാർത്ഥന ആരംഭിക്കുന്നു. തുടർന്ന് വിശ്വാസികൾ കൈകൾ രണ്ടും മലർത്തിപ്പിടിച്ച് കണ്ണുകൾ സ്വർഗ്ഗത്തിലേക്കുയർത്തി നോക്കിക്കൊണ്ട്

“നിന്റെ തിരുനാമം
പരിശുദ്ധമാക്കപ്പെടേണമെ,
നിന്റെ രാജ്യം വരേണമെ!
...............................................

എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും എന്നേക്കും നിനക്കുള്ളതാകുന്നു. ആമ്മീൻ”. എന്ന് നിർത്തി നിർത്തി ചൊല്ലി കർത്തൃപ്രാർത്ഥന പൂർത്തീകരിക്കുന്നു.

**<u>കർത്തൃപ്രാർത്ഥനയുടെ മാഹാത്മ്യം – മത്തായി 6:9–13</u>**

കർത്താവ് തന്റെ ശിഷ്യൻമാരെ തിരുവായ് മൊഴിഞ്ഞ് പഠിപ്പിച്ചതാകയാൽ ഇതിന്റെ മാഹാത്മ്യം വർണ്ണനാതീതമാണ്. ഒരു പ്രാർത്ഥനയുടെ എല്ലാ ഘടകങ്ങളും ഇതിൽ അടങ്ങിയിരിക്കുന്നു. ആറ് അപേക്ഷകളാണ് കർത്തൃപ്രാർത്ഥനയിൽ ക്രമീകരിച്ചിരിക്കുന്നത്. ഇതിൽ ആദ്യത്തെ മൂന്ന് അപേക്ഷകൾ ദൈവത്തെ സംബന്ധിച്ചാണ്.

മത്തായി–6:9–10

(1) നിന്റെ തിരുനാമം പരിശുദ്ധമാക്കപ്പെടണമെ!

(2) നിന്റെ രാജ്യം വരേണമെ!



(3) നിന്റെ തിരുവിഷ്ടം സ്വർഗ്ഗത്തിലേപ്പോലെ ഭൂമിയിലും ആകണമെ!

രണ്ടാമത്തെ മൂന്ന് അപേക്ഷകൾ മനുഷ്യനെസംബന്ധിച്ചാണ്. എന്നാൽ ആദ്യത്തെ മൂന്ന് അപേക്ഷകൾ വഴി ദൈവത്തെ മഹത്വപ്പെടുത്തുന്നവരായും ദൈവരാജ്യത്തിന്റെ പ്രവർത്തകരായും ദൈവേഷ്ടത്തിന് വിധേയരായും തീർന്നതിന് ശേഷം മാത്രമേ അവസാനത്തെ മൂന്ന് അപേക്ഷകൾ പ്രാർത്ഥിക്കുവാൻ അവകാശമുള്ളൂ. മത്താ. 6:11–13

(1) ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം ഇന്ന് ഞങ്ങൾക്ക് തരേണമെ!

(2) ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടും ക്ഷമിക്കണമെ!

(3) പരീക്ഷയിലേക്കു ഞങ്ങളെ പ്രവേശിപ്പിക്കാതെ തിന്മപെട്ടവനിൽ നിന്നും ഞങ്ങളെ രക്ഷിച്ചുകൊള്ളണമെ!

പ്രാർത്ഥനയിലെ അവസാനവാക്യം മത്തായി 6:13.

“എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും എന്നേക്കും നിനക്കുള്ളതാകുന്നു–ആമ്മീൻ” എന്നത് ഏത് പ്രാർത്ഥനയുടെയും അന്ത്യത്തിൽ യഹൂദൻമാർ ഉപയോഗിച്ചുവന്നിരുന്നതാണ്. ആ വിധത്തിൽ തന്നെയാണ് കർത്താവും തന്റെ ശിഷ്യൻമാരെ പഠിപ്പിച്ചത്.

കർത്തൃപ്രാർത്ഥന ചൊല്ലിക്കഴിയുമ്പോൾ പട്ടക്കാരൻ “നിങ്ങൾക്ക് എല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ” എന്ന് ആശംസിക്കുന്നു. ജനം പ്രതിവാക്യമായി “അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ” എന്ന് ചൊല്ലുന്നു. തുടർന്ന് ഒരു ശുശ്രൂഷക്കാരൻ “അണയ്ക്കപ്പെട്ട ഈ വിശുദ്ധ രഹസ്യങ്ങൾ കൈക്കൊള്ളുന്നതിന് മുമ്പ്, വീണ്ടും കരുണയുള്ള കർത്താവിന്റെ തിരുമുമ്പാകെ തങ്ങളുടെ തലകളെ കുനിക്കണം” എന്ന് ആഹ്വാനം ചെയ്യുന്നു.

**ഈ അവസരത്തിൽ തല കുനിച്ച് നിൽക്കണമെന്ന ആഹ്വാനത്തിന്റെ കാരണം?**

തുടർന്നു നടക്കാൻ പോകുന്ന ശുശ്രൂഷകളുടെ അവസാനം വിശ്വാസികൾ എല്ലാവരും വി.കുർബാന അനുഭവിക്കേണ്ടതാണ്. പാപികളും അയോഗ്യരുമായ നമുക്ക് വി. കുർബാന ലഭ്യമാകുന്നത് ദൈവത്തിന്റെ ദാനമാണ്. ആയതിനാൽ അത് സ്വീകരിക്കേണ്ടത് ദൈവത്തോടുള്ള വിധേയത്വത്തിലും അനുസരണത്തിലും ആയിരിക്കേണമെന്നതിന്റെ പ്രതീകമായിട്ടാണ് തലകളെ വണക്കാൻ ആവശ്യപ്പെടുന്നത്.

തുടർന്ന് പട്ടക്കാരൻ നടത്തുന്ന പ്രാർത്ഥനയിൽ “കർത്താവേ നിന്റെ കരുണക്കായി തലകുനിച്ചുനിൽക്കുന്ന നിന്റെ ദാസരിൽ വാഴ്വുകൾ അയച്ചുതന്ന്, ഞങ്ങൾ ഏവരെയും വിശുദ്ധീകരിക്കേണമെ, മിശിഹാതമ്പുരാന്റെ ജീവൻ നൽകുന്ന രഹസ്യങ്ങളിൽ സംബന്ധിക്കാൻ ഞങ്ങളെ യോഗ്യരാക്കണമെ” എന്ന് അപേക്ഷിക്കുന്നു.

വിശ്വാസികളുടെ 'ആമ്മീൻ' എന്ന പ്രതിവാക്യത്തിനുശേഷം പട്ടക്കാരൻ ഒരിക്കൽ കൂടി "നിങ്ങൾക്ക് എല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ" യെന്ന് ആശംസിക്കുന്നു. "അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ" എന്ന് ജനം പ്രതിവാക്യമായി പറയുന്നു. തുടർന്ന് പട്ടക്കാരൻ കാസായുടെ വക്കിലും പീലാസായുടെ വക്കിലും തബ്‌ലൈത്താമെലും തൊട്ട്, ശക്തി ആവാഹിച്ച് സ്വയം കുരിശ് വരച്ച്, വടക്കുവശത്തേക്കും തെക്കുവശത്തേക്കും കുരിശ് വരച്ച്, വിശ്വാസികളുടെ നേരെ തിരിഞ്ഞ്: "വിശുദ്ധിയും മഹത്വമുള്ളതും സൃഷ്ടിയല്ലാത്ത സ്വയംഭൂവും അനാദ്യന്തവും സാരാംശത്തിൽ ഒന്നായിരിക്കുന്നതുമായ വി. ത്രിത്വത്തിന്റെ കൃപയും കരുണയും എന്റെ സഹോദരങ്ങളെ നിങ്ങളെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ"എന്ന് ചൊല്ലി മൂന്ന് കുരിശുകൾ വരയ്ക്കുന്നു. റൂശ്മാ നൽകുന്ന സമയം മുഴുവൻ പട്ടക്കാരന്റെ ഇടതുകൈ തബ്‌ലൈത്താമേൽ തൊട്ടിരിക്കണം.

### മൂന്നാമത്തെ റൂശ്മാ എന്തിനെ സൂചിപ്പിക്കുന്നു?

കർത്താവ് ശിഷ്യന്മാരെ ബേഥാന്യ വരെ കൂട്ടിക്കൊണ്ടുപോയി, കൈ ഉയർത്തി അവരെ അനുഗ്രഹിച്ച് സ്വർഗ്ഗാരോഹണം ചെയ്തതിനെസൂചിപ്പിക്കുന്നു– ലൂക്കോസ് 24:50.

### മൂന്നാമത്തെ ആശിർവാദത്തിനു മുമ്പ് പട്ടക്കാരൻ രണ്ടു പ്രാവശ്യം ജനങ്ങൾക്ക് സമാധാനം നൽകുന്നതിന്റെ കാരണം?

വി. കുർബാനയിൽ ആദ്യത്തെ രണ്ട് ആശീർവാദങ്ങൾക്കു (റൂശ്മാ) മുൻപ് ഒരു പ്രാവശ്യം മാത്രമേ സമാധാനം നൽകിയിരുന്നുള്ളൂ. എന്നാൽ മൂന്നാമത്തെ റൂശ്മായ്ക്കു മുമ്പു രണ്ടു പ്രാവശ്യം സമാധാനം നൽകുന്നത്, കർത്താവ് തന്റെ ഉയിർപ്പിനു ശേഷം പല പ്രാവശ്യം ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട് സമാധാനം നൽകിയതിനെസൂചിപ്പിക്കുന്നു.

മൂന്നാമത്തെ ആശിർവാദത്തിനു ശേഷം ശുശ്രൂഷക്കാരൻ ഉച്ചത്തിൽ 'ബാറെക്മോർ, ഭയത്തോടും വിറയലോടും കൂടി നാം സൂക്ഷിക്കണമെന്ന്' ആഹ്വാനം ചെയ്യുന്നു.

### ഭയത്തോടും വിറയലോടും കൂടി നാം സൂക്ഷിക്കണമെന്ന ആഹ്വാനത്തിന്റെ ആവശ്യകതയെന്താണ്?

ഇനി നടക്കുവാൻ പോകുന്നത്, വി. കുർബാനയിലെ പരമോന്നതാവസ്ഥയായ തിരുശരീരരക്തങ്ങളുടെ ആഘോഷമാണ്. വി. ത്രിത്വത്തിന്റെ സാന്നിദ്ധ്യം നിറഞ്ഞുനിൽക്കുന്ന ഈ സമയത്തു മനുഷ്യമനസ്സുകളിൽ ഉളവാകേണ്ട വികാരം ഭയമാണെന്നും വി. കുർബാന അനുഭവിപ്പാൻ, നമ്മൾ ഭയഭക്തി ബഹുമാനത്തോടെ ഒരുങ്ങണമെന്നും ഈ ആഹ്വാനം നമ്മെ ഓർമ്മപ്പെടുത്തുന്നു.

### തിരുശരീരരക്തങ്ങളുടെ ആഘോഷം

ശുശ്രൂഷക്കാരന്റെ ആഹ്വാനത്തെത്തുടർന്ന് ത്രോണോസിലെ തിരികൾ എല്ലാം കത്തിക്കുന്നു, പട്ടക്കാരന്റെ ഇരുവശങ്ങളിലും രണ്ടു ശുശ്രൂഷകർ കത്തിച്ച മെഴുകുതിരി ഉയർത്തിപ്പിടിച്ചു നിൽക്കുന്നു, രണ്ടു ശുശ്രൂഷകർ ഇരുവശങ്ങളിൽ നിന്നുകൊണ്ട് മറുവാഹസകൾ കിലുക്കുന്നു. പ്രധാന ശുശ്രൂഷകൻ ധൂപം വീശിക്കൊണ്ട് പട്ടക്കാരന്റെ പുറകിൽ നിൽക്കുന്നു. പള്ളിയിലെ മണികൾ എല്ലാം മുഴങ്ങുന്നു, ദൈവസാന്നിദ്ധ്യം മദ്ബഹായിൽ നിറഞ്ഞു നിൽക്കുന്നു. ഈ അവസരത്തിൽ പട്ടക്കാരൻ തബ്‌ലൈത്തായുടെ തെക്കേ കോണിൽ മുത്തി കുദിശെല് കാദിശെ ഉറക്കെ ചൊല്ലിക്കൊണ്ട് രണ്ടു കൈകൾ കൊണ്ടും പീലാസാ സാവധാനത്തിൽ തലയ്ക്കു മുകളിൽ ഉയർത്തിക്കൊണ്ട് "വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും ഈ വിശുദ്ധതകൾ നൽകപ്പെടുന്നു" എന്നു പ്രഖ്യാപിക്കുന്നു. ജനം പ്രതിവാക്യമായി പരിശുദ്ധനായ ഏക പിതാവും പരിശുദ്ധനായ ഏകപുത്രനും പരിശുദ്ധനായ ഏക റൂഹായുമല്ലാതെ പരിശുദ്ധൻ ഇല്ല, ആമ്മീൻ എന്നു ചൊല്ലുന്നു. പിന്നീട് പട്ടക്കാരൻ കാസാ ഉയർത്തി ആഘോഷിക്കുന്നു. ജനം "ഒന്നായിരിക്കുന്ന പിതാവിനും പുത്രനും ജീവനുള്ള പരിശുദ്ധ റൂഹായ്ക്കും എന്നേക്കും സ്തുതി. ആമ്മീൻ" എന്നു ചൊല്ലുന്നു.

### വി. തിരുശരീരരക്തങ്ങളുടെ ആഘോഷം എന്തിന്റെ പ്രതീകമാണ്?

പീലാസായും കാസായും ആഘോഷിക്കുന്ന സമയത്തെ പള്ളിമണികളുടെ കിലുക്കം കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെയും, കത്തിച്ച മെഴുകുതിരികൾ അപ്പോൾ പ്രത്യക്ഷപ്പെട്ട മാലാഖമാരെയും, സൂചിപ്പിക്കുന്നു.

തിരുശരീരരക്തങ്ങളുടെ ആഘോഷത്തിനു ശേഷം പട്ടക്കാരൻ പിലാസായും കാസായും കുരിശാകൃതിയിൽ പിടിച്ചുകൊണ്ട് "തന്റെ കരുണയിൽ ലോകത്തെ സൃഷ്ടിച്ച പരിശുദ്ധനായ ഏക പിതാവ് നമ്മോടുകൂടെ, തന്റെ വിലയേറിയ കഷ്ടാനുഭവങ്ങളാൽ ലോകത്തെ സ്നേഹിച്ച പരിശുദ്ധനായ ഏകപുത്രൻ നമ്മോടുകൂടെ, ഉണ്ടായതും ഉണ്ടാകുവാനിരിക്കുന്നതുമായ സകലത്തെയും പൂർണ്ണമാക്കി തികയ്ക്കുന്ന ജീവനുള്ള ഏക റൂഹാ നമ്മോടുകൂടെ, കർത്താവിന്റെ തിരുനാമം ആദി മുതൽ എന്നേക്കും വാഴ്ത്തപ്പെട്ടതായിരിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഓരോന്നിനും ആമ്മീൻ എന്നു വിശ്വാസികൾ പ്രതിവാക്യമായി പറയുന്നു.

പട്ടക്കാരൻ വി. ത്രിത്വത്തിലെ മൂന്നു പേരെയും പേരെടുത്തു പറഞ്ഞ് നമ്മോടുകൂടി ഇരിക്കാൻ പ്രാർത്ഥിക്കുന്നു. താൻ പിതൃസന്നിധിയിലേക്കു പോയാൽ ശിഷ്യന്മാരെ വഴി നടത്താൻ, പിതാവായ ദൈവം സത്യത്തിന്റെ ആത്മാവ് എന്ന മറ്റൊരു കാര്യസ്ഥനെഅയയ്ക്കുമെന്നു കർത്താവ് ശിഷ്യന്മാർക്ക് വാഗ്ദത്തം ചെയ്തിരുന്നു (യോഹ. 14:16). സകലത്തെയും പൂർണ്ണമാക്കുന്ന ജീവനുള്ള ഏക പരിശുദ്ധ റൂഹാ നമ്മോടുകൂടെ; കർത്താവിന്റെ നാമം ആദി മുതൽ എന്നേക്കും വാഴ്ത്തപ്പെട്ടതായിരിക്കട്ടെയെന്നു പട്ടക്കാരൻ ഉദ്ഘോഷിക്കുന്നതിനാൽ ഈ സന്ദർഭം വി. കുർബാനയിൽ പെന്തിക്കോസ്തിയുടെ ഓർമ്മയെ സൂചിപ്പിക്കുന്നു.

തിരുശരീരരക്തങ്ങളുടെ ആഘോഷം പൂർത്തീകരിച്ചതിനാൽ പട്ടക്കാരൻ കബിലാനഎടുത്ത് കാസായും പീലാസായും മൂടി ദർഗ്ഗായിൽ നിന്നു താഴെ ഇറങ്ങുന്നു. തുടർന്ന് വി. ത്രിത്വത്തോടൊരുമിച്ച് വാങ്ങിപ്പോയ സകല മാതാപിതാക്കന്മാരെയും വി. കുർബാനയിൽ ഓർക്കണമെന്നും, ദൈവപുത്രൻ പരിശുദ്ധന്മാരോടൊപ്പം ഇവരെയും ആശ്വസിപ്പിക്കുമെന്നും അർത്ഥം വരുന്ന പ്രാർത്ഥനയുടെ ഗദ്യഭാഗം ചൊല്ലുന്നു.

"നാം ദൈവത്തിന്റെ മക്കളായിത്തീരുവാൻ ജീവിച്ചിരുന്നപ്പോൾ നമ്മെ പഠിപ്പിച്ചവരായ.............. കർത്താവേ കൃപ ചെയ്തു സഹായിക്കേണമെ."

അല്ലെങ്കിൽ താഴെ പറയുന്ന പാട്ടുകളിൽ ഏതെങ്കിലും ഒന്നു പാടുന്നു.

1) ദൈവസുതന്മാരായിടുവാ–
നായുഷ്കാലെ പഠിപ്പിച്ച ...........
ആശ്വാസമവർക്കേകീടും.

2) നാം ദൈവസുതന്മാരാവാ–
നായുഷ്കാലത്തിൽ ചൊല്ലി...........
ഒന്നിച്ചേകുമവർക്കാശ്വാ–
സംസ്വർഗ്ഗേ പുത്രൻ ദൈവം

3) തിരുസുതരായ് വരുവാൻ നമ്മെ
അവരുള്ളപ്പോൾ പഠിപ്പിച്ച...........
ടൊരുമിച്ചാശ്വാസമവർക്കരുളട്ടേ
ദൈവസുതൻ.... മൊറിയോ....

വി. കുർബാനയിലെ ഓരോ സന്ദർഭത്തിന്റെയും പ്രത്യേകതയും, അർത്ഥവും പൂർണ്ണമായി മനസ്സിലാക്കി ഭയഭക്തി ബഹുമാനത്തോടെ വി. ആരാധനയിൽ പങ്കെടുത്ത് ആത്മീയ നിറവ് പ്രാപിപ്പാൻ ഓരോ വിശ്വാസിക്കും ഇടയാകട്ടെയെന്നു പ്രാർത്ഥിക്കുന്നു.

GM

# ആവശ്യമുണ്ട്: അഹറോന്റെ തൈലം

■ ഡി. ബാബു പോൾ

ക്രിസ്മസിന്റെ സമാധാനം ആശംസിക്കുമ്പോൾ മനസ്സിൽ എവിടെയോ കനം



തൂങ്ങുന്നു. കോലഞ്ചേരിയും അനുരണനങ്ങളും മാത്രമല്ല കാരണം. കത്തോലിക്കാസഭയിൽപ്പോലും സി.എം.ഐ. വൈദികൻ ആർച്ച് ബിഷപ്പിനെതിരെ നിരാഹാരം നടത്തുന്നു എന്നത് ഒരേ സമയം അത്ഭുതപ്പെടുത്തുകയും വേദനിപ്പിക്കുകയും ചെയ്യുന്നു. ലിറ്റർജിതർക്കം മാർത്തോമ്മാമാതൃകയിൽ അങ്ങനെവേണ്ടവർക്ക് അങ്ങനെയും ഇങ്ങനെ വേണ്ടവർക്ക് ഇങ്ങനെയും എന്നമട്ടിൽ ഒരുക്കിയിട്ടും സാത്താൻ ഉറങ്ങുന്നില്ല. തട്ടുങ്കൽ ബിഷപ്പിന് പുറമെ വേറെ രണ്ട് സഭകളിലും സമാനപ്രശ്നങ്ങൾ എങ്കിലും ഏറ്റവും ശരിയായ പ്രശ്നം ബിഷപ്പുമാരുടെ സ്വഭാവദൂഷ്യമല്ല അവരുടെ അനൈക്യമാണ്. അതിന് സഭാഭേദം ഏതും കാണാനുമില്ല. ഈ സാഹചര്യത്തിൽ സമാധാനവും സഹിഷ്ണുതയും അന്യമായിരിക്കുന്ന കേരള ക്രൈസ്തവ സമൂഹത്തെക്കുറിച്ച് പറയാതെ വയ്യ.

നസ്രാണി ഐക്യസംഘം പ്രസിദ്ധീകരിച്ച നസ്രാണിവിചാരം ഇതെഴുതുമ്പോൾ മുന്നിലുണ്ട്. നമ്മുടെ സഭയിലെ ഇരുവിഭാഗങ്ങൾ തമ്മിലുള്ള തർക്കം മുതലെടുപ്പിനുള്ള സന്ദർഭം ആയി ഇതര സഭകൾ കാണുന്നു എന്ന് പരാതിപ്പെടുന്ന "നസ്രാണിവിചാരം" ഉദാഹരണമായി ഉദ്ധരിക്കുന്നത് ഫാ. എ. അടപ്പൂർ എന്ന ഈശോസഭാംഗം മംഗളത്തിൽ എഴുതിയ ഒരു ലേഖനമാണ്.

"മംഗളം" എനിക്ക് കാണാൻ കിട്ടാത്ത പത്രം ആണ്. അതുകൊണ്ട് ആ ലേഖനം ഞാൻ വായിച്ചില്ല. എന്നാൽ അടപ്പൂരച്ചന്റെ ഒരു കൃതി "സത്യദീപം" എന്ന കത്തോലിക്കാവാരികയിൽ വായിച്ചു. എല്ലാവരും കത്തോലിക്കരായാൽ പ്രശ്നങ്ങളൊക്കെ പരിഹരിക്കപ്പെടും എന്ന് പറയാതെ പറഞ്ഞുവയ്ക്കുന്ന ആ ലേഖനത്തിൽ പാലക്കുന്നത്ത് മല്പാനച്ചനാണ് മാർത്തോമ്മാ സഭ സ്ഥാപിച്ചത്, കേസിന്റെ വഴി അക്രൈസ്തവമാകയാൽ കേസ് പറയാതെ പള്ളികൾ വിട്ട് ഇറങ്ങിപ്പോയവരാണ് മാർത്തോമ്മാക്കാർ എന്നിങ്ങനെ ചരിത്രത്തെ അവഹേളിക്കുന്ന അബദ്ധപ്രസ്താവനകളും ഉണ്ട്. അടപ്പൂരച്ചൻ മഹാപണ്ഡിതനാകയാൽ അറിയാതെ എഴുതിയതാണെന്ന് കരുതാനാവുകയില്ല. എങ്കിൽ "നസ്രാണിവിചാരം" സൂചിപ്പിക്കുമ്പോൾ തന്നെ ഒരു "അക്രിസ്തീയ അക്രമം" എന്നല്ലാതെ ഈ പ്രസ്താവനകളെ വിളിച്ചുകൂടാ താനും.

പാലക്കുന്നത്ത് മല്പാനച്ചൻ മാർത്തോമ്മാസഭ സ്ഥാപിച്ചു എന്ന് പറയുന്നത് പി.ടി. ചാക്കോയാണ് കേരള കോൺഗ്രസ് സ്ഥാപിച്ചത് എന്ന് പറയുമ്പോലെ ഒരു സ്ഖലിതമാണ്. മല്പാനച്ചന്റെ നേതൃത്വത്തിൽ റസിഡന്റ് സായിപ്പിന് സമർപ്പിക്കപ്പെട്ട പ്രശസ്തമായ ഹർജി (1836 ചിങ്ങം 21) "നവീകരണ പോർക്കളത്തിലെ കാഹളം" എന്നാണ് മാർത്തോമ്മാസഭയിൽ അറിയപ്പെടുന്നത്. എന്നാൽ ഒമ്പത് വൈദികരുടെ (അതിലെ ഒരു ഒപ്പുകാരൻ എന്റെ പൂർവ്വസൂരിയാണ് അദ്ദേഹം ഒരിക്കലും മാർത്തോമ്മാക്കാരൻ ആയില്ല) ആ ഹർജിയിൽപോലും സുറിയാനി സഭയിലെ അനാചാരങ്ങളാണ് പ്രധാനപ്രമേയം. കുമ്പസാരത്തെക്കുറിച്ചുള്ള തീക്ഷ്ണത (അഞ്ചാമത്, ആറാമത് സംഗതികൾ) മാർത്തോമ്മാസഭയുടെ സ്ഥാപകന് നിരക്കുന്നതല്ല. വായിക്കുക അഞ്ചാമത്-ദോഷപൊറുതി ഉണ്ടാകേണ്ടതിനും, ദൈവകൃപ ലഭിക്കേണ്ടതിനും, കുമ്പസാരം ചെയ്ത് അനുതപിച്ചതിന്റെ ശേഷം ശുദ്ധമാനകുർബ്ബാനകൊള്ളണമെന്നു കൽപനയും ആവശ്യവും ആയിരിക്കുമ്പോൾ, അതിൻവണ്ണം ഒന്നും ചെയ്യാതെ, ഇടവക ഓരോ ചക്രം കൊടുക്കുന്ന സംഗതി പ്രമാണിച്ച്, ഉച്ചയാകുന്നതിനു മുമ്പിൽ, നൂറ് ആൾവരെയ്ക്കും ഒരു പട്ടക്കാരൻ കുമ്പസാരിപ്പിച്ചു ശുദ്ധമാനകുർബ്ബാനകൊടുത്തു വരുന്നത്.

ആറാമത്-കുമ്പസാരം ചെയ്യുന്ന ജനങ്ങളോടെ തേറ്റത്തിനു ചേർച്ചയായിരിക്കുന്ന നോമ്പ് നമസ്ക്കാരം മുതലായതുകൊണ്ടു ദോഷപൊറുതി അപേക്ഷിപ്പാൻ പറഞ്ഞു നടത്തിക്കണമെന്നു ശുദ്ധമാകപ്പെട്ട ബാവാമാർ നിശ്ചയിച്ചിട്ടുള്ളപ്പോൾ വെളിച്ചെണ്ണ, കുന്തുരുക്കം, മെഴുകുതിരി മുതലായ വസ്തുക്കൾകൊണ്ടു ദോഷപൊറുതി അപേക്ഷിക്കണെന്നും പറഞ്ഞു നടന്നുവരുന്നത്. മല്പാനച്ചന്റെ ജീവചരിത്രകാരൻ ഉദ്ധരിച്ചിട്ടുള്ളത് പ്രസ്തുത ഹർജി പൊതുവെ നോക്കിയാൽ റോമൻകത്തോലിക്കൻ സഭ കീഴടക്കിയതിനെ തുടർന്ന് ഉണ്ടായ അപ്രഭ്രംശങ്ങളിൽ നിന്നുള്ള മുക്തി ആയിരുന്നു മൽപാനച്ചന്റെ ലക്ഷ്യം.

(ദൈവം കൽപിച്ചുതന്നിരിക്കുന്ന പ്രമാണങ്ങൾ പത്തും പുറപ്പാടു 20-ാം അദ്ധ്യായത്തിൽ എഴുതപ്പെട്ടിരിക്കുന്നതിൻവണ്ണം ആയിരിക്കകൊണ്ടും, അവയിൽ രണ്ടാമത്തെ പ്രമാണം വിഭജിച്ചു രണ്ടായിട്ട് ഉണ്ടാക്കി. തുക തിരിച്ചു പള്ളികൾതോറും നടന്നുവരുന്നത്. ഒടുക്കത്തെ ഉപ്രൂശ്മാ എന്ന നാമം പറഞ്ഞു, സുബോധമില്ലാത്ത സമയത്തു ദോഷപൊറുതിയും ആത്മരക്ഷയും ലഭിപ്പാൻ ഇതുമതിയെന്നു പറഞ്ഞു ബോധം വരുത്തി ചെയ്തുവരുന്നത്).

മല്പാനച്ചന്റെ അനന്തരവനായിരുന്നല്ലോ. വലിയ മാർ അത്താനാസിയോസ്. അദ്ദഹം നമ്മുടെ സഭയുടെ മലങ്കര മെത്രാപ്പൊലീത്താ ആയിരുന്നു. മാത്രമല്ല മല്പാനച്ചന്റേതായി പൊതുവെ (മാർത്തോമ്മാക്കാരെങ്കിലും) അംഗീകരിക്കുന്ന നവീകൃത തക്സാ തിരുമേനി ഒട്ട് ഉപയോഗിച്ചതുമില്ല. തിരമേനിയുടെ കാലത്തെ ഒരു കുർബ്ബാനക്രമത്തിൽ (1875) തക്സയിലല്ല - ചില മാറ്റങ്ങൾ ഉണ്ട് എന്നത് ശരിയാണ്. എന്നാൽ അതും പഴയ സെമിനാരിയിൽ അച്ചടിച്ചതാണ് എന്നോർക്കണം. വലിയ തിരുമേനിയുടെ കാലം കഴിഞ്ഞാണ് തോമസ് മാർ അത്താനാസിയോസ് കേസ് തോറ്റതും നമ്മുടെ സഭ വിട്ട് പുതിയ സഭ രൂപീകരിച്ച് തിരുവല്ലയിലേക്ക് മാറിയതും. അടപ്പൂരച്ചനെപ്പോലൊരാൾക്ക് ഇതൊക്കെ അറിയാതെ വരുമോ?

അടപ്പൂരച്ചന്റെ മറ്റൊരു കണ്ടെത്തൽ അതുപോലെ തന്നെ വിചിത്രമാണ്. കേസ് മുന്നോട്ട് കൊണ്ടുപോകുന്നത് നന്നല്ല എന്ന് കരുതിപോൽ മാർത്തോമ്മാക്കാർ. റോയൽ കോടതി-അന്നത്തെ തിരുവിതാംകൂർ സുപ്രീം കോടതി വരെ പൊരുതി തോറ്റതിന് ശേഷം മാത്രം പഴയസെമിനാരി വിട്ടയാൾ വ്യവഹാരവിരോധി ആയിരുന്നു എന്ന് അവിദ്യാലംകൃതർക്ക് പറയാം. അടപ്പൂരച്ചനെപ്പോലെ ഒരു ജ്ഞാനവൃദ്ധൻ കുറെക്കൂടെ സൂക്ഷ്മത പാലിക്കണമായിരുന്നു.

കോഴഞ്ചേരി, മാരാമൺ പള്ളികൾ കേസ് തോറ്റിട്ടും നമുക്ക് കിട്ടിയില്ല. ചെങ്ങന്നൂരിൽ ഇപ്പോഴും രണ്ട് കൂട്ടരും ചേർന്നാണ് പള്ളി കൊണ്ടുനടക്കുന്നത്. വിളംബരം ഉണ്ടായിരുന്നിട്ടുപോലും വലിയ തിരുമേനിയുടെ 'പഞ്ചകല്യാണിയെ പ്രശസ്ത കുതിര - നാല് മൈൽ അകലെ തടഞ്ഞു കുറുപ്പംപടി തുടങ്ങിയ പള്ളികൾ, ആ ജനവികാരം തിരുമേനി മാനിക്കുകയും ചെയ്തു എന്നൊക്കെയുള്ള വസ്തുതകൾ അറിയാത്തതോ മറയ്ക്കുന്നതോ എന്ന് ഉറപ്പിച്ചുകൂടാ. അടപ്പൂരച്ചനെപ്പോലെ ഒരു പണ്ഡിതന് ഇത്ര പ്രാഥമികമായ വിവരങ്ങൾ അറിയാതെ വരുമോ?

ഇതൊക്കെ ശ്രദ്ധിക്കുമ്പോൾ "നസ്രാണിവിചാര"ത്തിലെ ആരോപണം ശരിയാണോ എന്ന് എന്നെപ്പോലുള്ള ഒരു "അകത്തോലിക്കാക്കത്തോലിക്കൻ" പോലും സംശയിച്ചുപോകും.

ഈ കുഴപ്പം മുഴുവൻ പോർച്ചുഗീസുകാർ ഉണ്ടാക്കിയതാണ്. അവർ വരുന്നതുവരെ മലങ്കരയിലെ നസ്രാണികൾ ഒറ്റക്കെട്ടായിരുന്നു. അന്ത്യോഖ്യൻബന്ധം ഉണ്ടാവും മുമ്പെ നെസ്തോറിയബന്ധം ആയിരുന്നിരിക്കാം. പാശ്ചാത്യ സുറിയാനിക്ക് മുൻപ് പൗരസ്ത്യ സുറിയാനി ആയിരുന്നിരിക്കാം. അതുകൊണ്ടാണല്ലോ പോർച്ചുഗീസുകാർക്കൊപ്പം നിന്നവരെ പഴയകൂർ എന്ന് വിളിച്ചത്. ഏതായാലും കൂനൻകുരിശോടെ നാം രണ്ടായി. സായിപ്പിന്റെ കൂടെ നിന്നവർ ലത്തീൻകരയിലെ ആഢ്യന്മാരായി. അർക്കദിയാക്കൊൻ ആയിരുന്നു 'ജാതി കർത്തവ്യൻ' എന്നതിൽ തർക്കമില്ല. അദ്ദേഹത്തിന്റെ നാല് ഉപദേശകരിൽ രണ്ട് പേർ കൂറ് മാറിയതാണ് അടുത്ത വിഭജനം സൃഷ്ടിച്ചത്. 'പറമ്പിൽ ചാണ്ടിയുടെ ചതി' എന്നാണ് ഡോക്ടർ കുര്യൻ തോമസ് എന്ന ചരിത്രപണ്ഡിതൻ അതിനെക്കുറിച്ച് പറയുന്നത്. അദ്ദേഹം നിഷ്പക്ഷചരിത്രകാരനൊന്നുമല്ല എങ്കിലും കുറവിലങ്ങാട്ടെ രണ്ട് ചാണ്ടിക്കത്തനാർമാരും അർക്കദിയാക്കോനെ ഉപേക്ഷിക്കുകയും കൂനൻകുരിശിൽ സഭ തള്ളിയവരോട് ഐക്യദാർഢ്യം പ്രഖ്യാപിക്കുകയും ചെയ്തു എന്നത് നിഷ്പക്ഷമതികൾക്കും കാണാവുന്നതാണ്. (മറ്റൊരു കൗതുകം കൂനൻകുരിശിൽ തള്ളിയത് പാപ്പാമതമല്ല. ഈശോസഭയാണ് എന്നൊരു വാദം ഉണ്ട്. അവിടെയും അടപ്പൂരച്ചൻ ആപ്പിലാവും അദ്ദേഹം സുറിയാനിക്കാർ ഉപേക്ഷിച്ച സമൂഹത്തിലാണല്ലോ ദൈവവിളി കണ്ടത്) കത്തോലിക്കാസഭയിലേയ്ക്ക് നമ്മളെ ക്ഷണിക്കുന്നുണ്ട്, അടപ്പൂരച്ചൻ ഭാംഗ്യന്തരേണ. പണ്ട് നമുടെ വഴക്കിൽ മനം മടുത്തവർ കത്തോലിക്കാസഭയിൽ ചേർന്നിട്ടുണ്ട്. ഇപ്പോൾ മാർപാപ്പാ ആഗോളക്ഷമാപണവുമായി വിരാജിക്കുന്നത് കാണുന്നവർ അങ്ങോട്ടല്ല പോവുന്നത്. അവർ പെന്തക്കോസ്ത് - ആനത്താനം - തങ്കുബ്രദർ ലൈനാണ് തേടുന്നത്. റോമാസഭയിലെ അപചയവും ശ്രദ്ധിക്കപ്പെടുന്നു എന്നർത്ഥം. മാധ്യമങ്ങൾ ബാവാമാരുടെ പിറകെപോയതുപോലെ തലോറിൽ നിരാഹാരം നടത്തിയ സി.എം.ഐ. സന്യാസിയുടെ പിറകെ പോയില്ലെങ്കിലും!

അതിരിക്കട്ടെ നമ്മുടെ പരാജയങ്ങളും പോരായ്മകളും മുതലെടുക്കാൻ ഇതരസഭകൾ ശ്രമിക്കുന്നു എന്നതല്ല ഈ ക്രിസ്മസ്കാലത്ത് നാം ശ്രദ്ധിക്കേണ്ടത്. ആ പോരായ്മകൾ ഉണ്ട് എന്ന തിരിച്ചറിഞ്ഞ് അവയെ അതിജീവിക്കണം. മെത്രാന്മാരുടെ വഴക്കാണ് എന്നും സഭകളെ ഭിന്നിപ്പിചത്. കത്തോലിക്കാസഭയിലെ വഴക്ക് അത്ര പുറത്തറിയുന്നില്ലെങ്കിലും ഒരു നാഴി മറ്റൊരു നാഴിയിൽ പോകാത്ത സ്ഥിതിയും വൈദികർ സംഘമായി മെത്രാന്റെ കൽപന ലംഘിക്കുന്നതും അവിടെയും കാണാം. എല്ലാ സഭകളിലും സമൂഹങ്ങളിലും ഇത് കാണാം. എല്ലാം തന്നെത്താൻ ഒഴിച്ച് ദാസരൂപം എടുത്തവന്റെ പേരിലും.

എവിടെയെങ്കിലും തുടരണമല്ലൊ. അതുകൊണ്ട് ഒരു നിർദ്ദേശം. മാവേലിക്കരയിലെ മഹർഷി മാർ ഒസ്താത്തിയോസ്-കോലഞ്ചേരിയിലെ പന്തലിലും ത്രിത്വം പ്രഘോഷിച്ചയാൾ-തിരുമേനിയുടെ ആശ്രമത്തിൽ നമ്മുടെ രണ്ട് വിഭാഗങ്ങളിലും ഉൾപ്പെടുന്ന അറുപത് മെത്രാന്മാരും ഒരു നേരം ഒത്തുചേരണം. ഉച്ചനമസ്ക്കാരം ഉച്ചഭക്ഷണം മതി. ഉച്ചഭാഷിണി വേണ്ട. സഭാകാര്യങ്ങൾ സംസാരിക്കയും വേണ്ട. മെത്രാന്മാർ ഒരുമിച്ച് വസിക്കുന്നത് ഞങ്ങൾ ഒന്ന് കണ്ടോട്ടെ.

*ബാബു പോളിന്റെ പേജ്*

***ക്നാനായ ദീപം - ജനുവരി 2012***

# ളാപ്പാലത്തിനു വടക്കും തെക്കും

■ ഡോ. എം കുര്യൻ തോമസ്

നസ്രാണികളുടെ പുരാതനമായ അതിർവരമ്പായിരുന്നു ചെങ്ങനാശ്ശേരിയിലെ *ളാപ്പാലം* എന്ന സ്ഥലം. *തെക്കും വടക്കും* എന്ന് നസ്രാണി സംജ്ഞാകോശത്തിൽ വേർതിരിക്കുന്നത് ഈ അദൃശ്യമായ വേലിക്കെട്ടാണ്. ഈ അതിർത്തി എന്നു നിലവിൽ വന്നെന്നോ, അതിന്റെ പ്രസക്തി എന്തെന്നോ, എങ്ങിനെ *ളാപ്പാലം* അതിർത്തിരേഖ ആയെന്നോ ഇതുവരെ ആരും ഗൗരവമായി പഠിച്ചിട്ടില്ല.

ഒരു വസ്തുത ആദ്യമേതന്നെ വ്യക്തമാക്കട്ടെ. ഇന്ന് *ക്നാനായക്കാർ* എന്നറിയപ്പടുന്ന തെക്കുംഭാഗക്കാരും ഇവിടെ പ്രതിപാദിക്കുന്ന തെക്ക്-വടക്ക് വേർതിരിവും തമ്മിൽ ബന്ധമൊന്നുമില്ല. യഥാർത്ഥത്തിൽ, *ക്നാനായക്കാർ* എന്നറിയപ്പടുന്ന തെക്കുംഭാഗക്കാർ മുഴുവൻ ഈ വിഭജനത്തിലെ *വടക്ക്* ഉൾപ്പെട്ടവരാണ്. അതു പിന്നാലെ വിശദീകരിക്കാം.

ഇവിടെ പ്രതിപാദിക്കുന്ന ***തെക്കും വടക്കും*** തമ്മിൽ ഇന്ന് വംശീയമായോ ആചാരപരമോ വിശ്വാസപരമോ ആയ യാതൊരു വിത്യാസവുമില്ല. ചാത്തന്നൂർ മുതൽ കുന്നംകുളം വരെയുള്ള സുറിയാനി ക്രിസ്ത്യാനികൾ എന്ന നസ്രാണികളുടെ ഇടയിൽ ക്രിസ്തുവർഷം 1663 മുതൽ ഉണ്ടായിട്ടുള്ള എല്ലാ വിഭാഗീയതകളും ഏറിയും കുറഞ്ഞും തെക്കിനേയും വടക്കിനേയും സ്വാധീനിച്ചിട്ടുണ്ട്. നമ്പൂതിരിമാരുടെ ചൊവ്വര-പന്നിയൂർ കൂറുകൾ തമ്മിലുണ്ടായിരുന്നതുപോലെ വിശ്വാസപരവും അതിൽനിന്നുൽഭവിച്ച അനുഷ്ഠാനപരവുമായ വേർതിരിവുകളില്ലെങ്കിലും നസ്രാണികളുടെ തെക്ക്-വടക്ക് വേർതിരിവിനെ ***കൂറുകൾ*** എന്നുവിളിയ്ക്കുന്നതിൽ അപാകതയില്ല. കാരണം കുറഞ്ഞ പക്ഷം ഇതൊരു സിദ്ധാന്തപരമായ വേർതിരിവായെങ്കിലും നിലനിന്ന ഒരു യാഥാർത്ഥ്യമാണ്.

എന്നാൽ നസ്രാണികളുടെ *തെക്കും വടക്കും* തമ്മിൽ നിസാരമെങ്കിലും അനുഷ്ഠാനപരമായ ചില വേർതിരിവുകൾ നിലനിന്നതായി സൂചനകളുണ്ട്. ക്രിസ്തുവർഷം 1809-ല *കണ്ടനാട് പടിയോലയിൽ* വിവാഹാചാരങ്ങളെപ്പറ്റിയുള്ള കാനോനായിലെ....*പെണ്ണു കെട്ടുന്നതിന് തെക്കേ ദിക്കിൽ ചെറുക്കനു ഒരു കുരിശും മൂന്നു മൊടുകും, പെണ്ണിനു കാതിലയും തളയും മൂന്നുകൂട്ടം കാശും ഒറ്റഴയും, രണ്ടു കഴുന്തു കൊന്തയും, വടക്കേ ദിക്കിൽ ചെറുക്കനു ഒരു കുരിശും 7 മുടുകും, അരഞ്ഞാണവും നെറ്റിപ്പട്ടവും, പെണ്ണിനു കാതിലയും തളയും കൈക്കറയും, തോൾവളയും നെറ്റിപ്പട്ടവും, കഴുത്തിൽ ഏഴു ഉരു പൊന്നും ഇടുകയും...* എന്ന പരാമർശനം ഈ അല്പവ്യത്യാസത്തിന്റെ സൂചനയാണ്.

എന്നാൽ ഇതിനേക്കാളൊക്കെ ഗൗരവമായ ശ്രദ്ധയാകർഷിക്കുന്ന ഒരു വൈജാത്യം *തെക്കും വടക്കും* തമ്മിലുണ്ട് അത് രേഖാ പ്രമാണങ്ങളിൽ അവരുടെ വ്യക്തിത്വം വെളിപ്പെടുത്തുന്നതിലാണ്. കോട്ടയത്തിനു വടക്കുള്ള നസ്രാണികൾ - എവിടെ പാർത്താലും - *മഹോദയപുരത്ത്* അഥവാ *മഹാദേവർ പട്ടണത്തിൽ കുടിയിരിക്കും നസ്രാണി*യാണ്. കോട്ടയത്തിനു തെക്കോട്ടാകട്ടെ ഇത് *കുരക്കേണിക്കൊല്ലത്തു കുടിയിരിക്കും നസ്രാണി*യും. തിരുവിതാംകൂറിൽ രജിസ്ട്രേഷൻ ആക്ട് നിലവിൽവന്ന ക്രിസ്തുവർഷം 1867 വരെ ഭൂമി ക്രയവിക്രയ പ്രമാണങ്ങളിൽ നിർബന്ധമായും ഇപ്രകാരം ചേർത്തിരുന്നു.

ഈ രീതിയിലുള്ള പ്രതിപാദനത്തിന് ധാരാളം തെളിവുകൾ ലഭ്യമാണ്. ഉദാഹരണത്തിനു കടുത്തുരുത്തി വലിയപള്ളിക്ക് കൈലാസപുരം ക്ഷേത്രകാര്യത്തിൽനിന്നും കൊല്ലവർഷം 983 വൃശ്ചികം 7-നു എഴുതിക്കൊടുത്ത ഓലക്കരണത്തിൽ ....*മകൊതെവർപട്ടണം മുതലാകെ കടുത്തുരുത്തി വല്യപള്ളിയിൽ മർത്തമറിയത്തുമ്മായും മനുഷങ്ങൾ കത്തങ്ങള്ളും കുടെ ഇമ്മാർക്കമെ....* എന്നും, കൊല്ലവർഷം 1028 മിഥുനം ഇ 27-നു ആയാംകുടി ദേവസ്വത്തിൽനിന്നും എഴുതിക്കൊടുത്ത ഓലക്കരണത്തിൽ ....*മകൊതെവർപട്ടണം മുതലാകെ കടുത്തുരുത്തി പള്ളിക്കടവിൽ അങ്ങാടിയിൽ മണിമല ചാക്കോച്ചൻ മാത്തുവും തമ്പി മാർക്കും....*എന്നും, തൊടുപുഴയ്ക്ക് സമീപമുള്ള മുട്ടത്ത് ....*മകൊതെവർപട്ടണം മുതലാകെ മുട്ടത്തങ്ങാടിയിൽ കുടിയിരിക്കും പുത്തനവീട്ടിൽ കര്യ...* എന്നും രേഖപ്പടുത്തിയിരിക്കുന്നു. തൃശൂർ ജില്ലയിലെ ആർത്താറ്റ് പള്ളിയുമായി ബന്ധപ്പെട്ട രേഖകളിൽ ....*മകൊതെവർപട്ടണം മുതലാകെ ആർത്താറ്റ് പള്ളിക്കാരൻ നസ്രാണി (ഇന്നാർ)....* എന്നാണ് പരാമർശനം. ഈ സ്ഥലങ്ങളെല്ലാം കോട്ടയത്തിനു വടക്കാണ്.

ഇതിനു സമാന്തരമായി തെക്കുനടന്ന കരണങ്ങൾ പരിശോധിച്ചാൽ, മാവേലിക്കരയ്ക്കു സമീപമുള്ള....*കുരക്കേണിക്കൊല്ലം മുതലാകെ തഴക്കര തെരുവിൽ കുടിയിരിക്കും കുരിശുമ്മൂട്ടിൽ മാത്തൻ...* എന്നും, ആലപ്പുഴ ജില്ലയിൽ ....*പുളിങ്കുന്നു ദേശത്ത ചക്കുപുരയ്ക്കൽ വീട്ടിൽ കുടിയിരിക്കും കുരക്കേണികൊല്ലത്ത് അവറാൻ ഉതുപ്പിനു...* എന്നും, തിരുവല്ലാ ക്ഷേത്രത്തിൽ നിന്നും എഴുതിയ ഓലക്കരണത്തിൽ .... *തൊള്ളായിരത്തി എൺപത്തി രണ്ടാമാണ്ടു തുലാമാസം ഒന്നിനു കണിയാന്ത്ര വീട്ടിൽ കുടിയിരിക്കും കുരക്കേണിക്കൊല്ലത്ത് ചാണ്ടി നൈനാ പേരിൽ* ... എന്നുമാണ് കാണുന്നത്. ഇവയിൽ *വടക്ക്* വരുന്ന കടുത്തുരുത്തി വലിയ പള്ളിയാണ് ഇന്നത്തെ *ക്നാനായക്കാരുടെ* തലപ്പള്ളി അതിനാലാണ് *ക്നാനായക്കാർ* എന്നറിയപ്പടുന്ന തെക്കുംഭാഗക്കാർ മുഴുവൻ ഈ വിഭജനത്തിലെ *വടക്ക്* ഉൾപ്പെട്ടവരാണെന്ന് മുകളിൽ പ്രസ്ഥാവിച്ചത്.

ദേവസ്വങ്ങളും ബ്രഹ്മസങ്ങളുമടക്കം നസ്രാണികളുമായി ബന്ധപ്പെട്ട കരണങ്ങൾ ചമയ്ക്കുന്നവരെല്ലാം നിയമേനെയും, നസ്രാണി ആവാസഭൂമിയിൽ പരക്കെയും ഉപയോഗിച്ചിരുന്ന ഈ സംജ്ഞകളെ നിസാരമായി തള്ളിക്കളയാനാവില്ല. നസ്രാണികളുടെ വ്യാപനം, തൊഴിൽ മുതലായവയിലേയ്ക്കെല്ലാം വെളിച്ചംവീശുന്ന ചില ഘടകങ്ങൾ ഈ സംജ്ഞകളിലുണ്ട്.

ആദ്യമായി ഈ സംജ്ഞകൾ എന്നു നിലവിൽവന്നു എന്നു പരിശോധിക്കാം. 1653-ലെ കൂനൻകരിശു സത്യത്തേതുടർന്നുണ്ടായ 1663-ലെ വിഭജനത്തിനു ശേഷം ഇരുവിഭാഗം (റോമാ, തദ്ദേശീയ) നസ്രാണികളും പൊതുവായി ഉപയോഗിക്കുന്ന ഇത്തരമൊരു സംജ്ഞാദ്വയം പുതുതായി രൂപമെടുക്കുക അസാദ്ധ്യമാണ്. പതിനെട്ടാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിൽ കൊച്ചിയിലെ ഡച്ച് അധികാരികൾ നസ്രാണികൾക്ക് (ഇരു വിഭാഗത്തെയും ചേർത്ത്) ***സുറിയാനി ക്രിസ്ത്യാനികൾ*** എന്നും, നവക്രൈസ്തവർക്ക് ***ലത്തീൻ ക്രിസ്ത്യാനികൾ*** എന്നും അവരുടെ ആരാധനാഭാഷയുടെ അടിസ്ഥാനത്തിൽ നാമകരണം ചെയ്തത് ഇരുകൂട്ടരെയും ജാതീയമായി വേർതിരിച്ചറിയുക എന്ന ഭരണസൗകര്യാർത്ഥമായിരുന്നു.

അതിനുമുമ്പ് പോർട്ടുഗീസ് കാലത്തും പലകാരണങ്ങളാൽ ഇപ്രകാരം ഒരു സംജ്ഞാദ്വയം ഉണ്ടാകില്ല. നസ്രാണികളുടെ ദേശീയ സംജ്ഞകളോ ജാതീയ വ്യക്തിത്വമോ അംഗീകരിക്കാതെ, നവക്രൈസ്തവരെക്കൂടി അക്കൂട്ടത്തിൽ ച്ചേർത്ത്, ഏകസംസ്കാര സമൂഹത്തെ സൃഷ്ടിക്കുക എന്ന ലക്ഷ്യവുമായി മുന്നേറിയ പോർട്ടുഗീസുകാർ ഇത്തരം സംജ്ഞകൾ നൽകുകയോ പ്രോൽസാഹിപ്പിക്കുകയോ ചെയ്യുകയില്ല. അതിനാൽ ഈ സംജ്ഞാദ്വയം കൊളോണിയൽ കാലത്തിലും പുരാതനമാണന്നു വരുന്നു.

കൊളോണിയൽ കാലത്തും അതിനു മുമ്പും വിവിധ പാശ്ചാത്യ രചയിതാക്കൾ കേരളത്തിലെ ക്രിസ്ത്യാനികളെ പൊതുവായി *കൊടുങ്ങല്ലൂർ ക്രൈസ്തവർ* എന്നും *കൊല്ലം ക്രൈസ്തവർ* എന്നും മാറിമാറി പരാമർശിച്ചിട്ടുണ്ട്. ഇത് അവർ സന്ദർശിച്ചതോ അറിഞ്ഞതോ ആയ തുറമുഖങ്ങളുടെ അടിസ്ഥാനത്തിൽ മാത്രമുള്ള പരാമർശനങ്ങളാണ്. നസ്രാണികൾ ഒരിക്കലും സ്വയം ഈ സംബോധനകൾ തങ്ങളുടെ വ്യക്തിത്വ സൂചനകളായി ഉപയോഗിച്ചിട്ടില്ല. നസ്രാണികൾ തങ്ങളുടെ ആദ്യ ആവാസ കേന്ദ്രങ്ങളെ *മഹാദേവർ പട്ടണം* എന്നും *കുരക്കേണിക്കൊല്ലം* എന്നുമാണ് വിളിച്ചിരുന്നത്.

നസ്രണി പാരമ്പര്യപ്രകാരം മുസിരിസ്സിൽ എത്തിയ ക്രിസ്തുശിഷ്യനായ മാർ തോമ്മാശ്ലീഹാ അവിടെയും പിന്നീട് കുരക്കേണിക്കൊല്ലത്തും സഭകൾ സ്ഥാപിച്ചു എന്നാണ് പാരമ്പര്യം. പിൽക്കാലത്തുണ്ടായ *ഏഴരപള്ളികൾ* എന്ന പാരമ്പര്യത്തിനു വിവിധ പാഠങ്ങളുണ്ടെങ്കിലും മുസിരിസ്സ്, കുരക്കേണിക്കൊല്ലം, നിരണം ഇവയുടെ കാര്യത്തിൽ പാഠാന്തരങ്ങളില്ല.

ക്രിസ്തുവർഷം 345-ൽ പേർഷ്യയിൽനിന്നും കുടിയേറിയ ക്നായിത്തൊമ്മൻ എന്ന വർത്തകനാണ് രാജകീയ ശാസനപ്രകാരം മുസിരിസ്സിനു സമീപം മഹാദേവർപട്ടണം എന്ന നവവാണിജ്യ നഗരം സ്ഥാപിച്ചത് എന്നാണ് പാരമ്പര്യം. ... *തമ്പുരാന്റെ നഗരി ഊർശ്ലേമിന്റെ മൂലംചൊല്ലി പട്ടണത്തിനപേര മഹാദേവരപട്ടണമെന്ന വിളിക്കപ്പെട്ടു*... എന്നും ഈ പാരമ്പര്യം തുടർന്നുപറയുന്നു. മഹാദേവർപട്ടണം എന്ന പേരിന്റെ നിഷ്പത്തി എന്തുമാകട്ടെ, അത് ഒരു നസ്രാണി അങ്ങാടി ആയിരുന്നുവെന്നും, അവിടെ കുടിയിരുന്ന ക്നായിത്തൊമ്മനും കൂട്ടർക്കും *ക്നായിത്തൊമ്മൻ ചെപ്പട്* എന്ന ശാസനംവഴി പ്രത്യേക പദവികൾ ലഭിച്ചു എന്നതിലും എതിരഭിപ്രയമുണ്ടന്നു തോന്നുന്നില്ല.

ഇതേപോലെതന്നെയാണ് കുരക്കേണി കൊല്ലവും. കൊല്ലവർഷം ഒന്നാം ശതകത്തിൽ കൊല്ലത്തു കുടിയേറിയ മരുവാൻ സപ്പീർ ഈശോ എന്ന പേർഷ്യൻ വർത്തകന് തരിസ്സാപ്പള്ളി ചെപ്പേടുകൾ വഴി പള്ളിയും അങ്ങാടിയും വയ്ക്കുന്നതിനുള്ള സ്ഥലവും അനുവാദവും പ്രത്യേക പദവികളും നൽകി. ഈ രണ്ടു നഗരങ്ങൾക്കും മാർത്തോമ്മാ പൈതൃകം, പേർഷ്യൻ കുടിയേറ്റം, നസ്രാണി അങ്ങാടികൾ, പ്രത്യേക പദവികൾ എന്നീ സമാനതകൾ പൊതുവായുണ്ട്.

ഇവിടെ പ്രത്യേകം ശ്രദ്ധേയമായ ഒരു വസ്തുതയുണ്ട്. മുസിരിസ്സിനും കുരക്കേണിക്കൊല്ലത്തിനും തുല്യമായ നസ്രാണി പൈതൃകമുള്ള നിരണം കേന്ദ്രമാക്കി ഒരു നസ്രാണി *കൂറ്* ഉണ്ടായില്ല. സമാനസ്വഭാവമുള്ള, ഒരു പക്ഷേ ക്രിസ്താബ്ദാരംഭകാലത്തെ തിണ്ടിസ് തുറമുഖവുമായി ബന്ധപ്പെട്ട, മാർത്തോമ്മാ പൈതൃകം അവകാശപ്പെടുന്ന പാലയൂർ അഥവാ കുന്നംകുളത്തിനും സ്വന്തമായ ഒരു *കൂറു* ലഭിച്ചില്ല. ലഭ്യമായ രേഖകൾപ്രകാരം, നിരണം പള്ളിയുമായി ബന്ധപ്പെട്ടവർ *കുരക്കേണിക്കൊല്ലത്ത് കുടിയിരിക്കും നസ്രാണി*യാണ്. പാലയൂർപള്ളിയുടെ മാർത്തോമ്മാ പൈതൃകത്തിന് കാര്യകാരണസഹിതം ശക്തമായ അവകാശവാദം ഉന്നയിക്കുന്ന സമീപസ്ഥമായ ആർത്താറ്റ് കുന്നംകുളം പള്ളിക്കാർ *മഹാദേവർ പട്ടണത്തിൽ കുടിയിരിക്കും നസ്രാണി*യുമാണ്.

ഇവിടെയാണ് നസ്രാണികളുടെ തൊഴിലും വ്യാപനവും പ്രസക്തമാകുന്നത്. നമ്പൂതിരി കേന്ദ്രീകൃത ജാതിവ്യവസ്ഥയിൽ കച്ചവടം തൊഴിലാക്കിയ വൈശ്യരുടെ പദവിയാണ് നസ്രാണികൾക്ക് കിട്ടിയത്. തുറമുഖ നഗരങ്ങളിൽ കേന്ദ്രീകരിച്ചാരംഭിച്ച നസ്രാണി വ്യാപാര ശ്രംഘല, കര-നദീ മാർഗ്ഗമുള്ള വാണിജ്യപാതകളുമായി ബന്ധപ്പെട്ടാണ് വ്യാപിച്ചതെന്ന് തെളിയിക്കപ്പെട്ടിട്ടുണ്ട്. ക്രിസ്തുവർഷം പതിനഞ്ചാം നൂറ്റാണ്ടുവരെയുള്ള നസ്രാണി അങ്ങാടികളും പള്ളികളും പരിശോധിച്ചാൽ, അവയെല്ലാം മുസിരിസ്, നിരണം, കൊല്ലം എന്നീ തുറമുഖ നഗരങ്ങളിലൊന്നിൽ അവസാനിക്കുന്ന കര-ജല വാണിജ്യ പാതയിലാണന്നു കാണാം.

വാണിജ്യത്തിന്റെ അഭിവൃദ്ധിയാണ് പുതിയ അങ്ങാടികളും അവാസകേന്ദ്രങ്ങളും ആരംഭിക്കാൻ നസ്രാണികൾക്ക് അവസരമൊരുക്കിയത്. തരിസാപ്പള്ളി ശാസനകാലമായ ക്രിസ്തുവർഷം ഒൻപതാം ശതകത്തിൽ രണ്ട് അനുകൂലഘടകങ്ങളാണ് നസ്രാണിവ്യാപാരത്തിന് ഒരുമിച്ചു ലഭിച്ചത്. ഒന്നാമതായി മരുവാൻ സപ്പീർ ഈശോയുടെ കുടിയേറ്റംമൂലം ഊർജ്ജിതമായ വിദേശ വ്യാപാര ബന്ധവും തരിസാപ്പള്ളി ചെപ്പേടുമൂലം കൊല്ലത്തു ലഭിച്ച സ്വതന്ത്ര വ്യാപാരമേഖലയും. രണ്ടാമതായി *കുലധർമ്മ*ത്തിന്റെ പരിരക്ഷ.

കേരളത്തിൽ നമ്പൂതിരി കേന്ദ്രീകൃത ജാതിവ്യവസ്ഥ ഉറയ്ക്കുന്നത് ക്രിസ്തുവർഷം ഒൻപത്- പത്ത് ശതകങ്ങളിലാണെന്നാണ് പണ്ഡിതമതം. സ്വാഭാവികമായും നസ്രാണികളുടെ വൈശ്യരെന്ന അംഗീകാരം ലഭിക്കുന്നതും അതേ കാലത്തുതന്നെയാണ്. അതോടെ *കുലധർമ്മ* നിയമപ്രകാരം വ്യാപാരത്തിന്റെ കുത്തക നസ്രാണികൾക്കു ലഭിച്ചു. ബുദ്ധ-ജൈനവ്യാപാരികൾ ഇല്ലാതായതോടെ ഉൾനാടൻ വ്യാപാരത്തിൽ നസ്രാണികൾക്ക് മൽസരമില്ലാതെയായി. ഈ അനുകൂല ഘടകങ്ങളും, കേരളീയ വിഭവങ്ങൾക്ക് വർദ്ധിച്ചുവന്ന അന്തർദേശിയ വിപണിയും പരമാവധി ചരക്ക് സംഭരിക്കാൻ നസ്രാണികൾക്ക് പ്രോൽസാഹനമായി. പുതിയ അങ്ങാടികൾ സംഭരണ പ്രക്രിയയെ പ്രാദേശിക തലത്തിലെത്തിച്ച് കൂടുതൽ കാര്യക്ഷമമാക്കും എന്ന ലളിതമായ വിപണനനിയമമാണ് ഈ വ്യാപനത്തിന് ഹേതുവായത്. നസ്രാണികൾ കുരുമുളകു കൃഷിയിൽ ഏർപ്പെട്ടതും കയറ്റുമതി ചരക്കിന്റെ ലഭ്യത ഉറപ്പാക്കാനാണ്.

പെരിപ്ലസ്, പ്ലിനി മുതലായ വിവരണങ്ങൾപ്രകാരം ക്രിസ്തുവർഷം ഒന്നാം ശതകത്തിൽ മുസിരിസ്, ചേരരാജ്യത്തും, നിരണവും കൊല്ലവും പാണ്ഡ്യരാജ്യത്തുമായിരുന്നു. ക്രിസ്തുവർഷം പത്താം ശതകത്തിലും ഇവ വിഭിന്ന സാമ്രാജ്യങ്ങളിലായിരുന്നുയെന്നു ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നു. ഈ സാമ്രാജ്യങ്ങളുടെ അതിർത്തി കോട്ടയം പ്രദേശത്തായിരുന്നുയെന്നും ചില ചരിത്രകാന്മാർ സൂചിപ്പിക്കുന്നുണ്ട്.

ഇക്കാലമായപ്പോഴേയ്ക്കും കേരളത്തിലെ സാമ്രാജ്യങ്ങൾ കേന്ദ്രീകൃത സ്വഭാവമില്ലാത്ത അയഞ്ഞ ഒരു സംവിധാനമായി മാറിയിരുന്നു. സ്വതന്ത്രനാടുകളും, നാടുവാഴികളും ചിറ്ററചന്മാരുമായിരുന്നു പ്രദേശിക ഭരണാധിപന്മാർ. ഇവർക്ക് നമ്പൂതിരിമാർ ചിട്ടപ്പെടുത്തിയ *കുലധർമ്മം* നസ്രാണികൾക്കു നൽകിയ പരിരക്ഷ അവഗണിക്കുക അസാദ്ധ്യമായിരുന്നു. എന്നാൽ അവരുടെ ധനതൃഷ്ണയിൽനിന്നും നസ്രാണികൾക്ക് ഒരു സംരക്ഷണം അത്യന്താപേഷിതമായിരുന്നു. കാരണം, ഭൂവുടമകളിൽ ഭൂരിഭാഗവും ദേവസ്വങ്ങളും ബ്രഹ്മസങ്ങളുമായതിനാൽ ആ വഴിക്ക് പെരുമാൾക്കുപോലുമുള്ള വരുമാനം നാമമാത്രമായിരുന്നു.

ഇവിടെയാണ് *മഹാദേവർ പട്ടണത്തിൽ കുടിയിരിക്കും നസ്രാണി*യും *കുരക്കേണിക്കൊല്ലത്തു കുടിയിരിക്കും നസ്രാണി*യും പ്രസക്തമാകുന്നത്. മഹോദയപുരത്തും കുരക്കേണിക്കൊല്ലത്തും നസ്രാണികൾക്കും അവരുടെ അങ്ങാടികൾക്കും പ്രത്യേക പദവി നൽകിയത് പെരുമാളാണ്. തങ്ങളുടെ സ്ഥാനമാനങ്ങൾ പെരുമാൾ നൽകിയതാണ് എന്നവകാശപ്പെട്ടിരുന്ന പ്രദേശിക ഭരണകർത്താക്കൾക്ക് പെരുമാൾ നസ്രാണികൾക്കു നല്കിയ അവകാശങ്ങളെ നിഷേധിക്കുക സാദ്ധ്യമല്ലായിരുന്നു. എന്നാൽ ഈ പദവികൾ മഹോദയപുരത്തും കുരക്കേണിക്കൊല്ലത്തും മാത്രം പ്രാബല്യമുള്ളതാണ്. അതിനാൽ അവിടെ നിന്നാരംഭിക്കുന്ന വാണിജ്യ പാതകളെ കേന്ദ്രീകരിച്ചുള്ള പുതിയ നസ്രാണി ആവാസഭൂമികളെല്ലാം ഈ

(**വിശ്വസ്നേഹദർശനം** ത്രൈമാസികയിൽ പ്രസിദ്ധീകരിച്ചുവന്ന *പട്ടണം മുതൽ കൊടുങ്ങല്ലൂർ വരെ – ഒരു നസ്രാണി പഴമ, ചായൽ മൊട്ട മൂവായിരം, ...പൗലൂസു തൊട്ടാലതു ശുദ്ധമാകും...*, എന്ന പരമ്പരയിലെ നാലാമത്തെ ലേഖനം. ഈ പരമ്പര ജോർജിയൻ മിററിൽ തുടരുന്നതാണ്- പത്രാധിപർ)

രണ്ടു പ്രത്യേക സാമ്പത്തിക മേഖലകളുടെ വ്യാപനം(extension) മാത്രമാക്കി അവതരിപ്പിച്ചു മഹോദയപുരത്തിന്റെയും കുരക്കേണിക്കൊല്ലത്തിന്റെയും പ്രത്യക പദവികൾ അവയ്ക്കും നിലനിർത്തുകയും, അപ്രകാരം പ്രത്യക പദവികളൊന്നുമില്ലാത്ത നിരണത്തെയും പാലയൂരിനെയും സമീ സ്ഥങ്ങളായ മഹോദയപുരത്തും കുരക്കേണിക്കൊല്ലത്തും യഥാക്രമം ബന്ധിപ്പിക്കുകയും ചെയ്തു എന്നതിനാണ് സാദ്ധ്യത. അങ്ങിനെ കേരളത്തിലെ നസ്രാണികൾ മുഴുവൻ *മഹാദേവർ പട്ടണത്തിൽ കുടിയിരിക്കും നസ്രാണിയോ കുരക്കേണിക്കൊല്ലത്തു കുടിയിരിക്കും നസ്രാണിയോ* ആയി. ഈ തുറമുഖ നഗരങ്ങളിൽ നിന്നുള്ളവരാണ് വാണിജ്യ പാതകളിൽ പുതിയ അങ്ങാടികൾ സ്ഥാപിയ്ക്കുന്നത് എന്ന വസ്തുത ഈ പ്രക്രിയ സുഗമമാക്കുന്നു.

നിരണത്തുനിന്നുള്ള നസ്രാണികൾ ചങ്ങനാശ്ശേരിവഴി കുടിയേറിയാണ് പുതുപ്പള്ളിയിൽ എത്തിയെതെന്നാണ് പാരമ്പര്യം. സ്വാഭാവികമായും അവർ ***കുരക്കേണിക്കൊല്ലത്തു കുടിയിരിക്കും നസ്രാണിയാണ്.*** കടുത്തുരുത്തിയിൽ നിന്നാണ് കോട്ടയത്ത് നസ്രാണി കുടിയേറ്റമുണ്ടായത്. അവർ ***മഹാദേവർ പട്ടണത്തിൽ കുടിയിരിക്കും നസ്രാണിയും.*** ഈ രണ്ടു സ്ഥലങ്ങള്ൽ പള്ളി സ്ഥാപിക്കുന്നത് യഥാക്രമം ക്രിസ്തു വർഷം 1557, 1550 എന്നീ വർഷങ്ങളിലാണ്. സ്വാഭാവികമായും. ഇതോടെ രണ്ട് കൂറുകളുടെയും അതിർത്തി കോട്ടയത്തിനു തെക്കായി. എന്നാൽ വായ്മൊഴി വഴക്കമനുസരിച്ചു ചങ്ങനാശ്ശേരിയാണ് അതിര്. ഒരുപക്ഷേ പുതുപ്പള്ളി ഉണ്ടാകുന്നതിനു മുമ്പാകാം ഇത്തരമൊരു അതിർത്തി നിർണ്ണയിക്കപ്പെട്ടത്. മുകളിൽപറഞ്ഞ പത്താം നൂറ്റാണ്ടിലെ സാമ്രാജ്യാതിർത്തി ചങ്ങനാശ്ശേരി ആയിരുന്നു എന്നും, അത് പിന്നീട് നസ്രാണി കൂറുകളുടെ അതിർത്തിയായി യെന്നും വരാം.

ഈ ലേഖകന്റെ നിഗമനത്തിൽ, *മഹാദേവർ പട്ടണത്തിൽ കുടിയിരിക്കും നസ്രാണി, കുരക്കേണിക്കൊല്ലത്തു കുടിയിരിക്കും നസ്രാണി* എന്നീ സംജ്ഞകൾ നസ്രാണികളുടെ വ്യാപാര പാരമ്പര്യത്തിന്റെ തെളിവാണ്. *നിരണത്തു കുടിയിരിക്കും നസ്രാണി* ഉണ്ടാകാതെ പോയത് ചെപ്പേടുകളപ്പറ്റിയുള്ള നസ്രാണി പാരമ്പര്യത്തെയും ശരിവയ്ക്കുന്നു.

#### സൂചക ഗ്രന്ഥങ്ങൾ


മാത്യു ചെറുശ്ശേരിൽ, ഫാ., *കടുത്തുരുത്തി വലിയപള്ളി*, കുമരകം, 1982

ഉണ്ണികൃഷ്ണൻ നായർ, പി., *തിരുവല്ലാ ഗ്രന്ഥവരി Vol. I*, കോട്ടയം, 1999

കുഞ്ഞാത്തു, പനക്കൽ സി., *ആർത്താറ്റു പള്ളി ചരിത്രം*, കുന്നംകുളം, 1946

പണിക്കശ്ശേരി, വേലായുധൻ, ***സഞ്ചാരികൾ കണ്ട കേരളം***, കോട്ടയം, 2001

പാറേട്ട്, ഇസഡ്. എം., ***മലങ്കര നസ്രാണികൾ Vol. II***, പുതുപ്പള്ളി, 1966.

ശിവശങ്കരൻ നായർ, കെ., *പ്രാചീനകേരളത്തിന്റെ രാഷ്ട്രീയ ചരിത്രം*, കോട്ടയം, 1998

കുരുവിള, റവ. കെ., *പ്രകരണം*, കൊച്ചിൻ, 1872

ഫിലിപ്പ്, ഇ, എം, *മാർത്തോമ്മാശ്ളീഹായുടെ ഇന്ത്യൻ സഭ*, ചിങ്ങവനം, 1977

ദീവന്നാസ്യോസ്, കരവട്ടുവീട്ടിൽ മാർ ശിമവോൻ, ***നാളാഗമം***, കൈയ്യെഴുത്തു പ്രതി.

The State Editor, Kerala Gazetteers, *Kerala Society Papers Vol. I & II*, Trivandrum, 1997

Podipara, Placid J., *The Canonical Sources of the Syro- Malabar Church*, Kottayam,1986


**GM**

# ദേശീയ ക്രൈസ്തവ സഭ: അഭിമാനകരമായ ചരിത്രം

■ **സി. രാധാകൃഷ്ണൻ**

**ക്രി**സ്തുശിഷ്യനായ മാർത്തോമ്മാ ശ്ലീഹയാൽ സ്ഥാപിതമായ ഒരു സഭയേ കേരളത്തിലും ഇന്ത്യയിലുമെന്നല്ല, ഏഷ്യാ വൻകരയിൽത്തന്നെ ഇന്ന് നിലവിൽ ഉള്ളൂ. ആ സഭയുടെ ഇന്നേവരെയുള്ള പ്രവർത്തനം, അതിലെ അംഗങ്ങളുടെ ക്ഷേമവിശ്വാസങ്ങളുടെ സംരക്ഷണത്തിനൊപ്പം, ഈ നാടിന്റെ പൊതുവായ നവോത്ഥാനത്തിനും വികസനത്തിനും ഭദ്രതയ്ക്കും വേണ്ടി ആയിരുന്നു.



നന്മയുറ്റവർ സൂചി പോലെ മെലിഞ്ഞു പോകയും ഭോഷന്മാരും ആഭാസന്മാരും ആനയെപ്പോലെ പുഷ്ടിപ്പെടുകയും ചെയ്യുന്ന ഈ കലിദശയിൽ ഇക്കാര്യം മറന്നുപോകാതെ സൂക്ഷിക്കേണ്ടതുണ്ട്.

മതമേതായാലും മനുഷ്യൻ നന്നായാൽ മതി എന്ന് നാരായണ ഗുരുദേവൻ പറഞ്ഞത്, നന്നാവുന്ന മനുഷ്യൻ അവന്റെ മതത്തെ നന്നാക്കാതിരിക്കില്ല എന്ന വിശ്വാസത്തിലാണല്ലോ. നല്ല മതം മനുഷ്യനെ നന്നാക്കുന്നു, നല്ല മനുഷ്യൻ അവന്റെ മതത്തെ കൂടുതൽ നന്നാക്കുന്നു.

വിശേഷിച്ചും, ബഹുസ്വരമായ ഒരു സമൂഹത്തിൽ ഈ സഭ വളരെ നിർണ്ണായകമാണ്. വിഭാഗീയതയാകരുത് വിശ്വാസത്തനിമയുടെ കാതൽ എന്ന് നിഷ്കർഷിച്ചാലേ നമ്മുടേതു പോലുള്ള ഒരു മിശ്രസമൂഹത്തിന് ശാന്തിയും പുരോഗതിയും സാധിക്കൂ.

കലഹിക്കുന്നവർക്ക് ദൈവീകതയില്ല എന്നു പറയാത്ത ഒരു വേദപുസ്തകവുമില്ല. എന്നിരിക്കെ സഭകൾ മറ്റു മതങ്ങളോടെന്നല്ല മറ്റു സഭകളോടുതന്നെ മർക്കടമുഷ്ടിക്കു പുറപ്പെടുന്നതിന് എന്തുണ്ട് ന്യായീകരണം? **തായ്ത്തടിയോട് ശേഷകാലത്തുണ്ടായ ശാഖകളും പിന്നെപ്പിന്നെ പടർന്നുകയറിയ വള്ളികളും അങ്കത്തിന് ഒരുങ്ങുമ്പോൾ സാമാന്യബുദ്ധിയുള്ളവർ എന്താണ് ധരിക്കേണ്ടത്?**

**ഏതു തീയിലും കരിയാത്ത ഉരുപ്പടികളാണ് പഴമയും മാനവികതയും. ഇതു രണ്ടും വിലയ്ക്കു വാങ്ങാനോ കവർന്നെടുക്കാനോ ഒക്കുന്നവയുമല്ല.**

ഏറ്റവും ആഴത്തിൽ പോയ, ഏറ്റവും പഴയ വേരിന് ക്ഷതമേല്പിക്കയല്ല വിവേകിയായ ഒരു കൃഷിക്കാരനും ചെയ്യേണ്ടത്. വിശ്വാസത്തിന്റെ കാര്യത്തിലും ഇതു തന്നെയാണ് ശരി. വിശേഷിച്ചും, ആ **വിശ്വാസം ദേശീയമായ വീക്ഷണത്തോടെ** അനുസ്യൂതം പ്രവർത്തിച്ചു പോന്നു എന്നിരിക്കെ. നാടിന്റെ സ്വാതന്ത്ര്യത്തിനും പുനർനിർമ്മിതിക്കുമായി അനവരതം യത്നിച്ച ധീരന്മാരെ ഈ സഭ ധാരാളമായി സംഭാവന ചെയ്തു എന്നുകൂടി ഇത്തരുണത്തിൽ ഓർമ്മിക്കാവുന്നതാണ്. **GM**



**"My Lord and My God"**
John 20:28

*(നോവലിസ്റ്റ്, കഥാകൃത്ത്, പ്രഭാഷകൻ, ഉപന്യാസകാരൻ, ചലച്ചിത്രകാരൻ എന്നീ നിലകളിൽ ശ്രദ്ധേയനായ സി. രാധാകൃഷ്ണൻ അനേകം പുരസ്കാരങ്ങൾക്ക് അർഹനായിട്ടുണ്ട്. കേന്ദ്രസാഹിത്യ അക്കാദമി പുരസ്കാരം, കേരള സാഹിത്യ അക്കാദമി അവാർഡ്, ലളിതാംബിക അന്തർജനം പുരസ്കാരം തുടങ്ങിയവ അവയിൽ ഏതാനും ചിലതാണ്. 2010ൽ കേരള സാഹിത്യ അക്കാദമി വിശിഷ്ടാംഗത്വം ലഭിച്ചു. 2011ലെ ബാലാമണിയമ്മ പുരസ്കാരം, സാഹിത്യരംഗത്തെ സമഗ്രസംഭാവനയ്ക്ക് അദ്ദേഹത്തിന് ലഭിച്ചു.)*

# ]gb \nba¯nse ]ÀÆX§Ä

▪ _I\m³ tXmak



Dbc¯nÂ hkn¡p¶ h\mW, ]nXm hmb ssZhw. ]p{X³ X¼pcm\pw ]ÀÆX§tfmSpw ae Itfm Spsams¡ {]nbambncp¶psh¶p thZ]pkXIw km£n¡p¶p! ]cnip²dq Imbpw Dbc¯nÂ \n¶ {]mhnsâ cq]¯nÂ Xmtg¡ Cd§nsb¶ a\Êem¡nbn«p-tÃm!! hnip² thZ]pkXI¯nse {][m\s¸« ]ÀÆX§sf \ap¡ H¶ ASp¯p ImWmw.

1) Acmcm¯ ]ÀÆXw. Imk]nb³ ISen\pw Icn¦Sen\pw at²ybmW Cu ]ÀÆXw. t\m Ibpss s]«Iw{]fbIme¯ 150 Znhkw Hgp In\S¶p. shÅw Cd§nbt¸mÄ ]ÀÆXinJc§Ä I-pXpS§n. s]«Iw Cu ]ÀÆX¯nemW Dd¨p\n¶X.

2) tamcnbm ae. A{_lmw Ck Im¡ns\ _enIgn¡ms\mcp§nbX ChnsSbmW. \qäm-pIÄ¡p ti¡jw itemtam³ cmPmh bcpitewtZhmebw ]WnIgn¸n¨XnhnsS bmbncp¶p. (2 Zn\. 3:1) Xsâ A¸\mb ZmhoZ I\¯hne \ÂIn bmW HÀ¶msâ Ifambncp¶ Cu Øew hm§nbX. GItZiw 600 ti¡Â s]m¶! (10 Intem Xq¡w hcpw). tPyjTm\pP·m cpsS XymK¯nsâbpw kt\l¯nsâbpw I®oÀ s]bX ]cnip²amb Cu Øet¯¡mÄ ]h{Xamb asämcp Øeam-Ãm sb¶p ZmhoZp a\Êem¡nbXpsIm-mW C{Xbpw hne \ÂInbX. GIPmX\mb CkIm¡n\p ]Icw Adp¡s¸« Ipªm Sns\ HmÀ½n¸n¨psIm- tamcnbm ae¡p sXm«p kao]w ImÂhdnaebnÂ GIPmX\mb ]p{X³ X¼pcm³ a\pjyhÀ¤¯nsâ c£bv¡pth-n kzbw _enbmbX ]cpae Xncpta\nbpsS bm{Xmhnhc W¯nÂ \n¶pw a\Êem¡mw.

3) Henhpae. ssk¯phr£w (Henh) [mcmfw ChnsS D-mbncp¶ XpsIm-mW Cu t]cp h¶X. ZmhoZ cmPmh kz´w aI\mb A_imtemams\ `b¶ Xe aqSns¡m-pw, sNcp¸nSmsXbpw Icªp sIm- ChntS¡ HmSn¡bdn¶p.

]cnip² amXmhnsâ A´yw ChnsS bpÅ `h\¯nÂ h¨mW D-mbX. \½psS IÀ¯mhnsâ kzÀ¤mtcmIWw Cu aebnÂ h¨mbncp¶p. AhnSps¯ ImÂ¸mSpIÄ C¶pw kq£n¨ph¨ncn¡p¶p. IÀ¯mh injy·msc {]mÀ°n¸m³ ]Tn¸n¨X {]im´amb Cu aebnÂ h¨mbncp¶p. "kzÀ¤Øm\mb ]nXmth......" F¶pÅ {]mÀ°\ 150 Â ]cw `mjIfnÂ Ct¸mÄ ChnsS FgpXnh¨n«p-. Hmim\\mfnÂ Henhn³ sIm¼pItf´nP\w IÀ¯mhns\ FXntcä bcpitew tZhmebw hsc sIm-pt]mbn. GItZiw Hcp IntemaoäÀ \ofw hcp¶ "Hmim\hoYn" F¶dnbs¸Sp¶ sNdnb CShgnbnemW HenhN¡ F¶À°apÅ KXka\ tXm«w!

4) IÀt½Â ae. Cu ]ÀÆXw saUnäd\nb³ ISensâ Xoc¯ Øn XnsN¿p¶p. ]t{Xmkntâ P·-\mSmb tbm¸m XpdapJ¯n\ hS¡mbn«p hcpw. KnembmZnse Xni_y\mb Genbm{]hmNIsâ IÀ½`qanbmW ChnSsa¶p ]dbmw. IÀt½Â F¶Xnsâ AÀ°w "^e`qbnjTamb Øew" F¶mW. ]t£ BIm_nsâbpw Ckt_ensâbpw ZpjSX ImcWw aq¶c hÀjw {]hmNI³ AhnsS ag s]¿n¨nÃ. cmPyw £ma¯nsâ ]nSnbnembn. cmPmhpw P\§fpw _mensâbpw A\ticm {]XnjTIfpsSbpw _]n¶mse bmbncp¶p. kXyssZhs¯ _Xncn¨dnbphm³ IÀt½Â ]ÀhX¯nÂ h¨ Genbm{]hmNI³ BIm_nsâbpw In¦c·mcpsSbpw km¶n²y¯nÂ Hcp ]´bw h¨phtÃm! ]´b¯nÂ Genbmhnsâ _enbnÂ btImh {]kmZn¡pIbpw AánkzÀ¤¯nÂ \n¶pw Cd§pIbpw tIma_enbpw hndIpw a®pw ZIn¨pt]mIpIbpw sNbXp. _mensâ {]hmNI·mcpw Aticm {]hmNI·mcpaS¡w 850 Â ]cw BfpIsf sh«n sIm¶pIfbpIbpw sNbXp.



tamcnbm ae

5) Xmt_mÀ ae. CX IÀt½Â aeb¡p Ing¡ph¡¯mbpw tbmÀ±m³ \Zn¡p ]Sn ªmdmbpw Øn XnsN¿p¶p. CSwI¿\mbncp¶ GIqZ acn¨ti¡jw sZt_md F¶ k{Xo bn{kmtbÂ `cn¨p. (\ym[n] ³ 4:6þ18) ]pXnb \nba¯nÂ IÀ¯mhnsâ {]nbs¸« aq¶p injy·mÀ Cu aebpsS s\dpIbnÂ hyXykXcmb aq¶p t]sc IWp¶p. H¶, \qäm-pIÄ¡p ap¼v acn¨ AS¡s¸« tami! c-v, Aán¯cnÂ FSp¡s¸« Genbm!! aq¶, tXPkIcWob\mb \½psS IÀ¯mh!!! Cu aImkw`hw ChnsSh¨p \S¶Xp sIm- Xmt_mÀ aeb¡ {]m[m\yw Gsdbp-.

6) kotbm³ ae. bcpitew \Kcw ChnsSbmW. \½psS IÀ¯mh Xmt_mÀaebnÂ h¨ tami-bpambpw Genbmhpambpw NÀ¨ b¡p ti¡jw 40 Znhkw t\m¼p t\mäp. Znhk§Ä F®s¸Spt¼mÄ km¯m³ IÀ¯mhnt\mS "Cu aebnÂ \n¶pw Xmtg¡p NmSpI, amemJamÀ \ns¶ Xm§ns¡mÅpw" F¶p ]dªX Cu aebnÂ h¨mW¶p hnizkn¡s¸Sp¶p. ZmhoZnsâ \Kcw F¶pw ]dbpw!!

7) se_t\m³ ]ÀÆXw. ChnsS\n¶pw \oÀ¨mepIÄ ]pds¸«v tbmÀ±m³ \Znbmbn sXt¡ms«mgpIn Keoe¡SenÂ hoW ho-pw sXt¡ms«mgpIn NmhpISenÂ ]Xn¡p¶p. se_mt\m\nse tZhZmcp¡Ä temI{]kn²amW.

8) sIÀatam³ ]ÀÆXw. CXp se_t\m\nsâ Ing¡ph¡¯mbn«p hcpw. sIÀatam\nse aªpXpÅnIÄ F¶ptIÄ¡pt¼mÄ¯s¶ Ipfnÿcdn Sp¶p. ChnsS \n¶pw \oÀ¨mepIÄ ]pds¸«p sXt¡ms«mgpIn tbmÀ±m\nÂ hogp¶p.

9) tIm¡À ]ÀÆXw. ChnsS h¨mW AItcm³ acn¨X. Ahs\ AhnsS¯s¶ AS¡w sNbXp.

10) A_mcow ]ÀÆXw. ChnsSh¨ tami acn¡p¶p. Ahs\ AS¡w sNbXpsh¦nepw ih¡pgn FhnsS sb¶ BÀ¡pamdnbnÃ.

# പിറവം നിയമസഭാ ഉപതിരഞ്ഞെടുപ്പ്:

## ഓർത്തഡോക്സ് സഭാ നിലപാട് നിർണ്ണായകം

■ അലക്സ് കുര്യൻ

**മാ**ർച്ചിൽ പിറവം നിയമസഭാ നിയോജക മണ്ഡലത്തിലെ ഉപതെരഞ്ഞെടുപ്പ് നടത്തുന്നതിനുള്ള ക്രമീകരണങ്ങൾ ഇലക്ഷൻ കമ്മീഷൻ പൂർത്തിയാക്കിവരുന്നു. ഉപതെരഞ്ഞെടുപ്പ് ഭരണത്തിന്റെ വിലയിരുത്തലാണെന്നു പ്രതിപക്ഷവും ഇരുപക്ഷത്തിന്റെയും കഴിഞ്ഞ 6 മാസത്തെ പ്രവർത്തനങ്ങളുടെ വിലയിരുത്തലാണെന്ന് മുഖ്യമന്ത്രിയും സമ്മതിച്ചുകഴിഞ്ഞു. മന്ത്രി ടി.എം. ജേക്കബിന്റെ അകാല നിര്യാണത്തെ തുടർന്നുണ്ടായ സംഭവവികാസങ്ങൾ ജനങ്ങൾ ശ്രദ്ധയോടെ വീക്ഷിച്ചുകഴിഞ്ഞു.

പിറവം ഉപതെരഞ്ഞെടുപ്പിൽ യാക്കോബായ സഭയുടെ സ്ഥാനാർത്ഥിയെ നിർത്തി മൽസരിപ്പിക്കുന്നതിന് വേണ്ടി അവർ പരസ്യമായി രംഗത്തിറങ്ങുകയും യു.ഡി.എഫ്. അവർക്ക് അനുകൂലമായ നിലപാട് സ്വീകരിക്കുകയും ചെയ്തു. പ്രത്യേകിച്ച് കേരള കോൺഗ്രസ് (ജേക്കബ്) യാക്കോബായ സഭയുടെ പാർട്ടി എന്ന നിലയിൽ അവർ വിലയിരുത്തുമ്പോൾ സ്ഥാനാർത്ഥി നിർണ്ണയത്തെ സ്വാധീനിക്കുവാൻ അത് വളരെ എളുപ്പവുമായി. പാർട്ടി ചെയർമാൻ, മൂവാറ്റുപുഴ മുൻ എം.എൽ.എയും കത്തോലിക്കാ സഭാംഗവുമായ ജോണി നെല്ലൂരിന്റെ മന്ത്രിസഭാ പ്രവേശനത്തെ തടയുവാൻ യാക്കോബായ സഭയ്ക്ക് ഇതോടെ സാധിച്ചു. അതിനു ശേഷവും ഉപതെരഞ്ഞെടുപ്പുകളുമായി ബന്ധപ്പെട്ട പ്രസ്താവനകളും, വെല്ലുവിളികളും യാക്കോബായ സഭാ നേതൃത്വം തുടർച്ചയായി നടത്തിക്കൊണ്ടിരിക്കുന്നു. തെരഞ്ഞെടുപ്പുമായി ബന്ധപ്പെട്ട് സഭാ നേതാക്കന്മാരുടെ ഇത്തരം പ്രസ്താവനകൾ തെരഞ്ഞെടുപ്പു രംഗത്തെ മലിനമാക്കിയെന്ന് എൽ.ഡി.എഫ്. നേതാക്കളും വിലയിരുത്തിക്കഴിഞ്ഞു.

തെരഞ്ഞെടുപ്പിൽ മലങ്കര സഭ പരസ്യമായ രാഷ്ട്രീയ നിലപാട് സ്വീകരിക്കുകയില്ലെന്നു പ. കാതോലിക്കാ ബാവാ കഴിഞ്ഞ ദിവസം പത്രസമ്മേളനത്തിൽ അറിയിച്ചു. സഭാ നേതൃത്വത്തിന്റെ ഈ നിലപാട് വളരെയധികം തത്വാധിഷ്ഠിതവും പക്വത നിറഞ്ഞതുമാണ്. എന്നാൽ മലങ്കരസഭ നേരിട്ടുകൊണ്ടിരിക്കുന്ന കടുത്ത അവഗണനയും പ്രയാസങ്ങളും സഭാംഗങ്ങൾ വിലയിരുത്തുമെന്നു പ്രസ്താവനയിൽ തുടർന്നു പറയുന്നു.

മലങ്കര സഭാംഗങ്ങളെ സംബന്ധിച്ചിടത്തോളം സംസ്ഥാനഗവൺമെന്റിന്റെയും യാക്കോബായ സഭയുടെയും കടുത്ത ഓർത്തഡോക്സ് വിരുദ്ധ നിലപാടുകളെ വിലയിരുത്തുവാനും വിധിയെഴുതുവാനും അവകാശമുണ്ട്. രാജ്യത്തെ ജനാധിപത്യ വ്യവസ്ഥിതിയിൽ നിർഭയമായി സമ്മതിദാനാവകാശം വിനിയോഗിക്കുവാനുള്ള അവകാശം ഉറപ്പുവരുത്തുന്ന ഒരു സംവിധാനമാണ് നിലവിലുള്ളത്. സഭാംഗങ്ങൾക്ക് അവരവരുടേതായ നിലപാടുകൾ സ്വീകരിക്കുന്നതിന് പൂർണ്ണ അവകാശമുണ്ട്.

കഴിഞ്ഞ 6 മാസത്തെ നിലപാടുകൾ പരിശോധിക്കുമ്പോൾ സഭാംഗങ്ങളുടെ മനസ്സിൽ ആദ്യം കടന്നുവരുന്നത് കോലഞ്ചേരി, മാമലശ്ശേരി, പുത്തൻകുരിശ് തുടങ്ങിയ സ്ഥലങ്ങളിൽ ഗവൺമെന്റ് സ്വീകരിച്ച കടുത്ത നീതിനിഷേധ നടപടികളും, സംസ്ഥാനത്തെ നിയമനങ്ങളിൽ സഭയ്ക്കു നേരെ കാട്ടിയ പൂർണ്ണമായ അവഗണനയുമാണ്. എന്താണ് കോലഞ്ചേരിയിലും മറ്റും സഭയ്ക്കു നേരിട്ട കടുത്ത നീതിനിഷേധം എന്നു സഭാംഗങ്ങൾ വിലയിരുത്തുന്നത് നന്നായിരിക്കും.

2007 ൽ പാത്രിയർക്കീസ് വിഭാഗം നൽകിയ ഒരു ഒറിജിനൽ സ്യൂട്ട് (O.S. 43/2007) ആണ് 2011 ഓഗസ്റ്റ് 16 ന് എറണാകുളം ജില്ലാ കോടതി ഓർത്തഡോക്സ് സഭയ്ക്കനുകൂലമായി തീർപ്പാക്കിയത്. അതിനെതുടർന്ന് വിധി സ്റ്റേ ചെയ്യണമെന്ന അപേക്ഷയുമായി ഹൈക്കോടതിയെ സമീപിച്ചെങ്കിലും ബഹു. ചീഫ് ജസ്റ്റിസിന്റേതുൾപ്പെടെയുള്ള ബഞ്ചുകളിൽ നിന്നും അവർക്ക് അനുകൂലമായ നിലപാട് ലഭിച്ചില്ല.

സഭാ കേസിൽ നിർണായകമായ ഒരു വിധി തീർപ്പാണ് ഡിസ്ട്രിക്ട് ജഡ്ജി അനിൽകുമാർ നൽകിയിരിക്കുന്നത്. 1995 ലെ സുപ്രീംകോടതി വിധ ഇടവക പള്ളികൾക്ക് ബാധകമാണെന്ന് അസന്നിഗ്ധമായി പറഞ്ഞിരിക്കുന്നു. സുപ്രീംകോടതി വിധിയനുസരിച്ച് സഭാ ഭരണഘടനസഭയുടെ പൊതുസ്വത്തുക്കൾക്കു മാത്രമേ ബാധകമാകുന്നുള്ളൂ, ഇടവക പള്ളികൾക്ക് ബാധകമല്ല എന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ വാദത്തിൽ യാതൊരു കഴമ്പുമില്ല എന്നു കോടതി പറഞ്ഞിരിക്കുന്നു. 1934 ലെ ഭരണഘടന അംഗീകരിക്കാത്തവർക്ക് സഭയുടെയോ ഇടവക പള്ളികളുടെയോ ഭരണത്തിൽ ഇടപെടാൻ യാതൊരു അവകാശവുമില്ല എന്ന് തെളിച്ചുപറഞ്ഞിരിക്കുന്ന ഒരു വിധിയാണിത്.

എന്നാൽ കോലഞ്ചേരിയിൽ വിധിയെ തുടർന്നുണ്ടായ സംഭവങ്ങൾ സമീപകാല ചരിത്രമാണ്. കോലഞ്ചേരി പള്ളിയിൽ വി. കുർബാന അർപ്പിക്കുന്നതിന് പതിവുപോലെ കടന്നുവന്ന വൈദികരെ ഭരണനേതൃത്വത്തിന്റെ നിർദ്ദേശപ്രകാരം അറസ്റ്റ് ചെയ്തതോടുകൂടിയാണ് പ്രശ്നം ഉടലെടുത്തത്. കടുത്ത നീതിനിഷേധത്തിനെതിരെ ഒരു മലങ്കര മെത്രാപ്പോലീത്തയ്ക്ക് 8 ദിവസം ഉപവാസം ഇരിക്കേണ്ടിവന്നത് മലങ്കര സഭാ ചരിത്രത്തിൽ തന്നെ ആദ്യമാണ്.

സഭാ സ്വാതന്ത്ര്യത്തിനു വേണ്ടി വിദേശ സഭാ മേൽക്കോയ്മകൾക്കെതിരെ സന്ധിയില്ലാ സമരത്തിന് നേതൃത്വം നൽകുവാൻ നമ്മുടെ പൂർവ്വ പിതാക്കന്മാർ മുന്നോട്ടു വന്നിട്ടുണ്ടെങ്കിലും ഇത്രയധികം നീതിനിഷേധം നേരിട്ട ഒരു കാലഘട്ടം മറ്റൊരിക്കലും ഉണ്ടായിട്ടില്ല. 8 ദിവസങ്ങൾക്കു ശേഷം ഉപവാസ സമരം അവസാനിപ്പിക്കുവാൻ മുഖ്യമന്ത്രിയുടെ നേതൃത്വത്തിൽ ഇറക്കിയ ഉത്തരവ് ഇന്നു വരെയും നടപ്പിൽ വരുത്തിയിട്ടില്ല.

ഒരു ജനാധിപത്യ വ്യവസ്ഥിതിയിൽ ജനങ്ങളുടെ ജീവനും സ്വത്തിനും സംരക്ഷണം നൽകേണ്ട ഗവൺമെന്റ് സംവിധാനം അക്രമികളുടെ വിളയാട്ടത്തിനു കൂട്ടുനിൽക്കുന്ന സാഹചര്യമാണ് കോലഞ്ചേരിയിൽ കണ്ടത്. മലങ്കരസഭാംഗങ്ങളായ സാധാരണക്കാരായ മുപ്പതോളം പേരുടെ വാഹനങ്ങൾ ഒരു പ്രകോപനവും കൂടാതെ തകർത്ത് ഏകദേശം അരക്കോടിയോളം രൂപയുടെ നഷ്ടം വരുത്തിയപ്പോൾ പോലീസ് നിഷ്ക്രിയരായി നോക്കിനിന്നു. അക്രമികൾക്കെതിരെ ഇതുവരെ യാതൊരു കേസും എടുത്തിട്ടില്ല. കാതോലിക്കേറ്റ് സെന്റർ അടിച്ചു തകർത്തതിനെതിരെയും കേസ് എടുത്തിട്ടില്ല.

മലങ്കരസഭയ്ക്ക് ദീർഘകാലത്തെ വ്യവഹാരത്തിനു ശേഷം സുപ്രീംകോടതിയിൽനിന്നും ലഭിച്ച അനുകൂല ഉത്തരവുകൾ അസ്ഥിരപ്പെടുത്തുന്നതിനും നടപ്പിൽ വരുത്താതിരിക്കുന്നതിനും സംഘടിതമായ ഒരു ശ്രമം യാക്കോബായ വിഭാഗത്തിന്റെ നേതൃത്വത്തിൽ നടക്കുന്നുണ്ട്. അതിന് നീതിന്യായ വ്യവസ്ഥിതിയോട് ആദരവു പുലർത്തേണ്ട അവരുടെ സഭാംഗങ്ങളായ ചില ജനപ്രതിനിധികളും രാഷ്ട്രീയ നേതാക്കളും നേതൃത്വം കൊടുക്കുന്നു എന്നത് നമ്മുടെ നാടിനെ അരാജകത്വത്തിലേക്ക് നയിക്കും എന്നതിൽ സംശയമില്ല. അത്തരക്കാർക്ക് കമാൻഡർപോലുള്ള പദവികൾ നൽകി ആദരിക്കുവാനും അവർ ശ്രദ്ധിക്കാറുണ്ട്.

മലങ്കരസഭയ്ക്ക് അവകാശപ്പെട്ട ഇടവക പള്ളികൾ നേടിയെടുക്കുന്നതിന് കോടതിയെ സമീപിക്കുകയും, വിധി എതിരാകുമ്പോൾ മദ്ധ്യസ്ഥ ചർച്ചകൾ ആവശ്യപ്പെടുകയും തീരുമാനത്തോട് അടുക്കുമ്പോൾ അനവസരത്തിൽ ചർച്ചകളിൽ നിന്ന് പിൻമാറുകയും തുടർന്ന്

അക്രമമാർഗ്ഗങ്ങളിലൂടെ അരക്ഷിതാവസ്ഥ സൃഷ്ടിക്കുകയും ചെയ്യുന്ന കുടിലതന്ത്രമാണ് അവർ സ്വീകരിച്ചിരിക്കുന്നത്. നിയമസഭയിൽ 3 അംഗങ്ങളുടെ മാത്രം ഭൂരിപക്ഷമുണ്ടായിരുന്ന ഒരു ഗവൺമെന്റിനെ സഭാംഗങ്ങളായ 3 പേരുടെ പേരിൽ വിലപേശൽ നടത്തി നീതിന്യായ വ്യവസ്ഥിതിയെ തകിടംമറിക്കുക എന്ന സമ്മർദ്ദതന്ത്രമാണ് വളരെ ഫലപ്രദമായി കഴിഞ്ഞ കാലങ്ങളിൽ പ്രയോഗിച്ചുകൊണ്ടിരിക്കുന്നത്.

മലങ്കര വർഗീസ് കേസിൽ സി.ബി.ഐ. അന്വേഷിക്കുന്ന മുഖ്യപ്രതി ഗവൺമെന്റ് പിന്തുണയോടെ നടത്തുന്ന ഇത്തരം അക്രമ സമരങ്ങളും നിയമലംഘനങ്ങളും കേരളത്തെ "അതിവേഗം ബഹുദൂരം" അരാജകത്വത്തിലേക്ക് നയിക്കുകയാണ്. ഒരു ഭാഗത്ത് ചർച്ചകൾക്കു നേതൃത്വം കൊടുക്കുകയും മറുഭാഗത്ത് യാക്കോബായ വിഭാഗത്തിനെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്ന ഇരട്ടത്താപ്പ് നയമാണ് സഭാ വിഷയങ്ങളിൽ ഗവൺമെന്റ് സ്വീകരിച്ചിരിക്കുന്നത്.

കോലഞ്ചേരിയിൽ ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായ കോടതി ഉത്തരവ് ഉണ്ടായപ്പോൾ അത് നടപ്പിൽ വരുത്തുന്നതിനെതിരെ യാക്കോബായ വിഭാഗത്തിനു വേണ്ടി കളക്ടറുമായി ചർച്ചയ്ക്ക് എത്തിയത് കോതമംഗലം എം.എൽ.എ. കൂടിയായ സഭാംഗമാണ് എന്ന വസ്തുത ആരെയും ലജ്ജിപ്പിക്കുന്നതാണ്. നിയമവ്യവസ്ഥിതിയെ തന്നെ കാറ്റിൽപറത്തുന്ന ഇത്തരം ജനപ്രതിനിധികൾ നമ്മുടെ സമൂഹത്തിനു സംഭവിച്ചിരിക്കുന്ന ജീർണതയുടെ പ്രത്യക്ഷ ഉദാഹരണമാണ്. ഇത്തരം കമാൻഡർമാർ വീണ്ടും വരാതിരിക്കുവാൻ ശ്രദ്ധിക്കേണ്ടത്, പിറവത്തെ സഭാംഗങ്ങളുടെ കടമയാണ്.

മാമലശ്ശേരിയിൽ കഴിഞ്ഞ രണ്ടു മാസമായി നടന്നുകൊണ്ടിരിക്കുന്ന അക്രമസംഭവങ്ങൾ ജനങ്ങളിൽ ഭീകരാന്തരീക്ഷം സൃഷ്ടിച്ചിരിക്കുകയാണ്. 1975 മുതൽ ഓർത്തഡോക്സ് സഭയുടെ പൂർണ്ണ നിയന്ത്രണത്തിലിരിക്കുന്ന ഈ ദേവാലയത്തിൽ യാക്കോബായ ഗുണ്ടകളുടെ അഴിഞ്ഞാട്ടമാണ് കഴിഞ്ഞ ദിവസങ്ങളിൽ സംഭവിച്ചത്. അക്രമത്തിലൂടെ വി. കുർബാനതടസ്സപ്പെടുത്തുകയും, വൈദികരെയും വിശ്വാസികളെയും പല തവണ ക്രൂരമായി മർദ്ദിക്കുകയും, വാഹനങ്ങൾ നശിപ്പിക്കുകയും പള്ളി പുരയിടത്തിലെ കൃഷി നശിപ്പിക്കുകയും ഒക്കെ ചെയ്തിട്ടും പോലീസ് ഇതുവരെയും ഒരു നടപടിയും സ്വീകരിച്ചിട്ടില്ല. എന്നാൽ അക്രമി സംഘത്തിന് എറണാകുളത്തെ ഒരു മന്ത്രിയുടെയും എം.എൽ.എയുടെയും നിർദ്ദേശപ്രകാരം പൂർണ്ണസംരക്ഷണം നൽകിക്കൊണ്ടിരിക്കുകയാണ്. ദീർഘകാലമായി സഭയുടെ നിയന്ത്രണത്തിൽ ഇരിക്കുന്ന മണ്ണത്തൂർ സെന്റ് ജോർജ് പള്ളിയിലും പാതിരാസമയത്ത് അനധികൃതമായി ദേവാലയം തുറന്ന് കുർബാനചൊല്ലുന്നതിന് യു.ഡി.എഫ്. ഗവൺമെന്റ് അക്രമികൾക്ക് അവസരമൊരുക്കി.

ഇത്തരം അനീതികൾക്കെതിരെ നമ്മയുടെ പക്ഷത്തുനിന്നുകൊണ്ട് ഐക്യത്തോടും ധാർമ്മികബോധത്തോടും വിശ്വാസ സ്ഥിരതയോടും പോരാടേണ്ടത് നമ്മുടെ സഭാംഗങ്ങൾ ഓരോരുത്തരുടെയും കടമയാണ്. ഒരു നീതിരഹിത സംവിധാനം പ്രാദേശികമായി എങ്കിലും നിലനിൽക്കുന്ന കാലത്തോളം സഭയ്ക്ക് അനുകൂല നിലപാടുകൾ ലഭിക്കുകയില്ലായെങ്കിലും ആത്യന്തികമായ വിജയം നമ്മുടെ പക്ഷത്തായിരിക്കും എന്നതിൽ യാതൊരു സംശയവുമില്ല.

ഇടതുപക്ഷ ജനാധിപത്യ മുന്നണി ഗവൺമെന്റിന്റെ കാലത്ത് എറണാകുളം ജില്ലയിൽ യാക്കോബായ വിഭാഗത്തിന് അനുകൂലമായ നിലപാടുകൾ എടുത്തിട്ടുണ്ടെങ്കിലും ഒരിക്കൽ പോലും കോടതി വിധികളെ മറികടക്കുവാനോ, ഏകപക്ഷീയമായി തീരുമാനങ്ങൾ എടുക്കുവാനോ ശ്രമിച്ചിരുന്നില്ല എന്നത് വാസ്തവമാണ്. എന്നാൽ ഭരണം മാറി യു.ഡി.എഫ് അധികാരത്തിൽ വന്നപ്പോൾ ഒരു ഘടകകക്ഷിക്കു നൽകുന്നതിൽ അധികമായ പരിഗണന യാക്കോബായ വിഭാഗത്തിനു നൽകിയിരിക്കുകയാണ്.

**പിറവം മുൻതെരഞ്ഞെടുപ്പുകളിൽ**

| | |
|---|---|
| **2011** | |
| വോട്ടർമാർ | 1,75,995 |
| പോൾ ചെയ്തത് | 1,39,172 |
| ടി.എം. ജേക്കബ് (UDF) | 66,503 |
| എം.ജെ. ജേക്കബ് (LDF) | 66,346 |
| എം.എൻ. മധു (BJP) | 4,234 |
| ഭൂരിപക്ഷം | 157 |
| **2006** | |
| എം.ജെ. ജേക്കബ് (LDF) | 52,903 |
| ടി.എം. ജേക്കബ് (UDF) | 47,753 |
| കെ.വി. സാബു (BJP) | 3,355 |
| ഭൂരിപക്ഷം | 5,150 |

മലങ്കരസഭാ പിതാക്കന്മാർ സഹനത്തിന്റെയും ആത്മസംയമനത്തിന്റെയും പ്രാർത്ഥനയുടെയും പാതയിലൂടെയാണ് നൂറ്റാണ്ടുകളായി നമ്മെ നയിച്ചത്. അക്രമത്തിന്റെ പാത തെരഞ്ഞെടുത്തോ നിയമവ്യവസ്ഥിതിയെ വെല്ലുവിളിച്ചോ നാം ഒരു കാലത്തും മുന്നോട്ടു പോയിട്ടില്ല. ഒന്നും അത്തരം രീതിയിൽ നേടിയെടുത്തിട്ടുമില്ല. പിതാക്കന്മാർ കാട്ടിയ ആ വിശ്വാസപാതയിൽനിന്നും നാം വ്യതിചലിച്ചിട്ടില്ല എന്നത് ലോക ക്രൈസ്തവ സമൂഹത്തിനു മുമ്പിൽ നാം നൽകുന്ന വലിയ സാക്ഷ്യമാണ്.

നമ്മുടെ വടക്കൻ ഭദ്രാസനങ്ങളിലെ അഭിവന്ദ്യ തിരുമേനിമാരും, വൈദികരും ജനങ്ങളും അനുദിനം അനുഭവിച്ചുകൊണ്ടിരിക്കുന്ന വേദനകൾ വർണ്ണനാതീതമാണ്. നിയമവ്യവസ്ഥിതിയെ അനുസരിക്കുന്ന ഒരു സമൂഹം എന്നതുകൊണ്ടു മാത്രം നാം ഇന്ന് പലരുടെയും കണ്ണിലെ കരടാണ്. ഗവൺമെന്റും രാഷ്ട്രീയ പ്രസ്ഥാനങ്ങളും ഒക്കെ നമ്മെ കൈവിട്ട കാലഘട്ടങ്ങളിലും നിയമവ്യവസ്ഥിതിയിലൂടെ നമുക്ക് ലഭിച്ച അനുകൂല ഉത്തരവുകൾ നമ്മുടെ നിലപാടുകൾക്ക് ശക്തമായ പിൻബലം നൽകി.

ആസന്നമായ പിറവം ഉപതെരഞ്ഞെടുപ്പ് മുന്നിൽകണ്ട് ഗവൺമെന്റും യാക്കോബായ സഭയും ചേർന്ന് ചില തന്ത്രങ്ങൾക്ക് രൂപംകൊടുത്തുവരികയാണ്. തെരഞ്ഞെടുപ്പിനു മുമ്പ് ഒരു ധാരണയുണ്ടാക്കി കോലഞ്ചേരി പള്ളി തുറന്നു തരുകയും, തെരഞ്ഞെടുപ്പിനു ശേഷം ലോ ആൻഡ് ഓർഡർ സൃഷ്ടിച്ച് വീണ്ടും പള്ളി പൂട്ടിക്കുന്നതിനുമുള്ള അണിയറ നീക്കങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. കോലഞ്ചേരി പ്രശ്നം ഒത്തുതീർന്നാൽപോലും പിറവം നിയോജകമണ്ഡലത്തിലെ ഇരുപതോളം ഇടവകകളിലെ പ്രശ്നങ്ങളിൽ ഗവൺമെന്റ് നമുക്ക് അനുകൂല നിലപാട് സ്വീകരിക്കുമോ? കോടതിവിധികളും നീതിന്യായ വ്യവസ്ഥിതിയെയും മാനിച്ച് യാക്കോബായ വിഭാഗം നിയമലംഘനമാർഗ്ഗങ്ങളിൽ നിന്നും പിൻമാറുമോ? ഓർത്തഡോക്സ് സഭാംഗങ്ങൾ ശ്രദ്ധാപൂർവ്വം വിലയിരുത്തേണ്ട സാഹചര്യമാണ്.

കഴിഞ്ഞ നിയമസഭാ തെരഞ്ഞെടുപ്പിൽ 30 നിയോജകമണ്ഡലങ്ങളിലെ തെരഞ്ഞെടുപ്പു ഫലം ഓർത്തഡോക്സ് സഭ ഒരു നിർണ്ണായക ശക്തിയാണെന്നു തെളിയിച്ചു കഴിഞ്ഞു. ഇരുവിഭാഗത്തിനും പരിഗണനനൽകി സഭാംഗങ്ങൾ സ്വീകരിച്ച നിലപാടിന്റെ പിൻബലത്തിലാണ് ഇന്നു ചെറിയ ഭൂരിപക്ഷത്തിനെങ്കിലും ഈ ഗവൺമെന്റ് നിലനിൽക്കുന്നത്. എന്നാൽ സഭ സ്വീകരിച്ച ആ അനുകൂല നിലപാടുകൾക്ക് ഒരു പരിഗണനയും നൽകാതെ സഭയോട് നീതിനിഷേധം തുടരുകയാണ്.

എൽ.ഡി.എഫിന് യാക്കോബായ സഭയുടെ പിന്തുണ തേടിയതുമൂലം നേരിടേണ്ടിവന്ന ദുരനുഭവങ്ങൾ കഴിഞ്ഞകാല തെരഞ്ഞെടുപ്പുകളിലെല്ലാം വ്യക്തമായി. കഴിഞ്ഞ തദ്ദേശ സ്വയംഭരണ തെരഞ്ഞെടുപ്പ്, ലോക്സഭാ-നിയമസഭാ തെരഞ്ഞെടുപ്പുകളിലൊക്കെ യാക്കോബായ വിഭാഗത്തിന്റെ പരിപൂർണ്ണ പിന്തുണ ലഭിച്ചതു നിമിത്തം എറണാകുളം ജില്ലയിൽ എൽ.ഡി.എഫ്. ഏറെക്കുറെ തൂത്തെറിയപ്പെട്ടു. പിറവം ഉപതെരഞ്ഞെടുപ്പിൽ വീണ്ടും ഒരു പരാജയത്തിന് അവർ തയ്യാറല്ല എന്നത് ഈ പ്രാവശ്യത്തെ അവരുടെ നിലപാടുകളിലൂടെ വ്യക്തമാകുന്നു.

പിറവം, എറണാകുളം ജില്ലയിൽ സഭയ്ക്ക് ശക്തമായ വേരോട്ടമുള്ള നിയോജകമണ്ഡലമാണ്. കണ്ടനാട് വെസ്റ്റ്, കണ്ടനാട് ഈസ്റ്റ്, കൊച്ചി

തുടങ്ങി 3 ഭദ്രാസനങ്ങളിലായി 41 ഇടവകകളും ഏകദേശം 8625 ഭവനങ്ങളിലായി അരലക്ഷത്തിലേറെ വിശ്വാസികളും 25000 ലേറെ വോട്ടുമുണ്ട്. ഭൂരിപക്ഷം പഞ്ചായത്തുകളിലും നമുക്ക് നിർണ്ണായക ശക്തിയുണ്ട്. യാക്കോബായ വിഭാഗത്തിന് നേരിയ മുൻതൂക്കം മാത്രമേ അവകാശപ്പെടുവാൻ സാധിക്കുകയുള്ളു. ഇരുവിഭാഗങ്ങൾക്കും തുല്യശക്തിയാണെന്നു മാധ്യമങ്ങളും വിലയിരുത്തിക്കഴിഞ്ഞു.

പിറവത്തിന്റെ മണ്ണ് മലങ്കര സഭാംഗങ്ങളുടെ മനസ്സിൽ ചിരപ്രതിഷ്ഠ നേടിയ പുണ്യപിതാക്കന്മാരുടെ ജന്മഭൂമിയോ കർമ്മഭൂമിയോ ആണ്. പ. പരുമല തിരുമേനി, പ.ബസേലിയോസ് പൗലൂസ് പ്രഥമൻ (മുറിമറ്റത്തിൽ ബാവ), പ.ബസേലിയോസ് ഔഗേൻ പ്രഥമൻ (ഔഗേൻ ബാവ), ജോസഫ് മാർ പക്കോമിയോസ്, യാക്കോബ് മാർ പോളികാർപ്പോസ് എന്നീ പിതാക്കന്മാർ നമുക്കുകാട്ടിത്തന്ന പാതയിൽ ശക്തമായി നാം മുന്നേറേണ്ടിയിരിക്കുന്നു.

പാമ്പാക്കുടയിൽ ഈയിടെ നടന്ന കണ്ടനാട് ഈസ്റ്റ്-വെസ്റ്റ് ഭദ്രാസനങ്ങളുടെ ആഭിമുഖ്യത്തിലുള്ള കുടുംബസംഗമം പലതുകൊണ്ടും ശ്രദ്ധേയമായി. പിറവം നിയമസഭാ നിയോജകമണ്ഡലത്തിലെ ഓർത്തഡോക്സ് ദേവാലയങ്ങളിൽ നിന്നും പ്രാതിനിധ്യ സ്വഭാവത്തോടുകൂടി ഏകദേശം പതിനായിരത്തോളം സഭാംഗങ്ങളുടെ പ്രകടനവും തുടർന്നു നടന്ന മഹാസമ്മേളനവും യു. ഡി.എഫിനും യാക്കോബായ വിഭാഗത്തിനും ശക്തമായ തിരിച്ചടിയായി. മലങ്കര നസ്രാണികളുടെ വീര്യം പിറവത്തു കാട്ടിക്കൊടുക്കും എന്ന ശക്തമായ മുന്നറിയിപ്പ് റാലിയിൽ മുഴങ്ങിക്കേട്ടു. സഭാംഗങ്ങളുടെ മനോവീര്യം ഉയർത്തുന്നതിനും സഭയുടെ വടക്കൻ മേഖലയിലെ ശക്തി സമൂഹത്തിനു ബോദ്ധ്യപ്പെടുത്തുന്നതിനും ഈ സമ്മേളനത്തിനു കഴിഞ്ഞു എന്നതിൽ സംശയമില്ല.

വടക്കൻ ഭദ്രാസനങ്ങളിൽ ഓർത്തഡോക്സ് സഭ സ്വീകരിച്ചിരിക്കുന്ന നിലപാടുകൾക്കെതിരെ നിരന്തരം വ്യാജ പ്രചരണങ്ങളുമായി ഇതര സഭാ വിഭാഗങ്ങളെയും, മറ്റു മതവിശ്വാസികളെയും ദൃശ്യശ്രവണ മാദ്ധ്യമങ്ങളെയും തെറ്റിദ്ധരിപ്പിക്കുന്ന യാക്കോബായ സഭാനിലപാടുകൾക്കെതിരെ പ്രതികരിക്കുവാനുള്ള സുവർണ്ണാവസരമാണിത്.

## മലങ്കര ഓർത്തഡോക്സ് സഭ - പിറവം നിയോജകമണ്ഡലത്തിൽ
## കണ്ടനാട് വെസ്റ്റ് ഭദ്രാസനം (3860 ഭവനങ്ങൾ)

| | ഇടവക | ഭവനങ്ങൾ |
|---|---|---|
| 1) | കണ്ടനാട് സെന്റ് മേരീസ് | 150 |
| 2) | ഓണക്കൂർ സെന്റ് മേരീസ് | 400 |
| 3) | പെരുമ്പടവം സെന്റ് ജോർജ് | 200 |
| 4) | കിഴുമുറി സെന്റ് ജോർജ് | 300 |
| 5) | ആട്ടിൻകുന്ന് സെന്റ് മേരീസ് | 60 |
| 6) | തേവനാൽ മാർ ബഹനാൻ | 150 |
| 7) | മുളക്കുളം മാർ യൂഹാനോൻ | 200 |
| 8) | നെച്ചൂർ സെന്റ് തോമസ് | 150 |
| 9) | പാമ്പാക്കുട സെന്റ് തോമസ് | 300 |
| 10) | മുളക്കുളം പാറേൽ സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് | 200 |
| 11) | പാമ്പാക്കുട സെന്റ് ജോൺസ് | 1000 |
| 12) | ഊരമന ഗലീലക്കുന്ന് സെന്റ് മേരീസ് | 150 |
| 13) | മുളക്കുളം സെന്റ് ജോർജ് | 400 |
| 14) | മുളക്കുളം മണ്ണുക്കുന്ന് സെന്റ് മേരീസ് (ഭാഗികം) | 200 |
| 15) | വെട്ടിയ്ക്കൽ ദയറ | |
| 16) | പിറമാടം കാതോലിക്കേറ്റ് സെന്റർ | |
| 17) | കണ്ടനാട് കർമ്മേൽ ദയറ | |
| 18) | കൂത്താട്ടുകുളം സെന്റ് ഗ്രീഗോറിയോസ് | |
| | **കണ്ടനാട് ഈസ്റ്റ് ഭദ്രാസനം (2875 ഭവനങ്ങൾ)** | |
| 19) | ഊരമനസെന്റ് ജോർജ് താബോർ | 100 |
| 20) | മണ്ണത്തൂർ സെന്റ് ജോർജ് | 250 |
| 21) | മാമലശ്ശേരി മാർ മിഖായേൽ | 300 |
| 22) | മണീട് മാർ കുറിയാക്കോസ് | 50 |
| 23) | വടകര സെന്റ് ജോൺസ് | 400 |
| 24) | വെട്ടിയ്ക്കൽ സെന്റ് ഗ്രീഗോറിയോസ് | 25 |
| 25) | പിറമാടം സെന്റ് ജോൺസ് | 50 |
| 26) | പിറവം സെന്റ് മേരീസ് | 700 |
| 27) | വെട്ടിത്തറ മാർ മിഖായേൽ | 150 |

| | ഇടവക | ഭവനങ്ങൾ |
|---|---|---|
| 28) | കണ്യാട്ടുനിരപ്പ് സെന്റ് ജോൺസ് (ഭാഗികം) | 200 |
| 29) | ഇടയാർ സെന്റ് മേരീസ് | 100 |
| 30) | കൂത്താട്ടുകുളം സെന്റ് സ്റ്റീഫൻസ് | 150 |
| 31) | നീറാമുകൾ സെന്റ് പീറ്റേഴ്സ് | 200 |
| 32) | ഓണക്കൂർ മാർ ഇഗ്നേഷ്യസ് | 100 |
| 33) | വെട്ടിത്തറ സെന്റ് മേരീസ് | 100 |
| 34) | പാമ്പാക്കുട സമന്വയ സെന്റർ | |
| | **കൊച്ചി ഭദ്രാസനം (1890) ഭവനങ്ങൾ** | |
| 35) | മുളന്തുരുത്തി മാർത്തോമ്മൻ | 650 |
| 36) | കാഞ്ഞിരമറ്റം സെന്റ് ഇഗ്നാത്തിയോസ് | 275 |
| 37) | മാന്തുരുത്തേൽ സെന്റ് ജോൺസ് | 200 |
| 38) | കാനായിക്കോട് സെന്റ് മേരീസ് | 250 |
| 39) | തിരുമറയൂർ സെന്റ് ജോർജ് | 15 |
| 40) | വടയാപറമ്പ് മാർ ബഹനാൻ | 300 |
| 41) | തുരുത്തിക്കര സെന്റ് ഗ്രീഗോറിയോസ് | |
| 42) | ഇടവക ചേരാത്തവർ | 200 |
| | | **8625 ഭവനങ്ങൾ** |

**പിറവം നിയോജകമണ്ഡലം**

| | |
|---|---|
| തിരുവാങ്കുളം | നഗരസഭ |
| ആമ്പല്ലൂർ | ഗ്രാമപഞ്ചായത്ത് |
| എടയ്ക്കാട്ടുവയൽ | ,, |
| ചോറ്റാനിക്കര | ,, |
| മുളന്തുരുത്തി | ,, |
| ഇലഞ്ഞി | ,, |
| കൂത്താട്ടുകുളം | ,, |
| മണീട് | ,, |
| പാമ്പാക്കുട | ,, |
| പിറവം | ,, |
| രാമമംഗലം | ,, |
| തിരുമാറാടി | ,, |

### പിറവത്തെ സഭാംഗങ്ങൾ വിലയിരുത്തേണ്ട പ്രധാന സംഗതികൾ

1) യാക്കോബായ പാർട്ടിയെ നാം വളർത്തി വലുതാക്കണമോ? യാക്കോബായ സഭയുടെ സ്ഥാനാർത്ഥിയെ നാം പിന്തുണയ്ക്കണമോ?

2) യാക്കോബായ സഭയ്ക്ക് ഒരു മന്ത്രിയെ വീണ്ടും നൽകി നീതി നിഷേധം ഏറ്റുവാങ്ങണമോ?

3) കോടതിവിധികൾ നടപ്പിൽ വരുത്തുവാൻ സാധിക്കുകയില്ലായെന്നും സഭ വിഭജിച്ചുപിരിയണമെന്നും അഭിപ്രായപ്പെട്ട യു.ഡി.എഫ്. കൺവീനറെ നാം പിന്തുണയ്ക്കണമോ?

4) മലങ്കര വർഗീസ് കേസിൽ സി.ബി. ഐ. അന്വേഷണം അട്ടിമറിക്കുവാൻ നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കുന്ന യാക്കോബായ രാഷ്ട്രീയ നേതാക്കന്മാർക്ക് എന്തിനു നാം പിന്തുണ നൽകണം?

5) സ്ഥാനാർത്ഥി നിർണ്ണയത്തിലും, ഗവൺമെന്റ് നിയമനങ്ങളിലും ഓർത്തഡോക്സ് സഭയെ പൂർണ്ണമായി അവഗണിച്ച ഒരു ഗവൺമെന്റിന് നാം വീണ്ടും പിന്തുണ നൽകണമോ?

6) ഓർത്തഡോക്സ് സഭക്ക് അനുകൂലമായ കോടതിവിധികൾ നടപ്പാക്കുമെന്നെഴുതി ഒപ്പിട്ട് തന്നശേഷം വിധി നടപ്പാക്കാത്ത ഗവൺമെന്റിനെ നാം പിന്തുണയ്ക്കണമോ?

7) സഭയ്ക്കു നേരെ നീതിനിഷേധം തുടർന്നുകൊണ്ടിരിക്കുന്ന ഒരു ഗവൺമെന്റിനെ നാം പിന്തുണയ്ക്കണമോ?

8) പരുമലയുടെ പുണ്യഭൂമിയിൽ വ്യാജ ദേവാലയം നിർമ്മിച്ച് അവിടുത്തെ പവിത്രതയ്ക്ക് കളങ്കം ഏൽപ്പിക്കുവാൻ ശ്രമിച്ചവരെ പ.പരുമല തിരുമേനിയുടെ പ്രാർത്ഥനയിൽ അഭയപ്പെടുന്ന വിശ്വാസികൾ പിന്തുണയ്ക്കണമോ?

9) പിറവം നിയോജകമണ്ഡലത്തിലെ കാഞ്ഞിരമറ്റത്തും, മുളന്തുരുത്തിയിലും, കണ്ടനാട്ടും, മാമലശ്ശേരിയിലും വടകരയിലും, പിറവത്തും, ഊരമനയിലും ഓണക്കൂറിലും ഇടയാറിലും എതിർവിഭാഗത്തിന്റെ അക്രമങ്ങൾക്ക് പുന്തുണ നൽകുന്നവരെ നാം എന്തിനു പിന്തുണയ്ക്കണം?

10) ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ ഗവൺമെന്റ് പിന്തുണയോടുകൂടി ശ്രേഷ്ഠന് **പത്തുമിനിറ്റ് 'കുർബാന'** അർപ്പിക്കുവാൻ ഓർത്തഡോക്സുകാർ ഇനിയും അവസരം ഒരുക്കണമോ?

GM

# അന്ത്യോഖ്യൻ പാരമ്പര്യവും മലങ്കരസഭയും

■ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്

***ചോദ്യം:*** മലങ്കരസഭയിൽ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന ആരാധനാക്രമങ്ങൾ എന്നു മുതലാണ് ഇവിടെ പ്രാബല്യത്തിൽ വന്നത് ?

**ഉത്തരം:** അന്ത്യോഖ്യൻ സുറിയാനി ആരാധനക്രമത്തോട് നമ്മുടെ നാടിന്റെ



തനിമയുടെ അംശങ്ങളും കൂട്ടിച്ചേർത്ത ആരാധനാപാരമ്പര്യമാണ് ഇന്ന് നമ്മുടെ സഭയിൽ നിലവിലുള്ളത്. നമ്മുടെ സഭയുടെ ആരാധനാ പാരമ്പര്യത്തിൽ സുറിയാനിക്ക് വലിയ പ്രാധാന്യം തന്നെയുണ്ട്. മലങ്കരസഭയുടെ പൂർണ്ണമായ പേരുതന്നെ "മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ" എന്നാണല്ലോ. ഇന്ന് നമ്മുടെ ആരാധനയിൽ കാര്യമായി സുറിയാനി ഉപയോഗിക്കാത്ത സാഹചര്യത്തിൽ ഈ പേരിൽ "സുറിയാനി" എന്ന പദത്തിന് വലിയ പ്രസക്തിയുണ്ടോ എന്ന ചോദ്യം പലരും ഉന്നയിക്കാറുണ്ട്. എന്നാൽ സുറിയാനി ഭാഷയ്ക്ക് ഇന്നു നമ്മുടെ സഭയിൽ വലിയ ഉപയോഗമില്ലെങ്കിലും, ആ ഭാഷയുമായി നമ്മുടെ ആരാധനാപാരമ്പര്യത്തിന് അഭേദ്യമായ ഒരു ബന്ധമുണ്ട്. മലയാളം നമ്മുടെ മാതൃഭാഷയാകുന്നതിനു നൂറ്റാണ്ടുകൾ മുമ്പുമുതൽ തന്നെ സുറിയാനി നമ്മുടെ ആരാധനാഭാഷ ആയിരുന്നു. മലയാളഭാഷയുടെ ഉത്ഭവം 9-ാം നൂറ്റാണ്ടോടെയാണ് എന്നാണ് ഭാഷാപണ്ഡിതന്മാരുടെ അഭിപ്രായം. എന്നാൽ സുറിയാനി 3, 4 നൂറ്റാണ്ടുകളിൽ എങ്കിലും നമ്മുടെ ആരാധനാ ഭാഷയായതാണ്. ഇന്ന് നമ്മുടെ ആരാധനാക്രമങ്ങൾ ഏതാണ്ട് മുഴുവനും തന്നെ മലയാളത്തിൽ ലഭ്യമാണ് എങ്കിലും അവയുടെ മൂലഭാഷ സുറിയാനിയാണ്.

3, 4 നൂറ്റാണ്ടുമുതലെങ്കിലും പേർഷ്യൻ സഭയുമായുള്ള ഉറ്റബന്ധം നമ്മൾ ആരംഭിച്ചു എന്നാണ് ചരിത്രരേഖകൾ സൂചിപ്പിക്കുന്നത്. കിഴക്കൻ സുറിയാനി പൈതൃകത്തിലുള്ള ഒരുസഭയായ പേർഷ്യൻ സഭയുമായുള്ള ബന്ധം ആരംഭിച്ച കാലം മുതൽക്കേ, അവരുടെ ആരാധനാക്രമങ്ങളും നമ്മൾ സ്വീകരിച്ചു. 16-ാം നൂറ്റാണ്ടിൽ പോർച്ചുഗീസുകാർ നമ്മുടെ നാട്ടിൽ എത്തുമ്പോൾ മേൽപ്പറഞ്ഞ കിഴക്കൻ സുറിയാനിഭാഷയിലായിരുന്നു നമ്മുടെ ആരാധന. ഇന്ന് സർവസാധാരണമായി ഉപയോഗിക്കപ്പെടുന്ന "കുർബാന, സ്ളീബ, റാസ" മുതലായ പദങ്ങൾ കിഴക്കൻ സുറിയാനിയിൽ നിന്നും നമ്മൾ നൂറ്റാണ്ടുകൾക്കു മുമ്പേ കടമെടുത്തവയാണ്. സുറിയാനിഭാഷയുമായി മലങ്കര നസ്രാണികൾ എത്രമാത്രം ബന്ധപ്പെട്ടിരിക്കുന്നു എന്നതിന് ഇതിലധികം തെളിവുകളുടെ ആവശ്യമില്ലല്ലോ.

ഇന്നു നമ്മൾ ഉപയോഗിക്കുന്ന പടിഞ്ഞാറൻ സുറിയാനി ഭാഷയിൽനിന്ന് ഭാഷാപരമായി അൽപ്പസ്വൽപ്പ വ്യത്യാസങ്ങൾ മാത്രമേ കിഴക്കൻ സുറിയാനിക്കുള്ളു. എന്നാൽ ആരാധനാപാരമ്പര്യത്തിൽ ഇവരണ്ടും തമ്മിൽ അജഗജാന്തരമുണ്ട്. 16-ാം നൂറ്റാണ്ടിൽ ഉദയംപേരൂർ സുന്നഹദോസിനും, പിന്നീടു നടന്ന കൂനൻകുരിശുസത്യത്തിനും ശേഷം പേർഷ്യൻ സഭയുമായുള്ള നമ്മുടെ ബന്ധം അറ്റുപോയ അവസ്ഥയിൽ, ദുഖിതരായ സഭാപിതാക്കന്മാർ അശ്രാന്തപരിശ്രമം നടത്തിയത് സുറിയാനി ആരാധനാഭാഷയായുള്ള ഒരുസഭയിൽനിന്നും ഒരു മേൽപ്പട്ടക്കാരനെ ലഭിക്കുവാനായിരുന്നു. 1665 ൽ യരുശലേമിലെ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീലിന്റെ ആഗമനത്തോടെ ആ ആഗ്രഹം സഫലമായി. എന്നാൽ മുൻപുണ്ടായിരുന്ന കിഴക്കൻ സുറിയാനി പാരമ്പര്യത്തിൽപെട്ട ആളായിരുന്നില്ല അദ്ദേഹം, അന്ത്യോഖ്യൻ അഥവാ പടിഞ്ഞാറൻ സുറിയാനി പാരമ്പര്യത്തിൽപെട്ട ആളായിരുന്നു എന്നത് നമ്മുടെ പിതാക്കന്മാർ അത്ര കാര്യമാക്കിക്കാണില്ല. റോമാക്കാരുടെ കരാളഹസ്തങ്ങളിൽ നിന്നും മോചനം നേടണമെന്ന ലക്ഷ്യത്തിനായിരുന്നിരിക്കണം അവർ പ്രാധാന്യം നൽകിയത്. പുരാതനമായി ഇവിടെ ഉപയോഗിച്ചിരുന്ന കിഴക്കൻ സുറിയാനിപാരമ്പര്യത്തിൽ നിന്ന് പടിഞ്ഞാറൻ സുറിയാനി പാരമ്പര്യത്തിലേക്കുള്ള മാറ്റം ഇവിടം മുതൽ ആരംഭിച്ചു.

മാർ ഗ്രീഗോറിയോസിനു ശേഷം 17-ാം നൂറ്റാണ്ടുമുതൽ പല അന്ത്യോഖ്യൻ പിതാക്കന്മാരും മലങ്കര സഭ സന്ദർശിച്ചു. അവരുടെ സ്വാധീനം മൂലം ക്രമേണ നമ്മുടെ സഭ അന്തോഖ്യൻ പാരമ്പര്യങ്ങൾ സ്വീകരിച്ചു. കിഴക്കൻ സുറിയാനി പാരമ്പര്യത്തിൽ നിന്നും പടിഞ്ഞാറൻ സുറിയാനി പാരമ്പര്യത്തിലേക്കുള്ള ഈ മാറ്റം വളരെ പെട്ടെന്നു സംഭവിച്ചു എന്നു കരുതരുത്. ഏതാണ്ട് രണ്ടുനൂറ്റാണ്ടോളം നീണ്ടുനിന്ന സാവധാനമായ ഒരു പരിണാമത്തിലൂടെയാണ് എല്ലാ അന്ത്യോഖ്യൻ ക്രമങ്ങളും മലങ്കര സഭ സ്വീകരിച്ചത്. മാർ യാക്കോബിന്റെ കുർബാന തക്സാ തന്നെയും 18-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ മാത്രമാണ് ഇവിടെ സ്വീകരിക്കപ്പെട്ടത്. അത് സഭയിൽ വ്യാപകമാകുവാൻ വീണ്ടും ദശാബ്ദങ്ങൾ വേണ്ടിവന്നു. മുളന്തുരുത്തിയിൽ കബറടങ്ങിയിരിക്കുന്ന മാർ ഇവാനിയോസ്, സക്രള്ള മാർ ബസേലിയോസ്, മുതലായ പിതാക്കന്മാർ അന്ത്യോഖ്യൻ ആരാധനാക്രമങ്ങൾ കൊണ്ടുവരുകയും അവ ഇവിടെ നടപ്പാക്കാൻ ശ്രമിക്കുകയും ചെയ്തിരുന്നു.

19-ാം നൂറ്റാണ്ടിന്റെ ആരംഭം മുതൽ പ്രസ്തുത ക്രമങ്ങൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്യപ്പെടുവാൻ തുടങ്ങി. നവീകരണ പ്രസ്ഥാനക്കാരുടെ സ്വാധീനം വ്യാപകമായ തർജ്ജമകൾക്ക് വഴിയൊരുക്കി. ഇന്ന് മിക്കവാറും ക്രമങ്ങൾ മലയാളത്തിൽ ലഭ്യമാണ് എങ്കിലും അവയുടെ മൂലഭാഷ സുറിയാനിയാണെന്നത് വിസ്മരിക്കാനാവില്ലല്ലോ. ആന്ത്യോഖ്യക്കാരുടെ അധികാരമോഹവും അവരുടെ ആരാധനാ പാരമ്പര്യവും തമ്മിൽ ബന്ധപ്പെടുത്തി ചിന്തിക്കേണ്ടതില്ല. ഒരു ആരാധനാപൈതൃകത്തിന്റെ സ്വാധീനം മറ്റൊരു സഭമേൽ ഉണ്ടായി എന്നതുകൊണ്ട് ഒന്ന് മറ്റൊന്നിന് കീഴ്പ്പെട്ടിരിക്കണമെന്നില്ല. ഇത് ലോകമെമ്പാടുമുള്ള സഭകൾ സ്വീകരിച്ചിട്ടുള്ള തത്വമാണ്. അതുകൊണ്ട് സിറിയക്കാരുടെ കൊളോണിയൽ ചിന്താഗതി നമ്മൾ നിരസിക്കുമ്പോൾ അവിടെനിന്നു ലഭിച്ച ആരാധനാ പാരമ്പര്യം കൂടെ വലിച്ചെറിയണമെന്ന് യാതൊരു നിർബന്ധവുമില്ല. മറിച്ചുപറഞ്ഞാൽ അവരുടെ ആരാധന നമ്മൾ സ്വീകരിച്ചിരിക്കുന്നതിനാൽ അവർക്ക് കീഴ്പ്പെട്ടിരിക്കണമെന്ന് നിയമമില്ല. **GM**

ഇന്ന് നമ്മുടെ വൈദികർ ധരിക്കുന്ന കാസക്കും അതിന്റെ വെളുത്ത നിറവും പാശ്ചാത്യമാണ്. വൈദികരുടെ തൊപ്പി ഗ്രീക്ക് മാതൃകയിൽ നമ്മുടെ നാട്ടിൽ ഉണ്ടായിവന്നതും. അന്ത്യോഖ്യൻ പാരമ്പര്യം ഏറ്റവും അധികം അഭിമാനം കൊള്ളുന്ന യാക്കോബിന്റെ തക്സ പോലും സുറിയാനി ഭാഷയിൽ ഉണ്ടായ തല്ല-ഗ്രീക്കിൽ നിന്നുള്ള വിവർത്തനമാണ്.

കൂടുതൽ പഠനത്തിന്: ***മലങ്കരസഭയുടെ ആരാധനാ പാരമ്പര്യം*** ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്
ജോർജിയൻ മിറർ 2010 ഒക്ടോബർ-ഡിസംബർ

ഈ ലക്കം മുതൽ **'മാർഗ്ഗം'** എന്ന പേരിൽ ഒരു പുതിയ ചോദ്യോത്തര പംക്തി ആരംഭിക്കുന്നു. പ്രസിദ്ധ സുറിയാനി പണ്ഡിതനും വൈദിക സെമിനാരി അദ്ധ്യാപകനും വൈദിക ട്രസ്റ്റിയും ആയ റവ. ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് വായനക്കാരുടെ സഭാപാരമ്പര്യപരമായ സംശയങ്ങൾക്ക് മറുപടി നൽകുന്നു. ദയവായി ചോദ്യങ്ങൾ അയച്ചുതരിക.

# പാരമ്പര്യത്തിന്റെ പൂക്കളങ്ങൾ

■ ഡോ. തോമസ് പനക്കൽ

എൺപത്തിയഞ്ചു വയസ്സു പ്രായമുള്ള റഫേയൽ മനൂച്ചിയും എഴുപത്തിഒമ്പതു വയസ്സു പ്രായമുള്ള തന്റെ പത്നി ടീനയും ഇറ്റലിയിൽ നിന്നും കാനഡയിൽ കുടിയേറി താമസമാക്കിയവരാണ്. അവർക്കു നാലു മക്കളും ഏതാനും പൗത്രീപൗത്രന്മാരുമുണ്ട്. റാഫി എന്നു പേരുള്ള ഒരു മകൻ മാത്രം സ്വന്തം പിതാവിനെ വന്നു കാണും. ഏതാനും നിമിഷത്തേക്ക്.

അവർ കാനഡയിലെ മോണ്ട്രിയാൽ നഗരത്തിൽ വീടു സ്വന്തമാക്കിയിട്ട് നാലു ദശകങ്ങൾ ആയി. റഫേയലും ടീനയും ഇന്നു ജീവിതത്തിന്റെ സായാഹ്നത്തിൽ കാലുവച്ചിരിക്കുകയാണ്. കൈകൾക്കും നാഡികൾക്കും ശക്തിയില്ല. ഒരു മരക്കസേരപോലും ഉയർത്തുവാൻ വിഷമം. നിലം തുടച്ചു വൃത്തിയാക്കുന്നതു തന്നെ വളരെ ഭാരിച്ച കാര്യമാണ്. യന്ത്രമുപയോഗിച്ചു മുറ്റത്തെ പുല്ലുവെട്ടി നിർത്തുക എന്നത് മറ്റൊരു ഭാരം. സ്വന്തം മക്കളുടെ യാതൊരു സഹായവുമില്ല. അതുകൊണ്ട് അവർ വീടു വിറ്റു വൃദ്ധഭവനത്തിലേക്കു താമസം മാറ്റുവാൻ നിർബന്ധിതരായി.

ഈ ലേഖകന് അവരുടെ വൃദ്ധഭവനം സന്ദർശിക്കുവാനുള്ള അവസരം ലഭിച്ചു. കൂടെ മൂന്നു സാമൂഹ്യ പ്രവർത്തകരും സാമൂഹ്യപഠനത്തിൽ എം.എ. ബിരുദത്തിന് അവസാനവർഷം പഠിക്കുന്ന ഒരു സർവ്വകലാശാല വിദ്യാർത്ഥിയും. വൃദ്ധഭവനത്തിലെ സ്ഥിതി മനസ്സിൽ ഒരാഘാതം ഉണ്ടാക്കി. 65 മുതൽ 87 വയസ്സുവരെയുള്ള അന്തേവാസികളിൽ ചിലരെ നീണ്ട തുണിക്കഷണങ്ങൾകൊണ്ട് മരക്കസേരയിൽ കെട്ടി ഉറപ്പിച്ചിരിക്കുന്നു. കെട്ടിയില്ലെങ്കിൽ കസേരയിൽനിന്നും സിമന്റ് തറയിൽ വീണ് ഗുരുതരമായ പരുക്കിനിരയാകും. ഞങ്ങൾ ഒരു മുറിയിൽനിന്നു മറ്റൊരു മുറിയിലേക്കു സാവധാനം നടന്നുനീങ്ങി. ചിലർ വൃത്തി കുറഞ്ഞ വസ്ത്രം ധരിച്ചിരിക്കുന്നു. മറ്റു ചിലർ കൂർക്കംവലിച്ച് ഉറങ്ങുകയായിരുന്നു. ഒരു വൃദ്ധന്റെ താടിമീശയോ ടോൾസ്റ്റോയിയുടെ മീശയേക്കാളും കൂടുതൽ നീളവും. റാഫേയലും ഭാര്യയും അവരുടെ മുറിയിൽ വിശ്രമിക്കുന്നു. വൃദ്ധഭവനത്തിലെ സ്ത്രീപുരുഷന്മാരിൽ പലരും കഞ്ചാവു വലിക്കയും മദ്യം സേവിക്കുകയും ചെയ്യാറുണ്ട്.



റഫേയലിന്റെയും ടീനയുടെയും രണ്ടാമത്തെ മകൻ തന്റെ കുട്ടിയുമായി നിൽക്കുന്നു. ഇടത്തുവശം മകന്റെ ഭാര്യ. ഇരിക്കുന്നത് പൗത്രനും പൗത്രിയും. ഇവർക്ക് വാർദ്ധക്യം പ്രാപിച്ചവരെ സന്ദർശിക്കുവാൻ സമയമില്ല.

പ്രമുഖ സാമൂഹ്യപ്രവർത്തകനായ മൈക്കിൾ മിൽനറുടെ ചിത്രീകരണം ഞെട്ടിപ്പിച്ചു. "ഇവിടെ താമസിക്കുന്നവർക്ക് മക്കളും കൊച്ചുമക്കളും ഉണ്ട്. അവർ അടുത്തുതന്നെ താമസിക്കുന്നു. അവർക്ക് ഒരു വർഷത്തിൽ പത്തു നിമിഷംപോലും മാതാപിതാക്കന്മാരെ സന്ദർശിക്കുവാൻ സമയം ഇല്ല. അവർ സാവധാനം മരിച്ചുകൊണ്ടിരിക്കുകയാണ്. ഈ ലോകത്തുനിന്നു പരലോകത്തേക്കു പോകുവാൻ" അമേരിക്കയിലും യൂറോപ്പിന്റെ വിവിധ ഭാഗങ്ങളിലും അമ്മൂമ്മമാരും അപ്പൂപ്പന്മാരും ഒരു ശോകാന്തനാടകത്തിലെ കഥാപാത്രങ്ങളായിരിക്കയാണ്. ഒരു സമൂഹത്തിന്റെ തനിമുഖം അതിന്റെ അംഗങ്ങൾ വാർദ്ധക്യം പ്രാപിച്ചിരിക്കുന്നവർക്കു നൽകുന്ന ശുശ്രൂഷയിലും ആദരവുകളിലും പ്രതിബിംബിച്ചിരിക്കുന്നു.

പുരാതനസംസ്കാരത്തിലും പാരമ്പര്യവിശ്വാസത്തിലും നങ്കൂരം ഇട്ടിരിക്കുന്ന ഇന്ത്യയിലെ ജനങ്ങൾ അവരുടെ മാതാപിതാക്കന്മാരുമായി ഒരു വീട്ടിൽ ഒരു മേൽക്കൂരയ്ക്കു താഴെ താമസിക്കുന്നു. ഈ സാമൂഹ്യ സമ്പ്രദായം പാശ്ചാത്യരാജ്യങ്ങളിൽ മണ്ണടിഞ്ഞു കഴിഞ്ഞു. വാർദ്ധക്യം പ്രാപിച്ചവരെ പൊട്ടിയ പഴയ മേശകളായി വൃദ്ധഭവനത്തിലേക്കു തള്ളിവെച്ചിരിക്കുന്നു. വൃദ്ധഭവനങ്ങൾ ചെറുസെമിത്തേരികളും. വൃദ്ധന്മാരെ നോക്കുക എന്നത് വളരെ ചെലവ്, തോളിൽ ചുമക്കുവാൻ കഴിയാത്ത ഭാരവും. വൃദ്ധഭവനങ്ങളുടെ വാതുക്കൽ വീഡിയോ ക്യാമറകൾ ഘടിപ്പിച്ചിട്ടുണ്ട്. ഇതു വൃദ്ധകളെ മാനഭംഗപ്പെടുത്താതിരിക്കുവാനാണ്.

ഇന്ത്യയിലെ ജനങ്ങൾ പ്രത്യേകിച്ചും നമ്മുടെ നാട്ടിലെ യുവതീയുവാക്കന്മാർ വിദേശനാടുകളിൽനിന്നും നികുതി ഇല്ലാതെ ഇറക്കുമതി ചെയ്യപ്പെടുന്ന അനാവശ്യമായ സാമൂഹ്യരീതികൾ കണ്ണുമടച്ച് കൈകളിൽ ഏന്തുന്നത് വളരെ സൂക്ഷിക്കണം. നമ്മുടെ ആചാരക്രമങ്ങളുടെ വേരും വിത്തും ലോകത്തിലെ ഏറ്റവും പഴക്കമേറിയ ഭാരതീയ സംസ്കാരത്തിൽനിന്നും ഉത്ഭവിച്ചിട്ടുള്ളതാണ്. വളരെയധികം ആലോചനയ്ക്കു ശേഷം നടത്തുന്ന വിവാഹങ്ങൾക്ക് നാട്ടിൽ ഗ്യാരന്റി ഉണ്ട്. വളരെ പ്രാചീനമായ സംസ്കാരത്തിലും വിവാഹ വിശ്വാസ്യതയിലും സ്ത്രീപുരുഷന്മാരുടെ വസ്ത്രധാരണത്തിലെ ശാലീനതയിലും എല്ലാം ഭാരതത്തിന്റെ സംസ്കാരം അനർഗളമായിരുന്നു. വിദേശീയരുടെ ആശയഗതിയിൽനിന്നുള്ള അനാവശ്യമായ ആക്രമണത്തിൽ നിന്നും ഇവയെ നാം കാത്തുസൂക്ഷിക്കണം.




വൃദ്ധഭവനത്തിലെ പൊതുമുറിയിൽ ക്രിസ്തുമസ് ആഘോഷം. റാഫേയൽ ഇടതുവശം. ടീന ഭവനത്തിലെ മറ്റൊരു വൃദ്ധയുമായി സംസാരിക്കുന്നു.

ഇവിടെയാകട്ടെ, മാതാപിതാക്കൾ പതിനൊന്നും പന്ത്രണ്ടും വയസു മാത്രം പ്രായമുള്ള മക്കൾക്ക് മറ്റു ബാലന്മാരോടും ബാലികമാരോടും ബന്ധം പുലർത്തുവാൻ പ്രോത്സാഹനം നൽകുന്നു. അവർ ഏതാണ്ട് പ്രായപൂർത്തിയാകുമ്പോൾ ഒരു നല്ലഭാഗം മദ്യം കഴിക്കുകയും പുകവലിക്കുകയും ചെയ്യുന്നു. കോളേജുകളിലെ വിദ്യാർത്ഥിനി വിദ്യാർത്ഥികൾ മദ്യപാർട്ടികൾ നടത്തുകയും ബോധരഹിതരായി അവിഹിതമായ കാര്യങ്ങളിലേർപ്പെടുകയും ചെയ്യുന്നു.

ചില ഭവനങ്ങളിൽ നാലും അഞ്ചും സന്താനങ്ങളുണ്ടെങ്കിൽ അവരുടെ പിതാക്കന്മാർ പലരായിരിക്കും. ഇങ്ങനെയുള്ള വീടുകളിൽ കലഹങ്ങളും കൊലപാതകങ്ങളും അപൂർവ്വമല്ല. ദൂഷ്യങ്ങൾ നിറഞ്ഞ ഈ സാമൂഹ്യ സമ്പ്രദായത്തിന്റെ ഒരു ചെറുവിത്തുപോലും നമ്മുടെ നാട്ടിലെ മണ്ണിൽ പതിക്കരുത്.

നമ്മുടെ നാട്ടിൽ മാതാപിതാക്കൾ പ്രത്യേകിച്ച് അമ്മമാർ പിഞ്ചുകുഞ്ഞു

ങ്ങളെ കൈകളിൽ ചുമക്കുന്നു. കുട്ടികൾക്ക് അമ്മമാരുടെ സ്പർശനം അവരുടെ വളർച്ചയ്ക്കു ശക്തിയായ മരുന്നാണ്. ഇവിടെ അമ്മമാർ കുഞ്ഞുങ്ങളെ മൂന്നും നാലും ചക്രങ്ങളുള്ള ചെറുവണ്ടികളിൽ ഇരുത്തി തള്ളും. മഞ്ഞുകാലത്തും ഈ കാഴ്ചതന്നെ.

നമ്മൾ ഉയർന്ന നിലവാരമുള്ള ഭാരതീയ സംസ്കാരത്തിന്റെ അനന്തരാവകാശികളാണ്. വേണ്ടയിടത്ത് കേടുപാടു മാറ്റണം; ഭാവി തലമുറയുടെ ഉപയോഗത്തിനും വിതരണത്തിനുമായി ഈ സംസ്കാരക്കൂട്ടിനെ നാം പരിരക്ഷിക്കണം.

നമ്മൾ മാത്രമാണ് അതിപുരാതന ഇന്ത്യൻ സംസ്കാരത്തിന്റെ പതാകകൾ ഉയർത്തിക്കാണിക്കുന്നത്. മാർക്ക് ട്വൈൻ (1835–1910) എന്ന പ്രസിദ്ധ നോവൽ എഴുത്തുകാരൻ ഇപ്രകാരം അഭിപ്രായപ്പെട്ടു: "ഇന്ത്യ മനുഷ്യവംശത്തിന്റെ പിള്ളത്തൊട്ടിലാണ്; മനുഷ്യവർഗ്ഗത്തിന്റെ ഭാഷയുടെ ജന്മനാടും. പാരമ്പര്യത്തിന്റെ മുത്തമ്മ. നമ്മുടെ ഏറ്റവും വിലപിടിച്ച നിർദ്ദേശപാഠങ്ങൾ ഇന്ത്യയിൽ മാത്രമാണ് സംഭരണം ചെയ്തിരിക്കുന്നത്. മതകാര്യങ്ങളിൽ മറ്റു രാജ്യങ്ങൾ പാപ്പരാണ്. എന്നാൽ ഇന്ത്യ ഒരു കോടീശ്വരനും" മാക്സ് മുള്ളർ എന്ന ജർമ്മൻ തത്വജ്ഞാനിയും ഭാഷാ വിദഗ്ദ്ധനും ഇന്ത്യൻ സംസ്കാരത്തിനോടും തത്വചിന്തയോടും അതിരറ്റ പ്രതിപത്തിയുണ്ടായിരുന്നു. ബ്രിട്ടീഷ് തത്വചിന്തകനായിരുന്ന ബട്രാന്റ് റസ്സൽ ഇന്ത്യൻ ചിന്താഗതിയെ പ്രകീർത്തിച്ചു. ആർണാൾഡ് ടോയൻബി 1950 കളിൽ ഡൽഹിയിലെ മൗലാനാ അബ്ദുൾ കലാം ആസാദ് പ്രസംഗ പരമ്പരകളിൽ പ്രഭാഷണം നടത്തി ഇപ്രകാരം പറഞ്ഞു: ഒരു കാര്യം വ്യക്തമാണ്. പാശ്ചാത്യരുടെ തുടക്കമുള്ള അദ്ധ്യായത്തിനു സ്വയനാശം സംഭവിക്കുന്നതിനെ തടഞ്ഞുനിർത്തുവാൻ ഇന്ത്യയ്ക്കു കഴിയും മനുഷ്യവർഗ്ഗം ഇപ്പോൾ അഭിമുഖീകരിക്കുന്ന ചരിത്രത്തിലെ അപകടം നിറഞ്ഞ സ്ഥിതിയിൽ നിന്നു രക്ഷ നേടുവാൻ ഇന്ത്യ കാണിച്ചിരിക്കുന്ന വഴിയാണ് ഉത്തമം.

സമാധാനത്തിന്റെ വിത്തുകളിൽനിന്നും കിളിച്ചുവളർന്ന സത്യാഗ്രഹ പ്രസ്ഥാനത്തിന്റെ ശില്പിയായ ഗാന്ധിജിയുടെ വാക്കുകൾ ശ്രദ്ധേയമാണ്. "ലോകത്തിൽ ഞാൻ ഏറ്റവും അധികം നന്മ കണ്ടിട്ടുള്ളത് ഇന്ത്യയിലാണ്." ജവഹർലാൽ നെഹ്റു തന്റെ മരണപത്രത്തിൽ ഇപ്രകാരം എഴുതി: "എനിക്ക് ഇന്ത്യക്കാരിൽ നിന്നു സ്നേഹം എന്ന വിലയേറിയ വസ്തു ലഭിച്ചിട്ടുണ്ട്. എങ്ങനെയാണത് മടക്കിക്കൊടുക്കേണ്ടതെന്ന് എനിക്ക് ഒരു രൂപവുമില്ല"

അമേരിക്കയിൽ ഇന്നു താമസിക്കുന്ന ലക്ഷക്കണക്കിനു ഭാരതീയർ ഇവിടുത്തെ പൊതുജീവിതരീതിയുടെയും വിവിധ വർണ്ണങ്ങൾ നേരിട്ടു കണ്ടിട്ടുള്ളവരാണ്. വിദേശഭാരതീയർ ഇന്ത്യയിലെ ജീവിതക്രമത്തെ പിന്താങ്ങുന്നു. സന്താനങ്ങളെ പല സന്ദർഭങ്ങളിലും ഇന്ത്യയിലെ ജീവിതരീതിയുമായി കൂട്ടുചേരുവാൻ നാട്ടിലേക്ക് അയയ്ക്കുന്നു.



**കുഞ്ഞുവാവയ്ക്ക് ഒരു മുറി:** കുഞ്ഞിന് പ്രത്യേകമുറി എന്ന ആശയം മാതാപിതാക്കളിൽനിന്ന് കുഞ്ഞിനെ അകറ്റുന്നു. ഇങ്ങനെ സ്വന്തമായി വളരുന്ന കുട്ടികൾ പ്രായമായ മാതാപിതാക്കളെ വൃദ്ധസദനങ്ങളിൽ ആക്കുന്നതിൽ അതിശയിക്കാനില്ല.

വിദേശരാജ്യങ്ങൾ ഇന്ത്യയിലെ ജീവിതക്രമത്തിന്റെ പകുതിഭാഗമെങ്കിലും പകർത്തിയാൽ ഇവിടെ കുടുംബഭദ്രത ഉറപ്പിക്കാം. കുതിച്ചുയരുന്ന വിവാഹ മോചനനിരക്കിൽ ഗണ്യമായ കുറവുണ്ടാകും. മക്കൾ അച്ചടക്കത്തിന്റെ നല്ല തണലിൽ വളരും. എന്നാൽ അതിനുള്ള സാധ്യത വിരളമാണ്.

റാഫേയലും ഭാര്യ ടീനയും വൃദ്ധഭവനത്തിൽ താമസം തുടങ്ങിയതിനു ശേഷം ഞങ്ങൾ അവർക്ക് ഫോൺ ചെയ്തു. വൃദ്ധനായ റഫേയൽ ഫോണിൽ പറഞ്ഞ ഒരു പരാതി "ടോമാ, ഇവിടെ ഭോജനമുറിയിൽ തരുന്ന ഭക്ഷണം നല്ലതല്ല. എനിക്ക് ഇറ്റാലിയൻ ഭക്ഷണമാണ് ഇഷ്ടം. ഇറ്റലിക്കാരുടെ ഭക്ഷണക്രമത്തിലെ പ്രധാന ഘടകങ്ങൾ പാസ്റ്റ (നൂഡിൽ), കട്ടികൂടിയ ടുമാറ്റോ സോസ് പുഴുങ്ങിയ ഇറച്ചിക്കഷണങ്ങൾ, ഉപ്പുകൂടിയ ചീസ് എന്നിവയാണ്. ചീസിൽ കൊളസ്ട്രോളും–ഹൃദയത്തിന്റെ ജന്മശത്രു.



അമ്മമാർ കുഞ്ഞുങ്ങളെ കൈകളിൽ എടുക്കാതെ ചക്രങ്ങളുള്ള ചെറുവണ്ടികളിൽ ഇരുത്തിതള്ളുന്നു.

സന്മനസ്സുകാരനായ റഫേയൽ ആയിരുന്നു നാട്ടിൽ വരുമ്പോൾ ഞങ്ങളുടെ വീട് നോക്കിയിരുന്നത്. പകലും രാത്രിയും മോഷണം തടയുവാൻ ഈ വൃദ്ധൻ ഒരു പോലീസുകാരനെപ്പോലെ സേവനം നടത്തി. റഫേയൽ വൃദ്ധഭവനത്തിൽ മാറിത്താമസിച്ചതിനു ശേഷം ഇഷ്ടപ്പെടുന്ന ഇറ്റാലിയൻ രീതിയിലുള്ള ഭക്ഷണം ഇടയ്ക്കെങ്കിലും മക്കൾ പാകം ചെയ്തു വൃദ്ധഭവനത്തിൽ കൊണ്ടുപോയി കൊടുക്കാത്തതിൽ വളരെ ആശ്ചര്യം തോന്നി. വൃദ്ധഭവനത്തിൽ വന്നു കാണാമെന്നു പറഞ്ഞുകൊണ്ട് ഞങ്ങൾ ഫോൺ സംഭാഷണം നിർത്തി.

ഇപ്പോൾ എനിക്ക് ഇന്ത്യൻ സംസ്കാരത്തോട് എല്ലാ കാലത്തേക്കാളും കൂടുതൽ പ്രീതി തോന്നുന്നു

ഇപ്പോൾ എനിക്ക് ഇന്ത്യൻ സംസ്കാരത്തോട് എല്ലാ കാലത്തേക്കാളും കൂടുതൽ പ്രീതി തോന്നുന്നു. തെറ്റായ പാശ്ചാത്യ പാരമ്പര്യങ്ങൾക്കു വേണ്ടി ഭാരതീയ പാരമ്പര്യങ്ങൾ വിസ്മരിച്ചാൽ നമ്മുടെ ചിന്താഗതി പാപ്പരാകും. **GM**

*(മഹാത്മാഗാന്ധി സർവ്വകലാശാലയിൽനിന്ന് ഗാന്ധിപഠനത്തിൽ പിഎച്ച്.ഡി. ബിരുദം നേടിയ ലേഖകൻ 16 പുസ്തകങ്ങളും 300 ൽ പരം ലേഖനങ്ങളും എഴുതിയിട്ടുണ്ട്. ഗാന്ധിജിയുടെ സിദ്ധാന്തത്തെപ്പറ്റിയും ഭാരത സംസ്കാരത്തെപ്പറ്റിയും ഡോ. പനക്കൽ കാനഡ, ഇന്ത്യ, ഐക്യനാടുകൾ, ജർമ്മനി, ട്രിനിഡാഡ്, സ്വിറ്റ്സർലൻഡ് എന്നിവിടങ്ങളിലെ കലാശാലകളിലും പൊതുസ്ഥലങ്ങളിലും പ്രസംഗിച്ചിട്ടുണ്ട്. ലേഖകന്റെ ഇമെയിൽ taja@primus.ca)*



# നിത്യനരകമുണ്ടോ?

■ ഫാ. ഡോ. കെ.എം. ജോർജ്

**ചോദ്യം:** "ദൈവം സ്നേഹമാകുന്നു" എന്നാണല്ലോ വിശുദ്ധ വേദപുസ്തകം പഠിപ്പിക്കുന്നത്. സ്നേഹപൂർവ്വം താൻ സൃഷ്ടിച്ച മനുഷ്യനെ എങ്ങിനെയാണ് നിത്യമായ നരകവേദനയിൽ ദണ്ഡിപ്പിക്കുവാൻ ദൈവം ആഗ്രഹിക്കുന്നത്?

**ഉത്തരം: 1**. എല്ലാ മതങ്ങളിലും സ്വർഗ്ഗം, നരകം എന്ന ആശയങ്ങളുണ്ട്. ഭാഗവത



പുരാണം പോലുള്ള ഹിന്ദു പുരാണങ്ങളിൽ നിരവധി നരകങ്ങളെക്കുറിച്ച് വിവരിച്ചു പറയുന്നു. ഓരോ തെറ്റിന്റെയും സ്വഭാവവും കാഠിന്യവും അനുസരിച്ച് ഓരോ തരം നരകമാണ് വിധിച്ചിരിക്കുന്നത്. മനുഷ്യൻ നന്മയെക്കാൾ അധികം തിന്മയെ ഇഷ്ടപ്പെടുന്നു എന്ന പൊതുധാരണ എല്ലാ മതങ്ങളിലും നിലനിൽക്കുന്നുതുകൊണ്ട് പാപം ചെയ്യുന്നവർക്ക് ശിക്ഷയുണ്ടെന്നും നന്മചെയ്യുന്നവർക്ക് സന്തോഷകരമായ പ്രതിഫലം ലഭിക്കുമെന്നും സാർവ്വ ലൗകികമായി മതങ്ങൾ പഠിപ്പിക്കുന്നു. ശിക്ഷയെ ഭയമില്ലെങ്കിൽ മിക്ക മനുഷ്യരും തിന്മയിലേക്ക് ചായും എന്നുള്ളതുകൊണ്ടാണ്, ക്രിസ്തീയ വേദവും പ്രകാശമണവറയായ സ്വർഗ്ഗത്തെക്കുറിച്ചും, ചാകാത്ത പുഴുവും കെടാത്ത തീയുമുള്ള നരകത്തെക്കുറിച്ചും ഒരേ സമയം പഠിപ്പിക്കുന്നത്. ഒരു രാജ്യത്തിന്റെ ക്രിമിനൽ നിയമങ്ങളിൽ കാണുന്ന ശിക്ഷാക്രമം മതങ്ങൾ പഠിപ്പിക്കുന്ന "നരക"ശിക്ഷയുടെ ലഘുവായ സെക്കുലർ രൂപമാണ്. അടിപിടിയും ചെറുമോഷണവും തുടങ്ങി നരഹത്യവരെയുള്ളകുറ്റങ്ങൾക്ക് ഓരോന്നിന്റെയും ഗൗരവമനുസരിച്ചുള്ള ശിക്ഷകളാണല്ലോ നൽകുന്നത്. ഭരണസംവിധാനത്തിൽ ഏതെങ്കിലും തരത്തിലുള്ള പീനൽ കോഡില്ലാത്ത ഒരു രാജ്യവും ഒരു മതവും ഒരു സംഘടനയും ഇതുവരെ ചരിത്രത്തിൽ ഉണ്ടായിട്ടില്ല. കാരണം, ഒരു വ്യക്തി ചെയ്യുന്ന തെറ്റുകൾ എപ്പോഴും സമൂഹത്തെ ബാധിക്കുന്നു. സമൂഹത്തിന്റെ സുസ്ഥിതിക്കും നിലനിൽപ്പിനും ക്ഷേമത്തിനും വേണ്ടിയാണ് ശിക്ഷാനിയമങ്ങൾ.

**2.** നരകം അഥവാ ശിക്ഷ എന്ന സങ്കൽപ്പത്തിന്റെ മൂലകാരണം മനുഷ്യന്റെ പാപം അഥവാ പാപത്തിലേക്കുള്ള ചായ്‌വാണ്. 'പാപത്തിന്റെ ശമ്പളം മരണമാണ്' എന്ന് പൗലോസ് ശ്ലീഹാ പറയുന്നത് ഒരു പൊതുതത്വം എന്ന നിലയിലാണ്. ക്രിസ്തീയ വിശ്വാസ പാരമ്പര്യത്തിൽ, പാപത്തിനുള്ള ഏക മറുമരുന്ന് സ്നേഹമാണ്. പാപിയെ സ്നേഹിക്കുക, സ്നേഹം മൂലം പാപമാകുന്ന രോഗത്തിൽ നിന്ന് സൗഖ്യമാക്കുക, രൂപാന്തരപ്പെടുത്തുക എന്നതാണ് ഈ മറുമരുന്നിന്റെ രീതി. ശിക്ഷയല്ല, ആദ്യത്തെ നടപടി. ഇപ്പോൾ ചില ആധുനിക രാഷ്ട്രങ്ങളും കുറ്റവാളികളെ നല്ല സാഹചര്യവും സ്വാധീനവും കൊണ്ട് മാറ്റിയെടുക്കാമോ എന്ന പരീക്ഷണം നടത്തിക്കൊണ്ടിരിക്കയാണ്. ജയിൽ ശിക്ഷാ സമ്പ്രദായത്തിൽ ഇത്തരം പരീക്ഷണങ്ങൾ തുടങ്ങിയിട്ടുണ്ട്. കുറ്റവും ശിക്ഷയും സംബന്ധിച്ചുള്ള പുതിയ കാഴ്ചപ്പാടിന് ഒരളവുരെ ക്രിസ്തീയ ദർശനം പ്രചോദനം നൽകിയിട്ടുണ്ട്.

**ക്രിസ്തീയ വിശ്വാസ പാരമ്പര്യത്തിൽ, പാപത്തിനുള്ള ഏക മറുമരുന്ന് സ്നേഹമാണ്**

**3.** യേശുക്രിസ്തുവിലൂടെ ദൈവം മനുഷ്യവർഗ്ഗത്തോട് കാണിച്ചത് ഈ സ്നേഹമാണ്. കുരിശിലെ മരണത്തോളം സ്വയം ത്യജിക്കുന്ന മനുഷ്യസ്നേഹമാണ് ദൈവത്തിന്റെ സ്വഭാവമായി ക്രിസ്തു പ്രകടിപ്പിച്ചത്. എല്ലാ ശിക്ഷയെക്കാളും, ശിക്ഷയെക്കുറിച്ചുള്ള ഭയത്തെക്കാളും തെറ്റുചെയ്യുന്ന ഒരാളെ രൂപാന്തരപ്പെടുത്തുന്നത് ഈ സ്നേഹമാണ്. അതുകൊണ്ടാണ്, ആത്യന്തികമായി ദൈവത്തിന്റെ സ്നേഹവും കരുണയുമാണ് നിലനിൽക്കുന്നത്, നിത്യനരകമല്ല എന്ന് ചില സഭാപിതാക്കന്മാർ പഠിപ്പിക്കുന്നത്. നിനവേയിലെ വിശുദ്ധ ഇസഹാക്ക് (7-ാം നൂറ്റാണ്ട്) ദൈവസ്നേഹത്തെക്കുറിച്ചും ആർദ്രകരുണയെക്കുറിച്ചും ആഴമായി ബോധവാനാകുമ്പോൾ സാത്താനു അനുതാപം ഉണ്ടാവാൻ വേണ്ടിപ്പോലും പ്രാർത്ഥിക്കുന്നുണ്ട്. അതായത് ദൈവത്തിന്റെ അപരിമേയ സ്നേഹത്തിന് പുറത്തോ വിരുദ്ധമായോ ഒന്നും ഉണ്ടാവാൻ പാടില്ല. എല്ലാ തിന്മയും ഉച്ചാടനം ചെയ്യപ്പെടണം. ഇരുട്ട് നിശ്ശേഷം മാറി സ്നേഹത്തിന്റെ വെളിച്ചം സമ്പൂർണ്ണമായി സൃഷ്ടിയെ മുഴുവൻ പ്രകാശിപ്പിക്കണം. കുറ്റവും ശിക്ഷയും ഇല്ലാത്ത ഒരു വ്യവസ്ഥയാണ് ദൈവരാജ്യത്തിന്റെ അവസ്ഥ.

**ദൈവത്തെ നല്ല വൈദ്യനും സൗഖ്യദായകനും രക്ഷിതാവുമായി കാണാനാണ് ക്രിസ്തുവിന്റെ സുവിശേഷവും അതിൽ ഊന്നിയ ഓർത്തഡോക്സ് പാരമ്പര്യവും പഠിപ്പിക്കുന്നത്**

**4.** സ്നേഹിക്കയും ന്യായം വിധിക്കുകയും, രക്ഷിക്കുകയും ശിക്ഷിക്കുകയും ചെയ്യുന്ന ദൈവത്തെക്കുറിച്ചാണ് വേദപുസ്തകം പറയുന്നത്. യഹൂദ ചിന്തയിൽ ന്യായാധിപനായ ദൈവം എന്ന സങ്കൽപ്പത്തിനു മുൻതൂക്കമുണ്ടെങ്കിലും ദൈവം മഹാകാരുണ്യവാനാണ് എന്നും അതേ ശബ്ദത്തിൽ അവിടെ പറയുന്നു. യേശുക്രിസ്തുവിന്റെ സുവിശേഷത്തിൽ, സ്നേഹമൂർത്തിയായ ദൈവം മനുഷ്യനോട് ക്ഷമിക്കുകയും ആർദ്രകരുണ കാണിക്കയും, തിരിച്ചുവരുന്നവരെ പിതൃസ്നേഹത്തോടെ സ്വീകരിക്കയും ചെയ്യുന്നു. മുടിയനായ പുത്രനേയും പാപിനിയായ സ്ത്രീയെയും മഹാകരുണയോടെ സ്വീകരിക്കയും ശത്രുക്കളോട് ക്ഷമിക്കുകയും, തന്നെ ഉപദ്രവിക്കുന്നവർക്ക് വേണ്ടി പ്രാർത്ഥിക്കുകയും, "പാപിനികളോടും ചുങ്കക്കാരോടും കൂടി" ജീവിച്ച് അവരെ നന്മയിലേക്ക് തിരിക്കുകയും ചെയ്യുന്ന ദൈവത്തെയാണ് യേശു കാണിച്ചുതന്നത്. അതുകൊണ്ട് തെറ്റിന് ശിക്ഷയില്ല എന്നു കർത്താവ് പഠിപ്പിച്ചില്ല. എന്നാൽ അനുതപിച്ച് തെറ്റ് തിരുത്തിവരുന്നവർക്ക് എപ്പോഴും ദൈവരാജ്യത്തിൽ പ്രവേശനമുണ്ട്.

**5.** യേശുക്രിസ്തുവിന്റെ വാക്കുകൾ വി.യോഹന്നാൻ തന്റെ സുവിശേഷത്തിൽ രേഖപ്പെടുത്തുന്നു. "എന്റെ വാക്കുകേട്ട് എന്നെ അയച്ചവനിൽ വിശ്വസിക്കുന്നവന് നിത്യ ജീവൻ ഉണ്ട്. അവൻ ന്യായവിധിയിൽ ഉൾപ്പെടാതെ മരണത്തിൽ നിന്ന് ജീവനിലേക്ക് കടന്നിരിക്കുന്നു" (5:24) അപ്പോൾ അങ്ങനെയൊരു സാദ്ധ്യതയുമുണ്ട്. പൂർണ്ണമായി ക്രിസ്താനുരൂപികളാകുന്നവർ അന്തിമ ന്യയവിസ്താരത്തിലൂടെ കടക്കാതെ തന്നെ ജീവന്റെ പ്രകാശത്തിലേക്ക് പ്രവേശിക്കുന്നു. പ. കന്യകമറിയാമിനെക്കുറിച്ചുള്ള സഭയുടെ ഉപദേശം അങ്ങനെയാണ്. ഓരോരുവനും സ്വയം ന്യായം വിധിക്കുകയാണെന്നു കർത്താവ് സൂചിപ്പിക്കുന്നു. വെളിച്ചം കണ്ടിട്ടു അതിലേക്ക് വരാതെ, സ്വയം കണ്ണടച്ച് ഇരുട്ട് സ്വയം നടത്തുന്ന ന്യായവിധിയാണ്.

**6.** യേശുക്രിസ്തു സൗഖ്യദാതാവായിട്ടാണ് ലോകത്തിൽ വന്നത്. പാപത്തെ രോഗമായിട്ടാണ് പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യം പഠിപ്പിക്കുന്നത്. *കുറ്റം-ന്യായവിധി-ശിക്ഷ* എന്ന നിയമനടപടിക്രമമല്ല, ക്രിസ്തീയ സഭയിൽ പിന്തുടരേണ്ടത്, *രോഗം-ചികിത്സ-*

# ദൈവകോപം മനുഷ്യരുടെ കോപമല്ല

▪ ^m. tUm. Ipcymt¡mk X®nt¡m«

***ചോദ്യം:*** പഴയനിയമത്തിൽ ദൈവത്തെ കോപവാനായിട്ടും, പുതിയ നിയമത്തിൽ സ്നേഹവാനായിട്ടും കാണുന്നു. സ്നേഹവാനായ ദൈവത്തിന് കോപിക്കുവാനും നശിപ്പിക്കുവാനും സാധിക്കുമോ?

**– ഡാലിയ ജോഷി, മുംബൈ**

D¯cw: ഈ ചോദ്യം പല രംഗങ്ങളിലും ആവർത്തിച്ചു ചോദിച്ചുകൊണ്ടിരിക്കുന്ന ഒന്നാകുന്നു. വളരെ പ്രസക്തമായ ഈ ചോദ്യത്തിനും ഇവിടെ നൽകുന്ന മറുപടിക്കും വായനക്കാരുടെ പ്രതികരണം സ്വാഗതം ചെയ്യുന്നു.



ആവ. 9:7,8; യശ. 60:10 തുടങ്ങിയ പഴയനിയമഭാഗങ്ങളിൽ ദൈവം കോപവാനാണെന്നു കാണുന്നു. പുതിയനിയമത്തിലാകട്ടെ ദൈവം സ്നേഹവാനാമെന്ന് ഉറപ്പിച്ച് പറയുകയും ചെയ്തിരിക്കുന്നു. ഇതു രണ്ടും പരസ്പരവിരുദ്ധമാണല്ലോയെന്നു ചിന്തിച്ചുപോകുന്നതിൽ കാര്യമില്ലാതില്ല. എന്നാൽ താഴെ പറയുന്ന കാര്യങ്ങൾ മേൽപറഞ്ഞ ചിന്തകളിൽ ചലനം ഉണ്ടാക്കുമെന്നു പ്രതീക്ഷിക്കുന്നു.

പഴയ നിയമത്തിൽ, കോപം ക്രോധം എന്നു മലയാളത്തിൽ പ്രയോഗിച്ചിരിക്കുന്ന വാക്കുകൾ, എബ്രായ മൂലഭാഷയിൽ aph(af) എന്നും ഇംഗ്ലീഷിൽ wrath എന്നുമാണ് ഉപയോഗിച്ചിരിക്കുന്നത്. ഇതിൽ ‘aph’ എന്നത് Anash എന്ന മൂലപദത്തിൽനിന്നുള്ളതാകുന്നു. ഈ വാക്ക് 66 പുസ്തകങ്ങളുടെ വേദപുസ്തകത്തിൽ 42 പ്രാവശ്യം ഉപയോഗിച്ചിട്ടുണ്ട്. Anash എന്ന വാക്കിന് Breath hard, Be angry (Displeased) എന്നെല്ലാം അർത്ഥം



കല്പിച്ചിരിക്കുന്നു. ഇതു പ്രകാരം ചിന്തിച്ചാൽ, കോപം, ക്രോധം എന്നീ പദങ്ങൾക്ക് പകരം അസംതൃപ്തിയെന്നു തർജ്ജമ ചെയ്യാവുന്നതാണെന്നു വരുന്നു. ഇങ്ങനെ ചെയ്താൽ തർജ്ജമ കൂടുതൽ ശരിയാകുന്നതും അതുവഴി കോപിഷ്ഠനായ ദൈവം എന്ന ചിന്ത മാറ്റപ്പെടുന്നതുമാകുന്നു.

**ദൈവകോപം ദൈവത്തിന്റെ നീതിയേയും സ്നേഹത്തേയും വെളിപ്പെടുത്തുന്നു. മനുഷ്യകോപം അവന്റെ ബലഹീനതയും പാപസ്വഭാവവും ആണ് വെളിപ്പെടുത്തുന്നത്**



യശ. 60:10 ശ്രദ്ധിച്ചാൽ ഞാനെഴുതുന്ന ഈ കാര്യത്തിന് ന്യായീകരണം ലഭ്യമാണ്. ‘‘എന്റെ ക്രോധത്തിൽ ഞാൻ നിന്നെ അടിച്ചു. എങ്കിലും എന്റെ പ്രീതിയിൽ എനിക്ക് കരുണ തോന്നും. (യശ: 60:10) ഇവിടെ ക്രോധം x പ്രീതിയെന്നു കാണുന്നു. അപ്പോൾ ക്രോധം = അപ്രീതി/അസംതൃപ്തി (Displeased) എന്ന് വ്യക്തമാകുന്നുവല്ലോ. ആകയാൽ പഴയ നിയമത്തിൽ, ക്രോധവാനായ ദൈവം എന്നല്ല അസംതൃപ്തനായ ദൈവം എന്ന് ഗ്രഹിക്കുന്നതാണ് ശരിയായിട്ടുള്ളത്. പുതിയ നിയമത്തിലും ദൈവകോപത്തെ കുറിച്ചു പറയുന്നുണ്ട്. ദൈവത്തിന്റെ കോപം സ്വർഗ്ഗത്തിൽ നിന്ന് വെളിപ്പെടുന്നു (റോമർ 1:18) എന്നാൽ അത് മനുഷ്യരുടെ അഭക്തിക്കും അനീതിക്കും എതിരായിട്ടാകുന്നു. ആകയാൽ ദൈവം കോപിക്കുന്നത്, അതായത് അപ്രീതനായിരിക്കുന്നത് മനുഷ്യന്റെ സകല തിന്മകൾക്കും എതിരായിട്ടാകുന്നു. (റോമർ 7:20)

പഴയനിയമത്തിൽ ദൈവം കോപിക്കുന്നത് കേവലം മനുഷ്യരോടല്ല. അവനിൽ വസിക്കുന്ന തിന്മയോട്, പാപത്തോട് അതായത് സാത്താനോടാകുന്നു. പുതിയനിയമത്തിൽ ഇതേ ദൈവത്തെ തന്നെയാണ് കാണുന്നത്. “കർത്താവ് പത്രോസിനോട് സാത്താനെ എന്നെ വിട്ടുപോ” എന്നാണ് പറഞ്ഞത്. (മത്താ. 16:23). ദൈവം മനുഷ്യനെയല്ല, മനുഷ്യനിൽ വസിക്കുന്ന സാത്താനെയാണ് നശിപ്പിക്കുന്നത്. തിന്മയോട്, സാത്താനോടാണ് കോപിക്കുന്നത്. പിശാചിനെ കടലിലേക്ക് അയച്ചപ്പോൾ പന്നികളും കൂടെ മരിച്ചതുപോലെ, സാത്താനെ നശിപ്പിച്ചപ്പോൾ അവൻ വസിച്ചിരുന്ന മനുഷ്യരും നശിക്കുകയായിരുന്നു. സാത്താനെ നശിപ്പിക്കുന്നതിൽ ദൈവനീതിയും ദൈവസ്നേഹവും ആണ് വെളിപ്പെടുന്നത്. ഇവിടെയാണ് ദൈവകോപം മഹത്വപ്പെടുന്നത്. എന്നാൽ മനുഷ്യന്റെ കോപമാകട്ടെ അവന്റെ ബലഹീനതയും പാപസ്വഭാവവും ആണ് വെളിപ്പെടുത്തുന്നത്. ആകയാൽ പഴയ നിയമത്തിൽ കാണുന്ന ദൈവകോപം, ദൈവസ്നേഹത്തിന്റെയും ദൈവനീതിയുടെയും പ്രകടഭാവമാണെന്നു തിരിച്ചറിഞ്ഞാലും. ദൈവത്തിന്റെ ഇതേ സ്നേഹവും നീതിയുമാണ് പുതിയ നിയമത്തിൽ നാം കാണുന്നതും. **GM**

---

*സൗഖ്യം എന്ന സൗഖ്യദായക മനോഭാവമാണ്.* അതുകൊണ്ട് ദൈവത്തെ ന്യായാധിപനും ജയിലറും ആരാച്ചാരുമായി കാണുന്ന രീതിയല്ല, മറിച്ച് നല്ല വൈദ്യനും സൗഖ്യദായകനും രക്ഷിതാവുമായി കാണാനാണ് ക്രിസ്തുവിന്റെ സുവിശേഷവും അതിൽ ഊന്നിയ ഓർത്തഡോക്സ് പാരമ്പര്യവും പഠിപ്പിക്കുന്നത്. ദൈവസ്നേഹത്തെക്കുറിച്ചും കരുണയെക്കുറിച്ചും അടിയുറച്ച ബോധ്യമുള്ള ഒരാൾക്ക് ഒരിക്കലും നിത്യനരകമെന്നത് ഭയം ചിന്തയിൽപ്പോലും വരുകയില്ല. “സ്നേഹത്തിന് ഭയമില്ല. പൂർണ്ണ സ്നേഹം ഭയത്തെ പുറത്താക്കുന്നു. ഭയം ശിക്ഷയോടാണ് ബന്ധപ്പെട്ടിരിക്കുന്നത്” (1 യോഹ. 5:18).

**7.** *മനുഷ്യസ്വാതന്ത്ര്യത്തിന് പൗരസ്ത്യ ക്രിസ്തീയ സഭ അതീവ പ്രാധാന്യം നൽകുന്നു.* തെറ്റ് ചെയ്യാനും ചെയ്യാതിരിക്കാനുമുള്ള സ്വാതന്ത്ര്യം മനുഷ്യനു മാത്രമേയുള്ളൂ. ആ സ്വതന്ത്രമായ തെരഞ്ഞെടുപ്പിലൂടെ സ്വർഗമോ നരകമോ സ്വയം സൃഷ്ടിക്കാൻ കഴിയും. “നമുക്ക് നാമേ പണിവതു നാകം, നരകവുമതുപോലെ” എന്ന കവിവചനം ഈ സ്വാതന്ത്ര്യത്തെ കുറിക്കുന്നു. സ്വർഗ്ഗം, നരകം എന്നിവ ആക്ഷരികമായി സഭ എടുക്കുന്നില്ല. സ്ഥലകാലങ്ങൾക്കതീതമായ “അവസ്ഥ”യെ വിവരിക്കാൻ ഇപ്പോൾ നമ്മുടെ അക്ഷരങ്ങൾക്ക് അസാദ്ധ്യമാണ്. അതുകൊണ്ട് മനുഷ്യർക്ക് ഇപ്പോൾ മനസ്സിലാകുന്ന വാങ്മയചിത്രങ്ങളാണ് മതഗ്രന്ഥങ്ങൾ നൽകുന്നത് എന്നുമാത്രം. **GM**

# വിദ്യാർത്ഥിപ്രസ്ഥാനം - ചരിത്രം സംസാരിക്കുന്നു

■ പോൾ മണലിൽ

മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ നൂറ് വർഷത്തെ ചരിത്രമാണ് പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ എഴുതിയ "'The spiritual Banyan Tree, 100 years of MGOCSM.' ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിൽ വിദ്യാർത്ഥിപ്രസ്ഥാനത്തിന് അർത്ഥപൂർണ്ണമായ പങ്കാളിത്തമാണുള്ളത്. ആരാധന, പഠനം, സേവനം എന്നീ മുദ്രാവാക്യങ്ങളുമായി യുവതലമുറയുടെ ഇടയിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന വിദ്യാർത്ഥി പ്രസ്ഥാനം കഴിഞ്ഞകാലത്ത് വിശ്വസ്തരായ ഒരു തലമുറയെ വാർത്തെടുത്ത് നമ്മുടെ സഭയ്ക്ക് സമ്മാനിച്ചു.

വിദ്യാർത്ഥി-യുവജനങ്ങളുടെ ജീവിതദർശനത്തെയും ആത്മീയജീവിതത്തെയും സ്വാധീനിച്ച വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ വളർച്ചയും വികാസവും ഒട്ടേറെ ചരിത്രരേഖകൾ അവതരിപ്പിച്ചുകൊണ്ട് The spiritual Banyan Tree എന്ന കൃതിയിൽ പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ വിവരിക്കുന്നു. മൂന്ന് ഭാഗങ്ങളിലായിട്ടാണ് പ്രസ്ഥാനത്തിന്റെ ചരിത്രം അദ്ദേഹം സംശോധനം ചെയ്തിരിക്കുന്നത്. ആദ്യഭാഗത്ത് അതിന്റെ തുടക്കവും തുടർച്ചയും വാർഷിക കോൺഫ്രൻസിന്റെ ചരിത്രവും അദ്ദേഹം അവതരിപ്പിക്കുന്നു. സിറിയൻ ക്രിസ്ത്യൻ സ്റ്റുഡന്റ് കോൺഫ്രൻസ് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനമായി രൂപാന്തരം പ്രാപിച്ചതിന്റെ കഥയാണ് രണ്ടാം ഭാഗത്ത് വിവരിക്കുന്നത്. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സംഭാവനകളെപ്പറ്റിയും പ്രസ്ഥാനത്തിലൂടെ വളർന്നുവന്നവരെപ്പറ്റിയും മൂന്നാം ഭാഗത്ത് പരാമർശിക്കുന്നു. പ്രസ്ഥാനത്തിന്റെ വാർഷിക കോൺഫ്രൻസിന്റെ പട്ടികയും വിവിധ ഭാരവാഹികളുടെ നൂറ് വർഷത്തെ പട്ടികയും അനുബന്ധമായി ചേർത്തിരിക്കുന്നു. പ്രസ്ഥാനത്തിന്റെ ചരിത്രസാക്ഷ്യങ്ങളായി അവതരിപ്പിക്കാൻ കഴിയുന്ന കുറെ നേതാക്കൻമാരുടെ ചിത്രങ്ങളും ഇതിന്റെ ഉള്ളടക്കത്തിന്റെ ഭാഗമാണ്. ചരിത്രം സംസാരിക്കുന്ന തരത്തിൽ ഇത്തരമൊരു ഗ്രന്ഥം അണിയിച്ചൊരുക്കിയ ജോസഫ് കെ. അലക്സാണ്ടർ അഭിനന്ദനം അർഹിക്കുന്നു.

**സഭയിൽ വിശ്വാസത്തിന്റെ പുതിയ നാമ്പുകൾ വളർത്തിയെടുക്കുന്നത് വിദ്യാർത്ഥിപ്രസ്ഥാനമാണ്**

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സജീവപ്രവർത്തകനെന്ന നിലയിൽ ജോസഫ് കെ. അലക്സാണ്ടർ അനുഭവിച്ച കാര്യങ്ങളുടെ പശ്ചാത്തലത്തിൽ അദ്ദേഹം കണ്ടതും കേട്ടതും അറിഞ്ഞതും പഠിച്ചതും ആയ വസ്തുതകളുടെ സമാഹാരമാണീഗ്രന്ഥം. 1976 മുതൽ പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഗ്രന്ഥകാരൻ ഇപ്പോൾ അതിന്റെ കേന്ദ്രകമ്മറ്റി ട്രഷറർ കൂടിയാണ്. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സ്ക്കൂൾ വിദ്യാർത്ഥികൾക്കുവേണ്ടി ഓറിയന്റേഷൻ പദ്ധതിക്ക് തുടക്കം കുറിച്ചത് ജോസഫ് കെ. അലക്സാണ്ടറുടെ നേതൃത്വത്തിലാണ്. ഒരു തലമുറയെ വിദ്യാർത്ഥി പ്രസ്ഥാനത്തിലൂടെ അദ്ദേഹം വാർത്തെടുത്തു. അദ്ദേഹത്തെ പോലെ ഓരോ കാലഘട്ടത്തിലും പ്രസ്ഥാനത്തിനുവേണ്ടി പ്രവർത്തിച്ചവരുടെ കൂടി സമഗ്രോത്സാഹചിത്രമാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കമെന്ന് പറയാം.

ഏഷ്യയിലെ ഏറ്റവും പഴക്കം ചെന്ന വിദ്യാർത്ഥി പ്രസ്ഥാനമാണ് എം.ജി.ഒ.സി.എസ്.എം. സിറിയൻ ക്രിസ്ത്യൻ സ്റ്റുഡന്റ് കോൺഫ്രൻസ് എന്ന പേരിൽ 1907-ൽ രൂപപ്പെട്ട ഈ ആശയം 1908-ൽ സഫലമായതോടെയാണ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ തുടക്കം. ചെന്നൈയിൽ വിവിധ രംഗങ്ങളിൽ പ്രവർത്തിച്ചിരുന്ന കെ.സി. ചാക്കോ, എ.എ.പോൾ, സി.ഒ. ഉമ്മൻ, ജെ.ജെ. ഫിലിപ്പോസ് തുടങ്ങിയവരുടെ ശ്രമഫലമായിട്ടാണ് സിറിയൻ ക്രിസ്ത്യൻ കോൺഫ്രൻസ് ആരംഭിക്കുന്നത്.




**The Spiritual Banyan Tree**
Prof. Joseph K. Alexander
Price : Rs. 350/-
MGOCSM Book Shop,
Kottayam - 686001.

1908 ജനുവരി ഒന്നുമുതൽ മൂന്ന് ദിവസം പ്രസ്ഥാനത്തിന്റ ആദ്യത്തെ കോൺഫ്രൻസ് തിരുവല്ല ബാലികാമഠത്തിൽ സമ്മേളിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമന്റെ നേതൃത്വത്തിൽ നടത്തിയ കോൺഫ്രൻസിൽ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് റമ്പാന്റെ അദ്ധ്യക്ഷതയിലായിരുന്നു പരിപാടികൾ അരങ്ങേറിയത്. പ്രസ്ഥാനത്തിന്റെ ആദ്യത്തെ പ്രസിഡന്റ് ഗീവർഗ്ഗീസ് റമ്പാൻ തന്നെയായിരുന്നു.

**ഏഷ്യയിലെ ഏറ്റവും പഴക്കം ചെന്ന വിദ്യാർത്ഥി പ്രസ്ഥാനമാണ് എം.ജി.ഒ.സി.എസ്.എം.**

വട്ടശ്ശേരിയിൽ ഗീവർഗ്ഗീസ് റമ്പാനുശേഷം (പിന്നീട് പരിശുദ്ധ വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ്) പ്രസ്ഥാനത്തെ നയിച്ചത് ഫാ. പി.ടി. ഗീവർഗ്ഗീസ് (പിന്നീട് ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്) ഗീവർഗ്ഗീസ് മാർ പീലക്സിനോസ്, ജോസഫ് മാർ സേവേറിയോസ്, അലക്സിയോസ് മാർ തേവോദോസിയോസ്, ഔഗേൻ മാർ തീമോത്തിയോസ്, തോമ്മാ മാർ ദിവന്നാസ്യോസ്, ഗീവർഗ്ഗീസ് മാർ പീലക്സിനോസ്, ഡാനിയേൽ മാർ പീലക്സിനോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നിവരായിരുന്നു. ഇപ്പോൾ പ്രസ്ഥാനത്തിന്റെ സാരഥി ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തയാണ്.

പ്രസ്ഥാനത്തെ ഏറ്റവും കൂടുതൽകാലം (30 വർഷം) നയിച്ച ഫിലിപ്പോസ് മാർ തെയോഫിലോസിന്റെ കാലത്താണ് വിദ്യാർത്ഥികളുടെ ഈ സംഘടന ഏറെ ബലപ്പെട്ടത്. പ്രസ്ഥാനത്തിന്റെ സാരഥിയായി ഇരുപത് വർഷം പ്രവർത്തിച്ച ബഥനിയിലെ മാർ ഈവാനിയോസ് പിന്നീട് കാത്തോലിക്കാസഭയിൽ ചേർന്നെങ്കിലും എം.എ. അച്ചൻ എന്ന പേരിൽ അറിയപ്പെട്ടിരുന്ന അദ്ദേഹത്തിന്റെ സംഭാവനകൾ ഈ പുസ്തകത്തിൽ എടുത്തുപറയുണ്ട്. 1909 മുതൽ 1930 വരെ പ്രസ്ഥാനത്തെ നയിച്ച മാർ ഈവാനിയോസ് വിദ്യാർത്ഥികളുടെ ഇടയിൽ സൺഡേ സ്ക്കൂൾ പഠനവും സുവിശേഷപ്രവർത്തനവും വ്യാപിപ്പിക്കാൻ പരിശ്രമിച്ച കാര്യം ഇതിൽ ജോസഫ് കെ. അലക്സാണ്ടർ രേഖപ്പെടുത്തിയിട്ടുണ്ട്. അതുപോലെ സന്യാസപ്രസ്ഥാനത്തെയും മാർ ഈവാനിയോസ് ഈ പ്രസ്ഥാനങ്ങളിലൂടെ അവതരിപ്പിച്ചു. പ്രസ്ഥാനത്തിന്റെ വാർഷിക കോൺഫ്രൻസ് ഇത്തരം ചിന്തകളുടെ വേദിയായിരുന്നു.

വാർഷിക കോൺഫ്രൻസിൽ കൂടിയാണ് വിദ്യാർത്ഥിപ്രസ്ഥാനം ആദ്യകാലങ്ങളിൽ സഭാരംഗത്ത് ശ്രദ്ധേയമായത്. ധ്യാനം, പ്രഭാഷണം, ബൈബിൾ പഠനം, പ്രാർത്ഥന എന്നിങ്ങനെ കുട്ടികളുടെ അത്മീയചൈതചന്യത്തെ പ്രചോദിപ്പിച്ച പരിപാടികളായിരുന്നു കോൺഫ്രൻസിൽ നടത്തിയിരുന്നത്. ആത്മീയജീവിതം ആഴത്തിൽ കരുപ്പിടിപ്പിക്കാനും സഭാദൗത്യം ശക്തിപ്പെടുത്താനും പുതിയ തലമുറയെ അത് സഹായിച്ചു. ആദ്യകാലങ്ങളിൽ സിറിയൻ സ്റ്റുഡന്റ് കോൺഫ്രൻസിന്റെ കീഴിൽ സൺഡേസ്ക്കൂൾ കമ്മറ്റിയും ഇവാഞ്ചലിക്കൽ വർക്ക് കമ്മറ്റിയും പ്രവർത്തിച്ചിരുന്നു. 'വേദാദ്ധ്യാപകൻ' എന്ന മാസിക കോൺഫ്രൻസിന്റെ കീഴിലാണ് ആരംഭിച്ചത്.

വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആധുനിക കാലം ആരംഭിക്കുന്നത് ഡാനിയേൽ മാർ പീലക്സീനോസിന്റെ (1953 –67) കാലഘട്ടത്തിലാണ്. സിറിയൻ കോൺഫ്രൻസ് 1955–ൽ ഓർത്തഡോക്സ് സ്റ്റുഡന്റ് മൂവ്മെന്റ് ആയി. സഭാസമാധാനത്തെ തുടർന്ന് മാർ ഗ്രിഗോറിയോസ് അസോസിയേഷൻ 1959–ൽ ഒ.സി. എസ്. എമ്മിൽ ലയിച്ച് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനമായി മാറി. തുടർന്ന ഫിലിപ്പോസ് മാർ തെയോഫിലോസിന്റെ കാലത്താണ് പ്രസ്ഥാനത്തിന് വിവിധ കേന്ദ്രങ്ങളിൽ സ്റ്റുഡന്റ് സെന്ററുകൾ ഉണ്ടാകുന്നത്. ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ സാരഥ്യത്തിൽ വിദ്യാർത്ഥിപ്രസ്ഥാനം ഇപ്പോൾ വളർന്നുകൊണ്ടിരിക്കുകയാണ്. സഭയിൽ വിശ്വാസത്തിന്റെ പുതിയ നാമ്പുകൾ വളർത്തിയെടുക്കുന്നത് വിദ്യാർത്ഥിപ്രസ്ഥാനമാണ്. പ്രസ്ഥാനത്തിന്റെ ചരിത്രത്തിന്റെ പ്രസക്തി അതാണ്. ഇന്നലെകളെപ്പറ്റി ഓർക്കാനും ഇന്നിനെപ്പറ്റി ആലോചിക്കാനും നാളെയെപ്പറ്റി ചിന്തിക്കാനും ഈ പുസ്തകം ഒരു മാർഗ്ഗരേഖയാണ്. GM



**Prof. Joseph K. Alexander,** Former Director, Collegiate Education, Kerala, is a renowned economist. He was the Founder Principal of Government College, Kottayam, and was a member of the Malankara Syrian Orthodox Church Planning Committee. He has authored nine books and 20 research papers. He is now Chairman of Kerala Regional Branch of Indian Institute of Public Administration and is a member of its Executive Council in New Delhi.



## Fifth Death Anniversary

**(17-01-2012)**



"Always in our hearts"

**Mrs. Aleyamma John**

**(KUNJAMMA)**

Molethu, Adoor



Inserted by :
John Varghese Molethu
and Family

# കുടുംബപ്രാർത്ഥനയ്ക്ക് ജില്ലാ ഭരണകൂടത്തിന്റെ അനുമതി വേണോ?

■ അഡ്വ. വർഗീസ് പി. തോമസ്

**പെ**ന്തക്കോസ്ത് വിശ്വാസികളുടെ വീടുകളിൽ പ്രാർത്ഥന നടത്താൻ ജില്ലാ കളക്ടറുടെ മുൻകൂർ അനുമതി വേണമെന്ന് ഹൈക്കോടതി വിധിച്ചു എന്ന ശീർഷകത്തിൽ പല പത്രങ്ങളും റിപ്പോർട്ട് ചെയ്തു. പെന്തക്കോസ്തു വിശ്വാസികളുടെ പ്രാർത്ഥനയ്ക്ക് മാത്രമേ ഈ വിധി ബാധകമാകുകയുള്ളൂ എന്ന് തോന്നപ്പിക്കുംവിധമാണ് ഈ റിപ്പോർട്ടുകൾ. മാധ്യമങ്ങളുടെ ആശയവും ആഗ്രഹവും ഉദ്ദേശിച്ച ദിശയിൽ ചെന്നെത്തിയെന്നതിന് സംശയം വേണ്ട കാര്യമില്ല. കേരള ഹൈക്കോടതിയുടെ 15-01-2012 ലെ വിധി യഥാർത്ഥത്തിൽ ഏതൊരു സമുദായാംഗങ്ങൾക്കും പൊതുവായ ആരാധനയും പ്രാർത്ഥനയും നടത്തുന്നതിന് ജില്ലാ ഭരണകൂടത്തിന്റെ അനുമതി ചില സാഹചര്യങ്ങളിൽ ആവശ്യമാണെന്നു സൂചന നൽകുന്നു. അതുകൊണ്ട് വീടുകളിലെ പ്രാർത്ഥന നടത്തുന്നത് നിരോധിച്ചു എന്ന് അർത്ഥമാക്കേണ്ടതില്ല.



കേസിനാസ്പദമായ റിട്ട് ഹർജി രണ്ടു പെന്തക്കോസ്തു വിശ്വാസികളാണ് കൊടുത്തതെങ്കിലും, കേരള സർക്കാരിന്റെ ആഭ്യന്തരവകുപ്പ് ഇറക്കിയ 25-07-2005 ലെ Manual of Guidelines to Prevent and Control Disturbances and to Promote Communal Harmony 2005 എന്ന ചട്ടങ്ങളിലെ വ്യവസ്ഥകളുടെ ബലം ഉൾക്കൊണ്ടാണ് വിധി പ്രസ്താവിച്ചിരിക്കുന്നത്. ഇതിലെ വിപുലമായ ചട്ടങ്ങളിൽ ചിലതനുസരിച്ച് ആരാധനാലയങ്ങൾ നിർമ്മിക്കുന്നതും വിപുലപ്പെടുത്തുന്നതും പൊതുവായി ആരാധന നടത്തുന്നതുംകൊണ്ട് മറ്റുള്ളവർക്ക് ശല്യം ഉണ്ടാകാതിരിക്കുന്നതിനും ജാതി സ്പർദ്ധ ഉണ്ടാകാതിരിക്കുന്നതിനും തക്കസമയത്തു വേണ്ട നടപടികളും ഉത്തരവുകളും ഇറക്കുന്നതിന് ജില്ലാ ഭരണകൂടത്തിന് അധികാരാവകാശങ്ങൾ നൽകിയിരിക്കുന്നു.

റിട്ട് ഹർജി ഫയൽ ചെയ്യുന്നതിനു ഹർജിക്കാർ പ്രധാനമായി നിരത്തിയ വാദം ഇങ്ങനെയാണ്: അവരുടെ ഭവനത്തിൽവച്ച് നടത്തുന്ന കൂട്ടായ്മ യോഗം പകൽ പത്തു മുതൽ ഒരു മണി വരെ മൈക്ക് ഉപയോഗിക്കാതെയും അയലത്തുകാർക്ക് ശല്യം ഉണ്ടാകാത്ത വിധത്തിലുമാണെന്നും, സമീപസ്ഥലത്തെ രണ്ടു സ്വകാര്യ എതിർകക്ഷികൾ ഒരു മരം വീണതിനെച്ചൊല്ലി നഷ്ടപരിഹാരം ഹർജിക്കാരോടാവശ്യപ്പെട്ടതിൽ സമ്മതിക്കാതെ വന്നതിനാൽ അവർ ദുരുദ്ദേശത്തിൽ കൂട്ടായ്മയോഗം നടത്തുന്നതിനെതിരെ പോലീസിൽ പരാതി നൽകുകയാണ് ഉണ്ടായതെന്നും ആരോപിക്കുന്നു. പരാതിയുടെ അടിസ്ഥാനത്തിൽ പോലീസ് നോട്ടീസ് അയച്ച് ഹർജിക്കാരെ പോലീസ് സ്റ്റേഷനിൽ വിളിച്ചുവരുത്തി കൂട്ടായ്മയോഗം നിർത്തിവയ്ക്കുന്നതിന് എഴുതി ഒപ്പിടുവിക്കുകയും ശല്യപ്പെടുത്തുകയും ചെയ്യുന്നുവെന്ന് ആരോപണത്തിൽ എടുത്തുപറഞ്ഞിട്ടുണ്ട്. പ്രാർത്ഥന നടത്തുന്നത് ഹർജിക്കാരുടെ മൗലികാവകാശമാണെന്നും ആ സ്വാതന്ത്ര്യത്തിൽ കൈകടത്തുവാൻ പോലീസിന് അധികാരമില്ലെന്നും അതിനാൽ പോലീസിനെ നിരോധിക്കണമെന്നും ഹർജിയിൽ അപേക്ഷിച്ചിരുന്നു. പോലീസും സ്വകാര്യ എതിർകക്ഷികളും ഉന്നയിച്ച തർക്കങ്ങളും വാദങ്ങളും കോടതി പരിഗണിച്ചു.

പോലീസിന്റെ ഭാഗത്തുനിന്നും ഉന്നയിച്ച തർക്കം അവർ ഒരിക്കലും ഹർജിക്കാരെ ശല്യം ചെയ്യുകയോ തടസ്സപ്പെടുത്തുകയോ ചെയ്തിട്ടില്ലെന്നും ഹർജിക്കാരുടെ കൂട്ടായ്മ മറ്റൊരാൾക്കു ശല്യം ആയിത്തീർന്നതിനാൽ മുൻകൂട്ടിയുള്ള അനുമതി ആവശ്യമാണെന്നും പറഞ്ഞിട്ടുള്ളതാണ്. എന്നാൽ സ്വകാര്യ എതിർകക്ഷികൾ സുപ്രീംകോടതിയിലെ Church of God - Vs- K.K.R. Majestic Colony Welfare Association (2007-SCC 282) എന്ന കേസിലെ വിധി ഈ കേസിൽ ബാധകമാണെന്ന് ഉന്നയിച്ച് വാദിച്ചു.

സുപ്രീംകോടതിയിലെ Church of God കേസിൽ ഏതു സമുദായാംഗങ്ങൾക്കും അവരുടെ വിശ്വാസം കാത്തു സംരക്ഷിക്കുവാൻ സ്വാതന്ത്ര്യവും അവകാശവും ഉണ്ടെങ്കിലും സംസ്കാരമുള്ള ഒരു സമൂഹത്തിൽ നാം ജീവിക്കുന്നതിനാൽ വിശ്വാസവും ആരാധനയും മറ്റൊരാൾക്ക് ശല്യമായിത്തീരുവാൻ ഇടയാകരുതെന്ന് അഭിപ്രായപ്പെടുകയും ചില നിർദ്ദേശങ്ങൾ നൽകി വിധിക്കുകയും ചെയ്തു.

ഏതായാലും ക്രിസ്തീയ ആരാധനയുടെയും പ്രാർത്ഥനയുടെയും ഉദ്ഭവവും രീതികളും ചുരുക്കമായി വിവരിക്കുന്നത് ഈ സന്ദർഭത്തിൽ ഉചിതമാണ്. ആദിമ ക്രിസ്ത്യാനികൾ യഹൂദാ പാരമ്പര്യ പ്രകാരം യരുശലേം ദേവാലയത്തിലെ ആരാധനയിൽ സംബന്ധിച്ചിരുന്നു. (അ.പ്ര. 2:46; 5:42, ലൂക്കോ. 24:53) യേശുക്രിസ്തു യരുശലേമിൽ ആയിരുന്നപ്പോൾ ദിവസേന ദേവാലയത്തിൽ പഠിപ്പിച്ചിരുന്നു. (മർക്കോ. 14:49). ഏ.ഡി. 60 വരെ യരുശലേമിലെ ക്രിസ്ത്യാനികൾ പതിവായി യഹൂദാ ദേവാലയത്തിൽ ആരാധനയിൽ പങ്കെടുത്തിരുന്നു എന്ന് ചരിത്രം പറയുന്നു. എന്നാൽ ഇതുകൂടാതെ ഭവനങ്ങളിൽ ആരാധനയ്ക്കായി കൂടുന്ന പതിവുമുണ്ടായിരുന്നു. മാർക്കോസ് എന്നു പേരുള്ള യോഹന്നാന്റെ ഭവനം യരുശലേമിലെ ആദിമ ക്രൈസ്തവരുടെ ആരാധനാ സ്ഥലമായിരുന്നു. (അ.പ്ര.12:12) കർത്താവ് ശിഷ്യന്മാരുമായി അന്ത്യത്താഴം കഴിച്ചതും പെന്തക്കോസ്തിയിൽ ശിഷ്യന്മാരുടെ മേൽ പരിശുദ്ധാത്മാവ് ആവസിച്ചതും മാർക്കോസിന്റെ ഭവനത്തിൽ വച്ചുതന്നെയാണ്.

പുതിയ നിയമത്തിൽ വീടുകളിലെ സഭയെപ്പറ്റി പല പരാമർശങ്ങൾ ഉണ്ട്. ഉദാഹരണത്തിന് അകില്ലാവിന്റെയും പ്രിസ്കയുടെയും ഭവനത്തിലെ സഭ (1 കൊരി. 16: 19, റോമ. 16: 5). ഫിലേമോന്റെ വീട്ടിലെ സഭ (ഫിലേ. 2) ഒരു ഭവനത്തിൽ ആരാധനയ്ക്കായി കൂടുന്ന സമൂഹമാണ് 'വീട്ടിലെ സഭ''. അപ്പോസ്തോല പ്രവൃത്തികളിൽ ആദിമ ക്രിസ്ത്യാനികൾ ദിവസേന ആരാധനയ്ക്കായി ഭവനങ്ങളിൽ കൂടിയിരുന്നു എന്നു മനസ്സിലാക്കാം. (അ.പ്ര:2:46; 5:42) എന്നാൽ ക്രിസ്തീയ ആരാധനയിൽ ആഴ്ചവട്ടത്തിലെ ഒന്നാം ദിവസത്തിന് അതുല്യമായ സ്ഥാനം കൊടുത്തിരുന്നു. കർത്തൃദിവസം എന്നാണ് ആ ദിവസം അറിപ്പെട്ടിരുന്നത്. കർത്തൃദിവസത്തിലാണല്ലോ യോഹന്നാൻ വെളിപാടുപുസ്തകം എഴുതുവാൻ തുടങ്ങിയത്.

ആരാധനയും പ്രാർത്ഥനയും തമ്മിൽ പ്രകടമായ വ്യത്യാസം ഉണ്ടെങ്കിലും ഒന്നില്ലാതെ മറ്റൊന്നില്ല. രണ്ടും പരസ്പരപൂരകങ്ങളാണ്. നിശബ്ദമായ പ്രാർത്ഥനയും വാക്കുകൾകൊണ്ടുള്ള പ്രാർത്ഥനയും ഉണ്ട്. ഇവ തമ്മിലുള്ള ബന്ധം ഉണ്ടായപ്പോഴാണ് സങ്കീർത്തനക്കാരൻ പാടിയത് "ദൈവമേ എന്റെ അധരങ്ങളെ തുറക്കേണമെ; എന്നാൽ എന്റെ വായ് നിന്റെ സ്തുതിയെ വർണ്ണിക്കും" (സങ്കീ. 51:15) കൂട്ടായ ആരാധനയും പ്രാർത്ഥനയും ക്രിസ്തീയ ജീവിതത്തിൽ ഏതു സമയത്തും ചെയ്യുവാൻ കഴിയണം. കൂട്ടായ ആരാധന ദൈവം ആഗ്രഹിക്കുന്നു "രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ കൂടിവരുന്നിടത്തൊക്കെയും ഞാൻ അവരുടെ നടുവിലുണ്ട് എന്നു ഞാൻ നിങ്ങളോടു പറയുന്നു" (മത്താ.18:20) ആരാധനയ്ക്കുള്ള സഭായോഗങ്ങളിൽ നിന്നും വേറിട്ടു നിൽക്കുന്നവരെ വിശുദ്ധ പൗലോസ് ശാസിക്കുന്നതു കാണാം. (എബ്രാ. 10:24, 25)

ഇവിടെ പ്രാർത്ഥനയും മനുഷ്യസ്വാതന്ത്ര്യവും എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു എന്നു പരിശോധിക്കണം. സ്വാതന്ത്ര്യം ഉപയോഗിച്ച് നന്മയിൽ ജീവിക്കുവാനുള്ള

ഒരു മാർഗ്ഗമാണ് പ്രാർത്ഥന. സ്വാതന്ത്ര്യത്തിന്റെ ആഴമായ അർത്ഥം പ്രാർത്ഥനയിലൂടെ നാം മനസ്സിലാക്കണം. എന്തു വേണമെങ്കിലും ചെയ്യുവാനുള്ള സ്വാതന്ത്ര്യം എന്നതിന്റെ അർത്ഥം നന്മയാകട്ടെ തിന്മയാകട്ടെ ചെയ്യുവാനുള്ള സ്വാതന്ത്ര്യം ആണ്. മറ്റൊരാൾക്ക് കഷ്ടവും നഷ്ടവും വേദനയും ഉണ്ടാക്കുന്ന പ്രവൃത്തി സ്വാതന്ത്ര്യത്തിന്റെ തെളിവല്ല. അതു തിന്മയുടെ ഫലമാണ്. ജാതി മത സമുദായ വ്യത്യാസമില്ലാതെ ഏതൊരു ആരാധനയോ പ്രാർത്ഥനയോ മറ്റൊരാൾക്ക് ശല്യമാകുവാൻ പാടുള്ളതല്ല.

എന്നാൽ ക്രൈസ്തവ സമൂഹത്തിനിടയിൽ ആചരിച്ചുവരുന്ന ഭവനങ്ങളിലെ പ്രാർത്ഥനയും ആരാധനയും കൂട്ടായ്മും മറ്റുള്ളവർക്ക് ബുദ്ധിമുട്ടാകാതിരിക്കുംവണ്ണം തുടർന്നുപോകുന്നതിന് അധികാരവും അവകാശവുമുണ്ട്. അതു വിശ്വാസത്തിലധിഷ്ഠിതമാണ്. ക്രിസ്തുവിന്റെ സാക്ഷ്യം ഇല്ലാത്തവർ കൂട്ടായ്മ ആചരിച്ചാൽ ഇതുപോലുള്ള ഇടപെടലുകൾക്ക് ഇടയായിത്തീരാം. എന്നാൽ സാക്ഷ്യമുള്ള കൂട്ടായ്മയ്ക്ക് ജില്ലാ ഭരണകൂടത്തിന്റെയും പോലീസിന്റെയും ഇടപെടൽ ഭീഷണിയാണ്. പോലീസിന്റെയോ ജില്ലാഭരണകൂടത്തിന്റെയോ ഇടപെടൽ ചില സാഹചര്യങ്ങളിൽ അതിർകടന്നതാകുവാൻ സാധ്യതകൾ ഇല്ലാതില്ല. ശാരീരികവും മാനസികവുമായ പീഡനങ്ങളിൽകൂടിയാണ് സഭ വളർന്നത് എന്ന സത്യം ഓർമ്മയിൽ ഇരിക്കട്ടെ. ക്രൈസ്തവർ തമ്മിൽ തമ്മിലുള്ള പീഡനമല്ല ഇവിടെ ഉദ്ദേശിച്ചത്. മതസ്വാതന്ത്ര്യം പല ഏകാധിപത്യ രാജ്യങ്ങളിലും കുറയുമ്പോൾ, ജനാധിപത്യ രാജ്യമായ ഭാരതത്തിന്റെ ഭരണഘടനാശില്പികൾ ദർശിച്ച മതസ്വാതന്ത്ര്യം ഭാവിയിൽ പല ചട്ടങ്ങളും വകുപ്പുകളും മൂലം ഇല്ലാതാക്കുമോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു.

GM

## നല്ലിടയൻ

കെ.സി. ജോൺ, കൊച്ചുമണ്ണിൽ



[ഒരൊറ്റമതമുണ്ടുലകിന്നുയിരായ്.... എന്ന രീതി]

യാഹെന്നത്ഭുതനാമമെഴുംപരനെനിക്കു നല്ലിടയൻ,
യാതൊരു കുറവുംകൂടാതവനം ചെയ്യുന്നവനെന്നും

പച്ചപ്പുൽപ്പുറശയ്യയിലെന്നെ കിടത്തുമെന്നിടയൻ
സ്വച്ഛജലാശയതീരമണച്ചെൻ ദാഹമകറ്റുന്നു.

ദുഃഖത്തിൻ കനലെരിയും പ്രാണനു പൂങ്കുളിരരുളും നീ,
ശക്തിയോടെന്നെ നയിക്കും നീതിപ്പാതയിലുടനീളം.

ഇരുട്ടടഞ്ഞൊരു താഴ്‌വരയിലൂടെത്രനടന്നാലും
ഭയക്കുകില്ലണുമാത്രമനർത്ഥംവരുമെന്നോർത്തേതും.

പരനെൻകൂടുണ്ടന്വഹമെന്നെതാങ്ങിനടത്തുന്നോ-
നവനുടെവടിയും കോലുമെനിക്കിങ്ങരുളുന്നാശ്വാസം.

വിശിഷ്ടതൈലംകൊണ്ടെൻതലയഭിഷേകം ചെയ്യും നി-
ന്നനുഗ്രഹത്തിൻ ചിറകടിയിൽഞാൻ ശരണം കണ്ടെത്തും.

നീയെൻവൈരികൾ കാൺകെയൊരുക്കും വിരുന്നെനിക്കെന്നും
നാൾതോറും മമ ഭോജനചഷകം നിറഞ്ഞുനിന്നൊഴുകും.

നന്മയുമതുപോൽ കരുണയുമെന്നെ പിന്തുടരും നീണാൾ
വിൺമഹിമാസനമേറിവസിക്കുംപരനൊത്തെന്നും ഞാൻ.

## മെൽത്തോ 2012



എറണാകുളം മേഖലയിലെ മൂന്നാമത്തെ ഓർത്തഡോക്സ് കൺവെൻഷൻ- മെൽത്തോ 2012 - മാർച്ച് 9, 10, 11 (വെള്ളി, ശനി, ഞായർ) തീയതികളിൽ എറണാകുളം രാജേന്ദ്ര മൈതാനത്ത് നടത്തുന്നു. 9-ാം തീയതി വൈകിട്ട് റവ.ഫാ. ഡോ. റ്റി.ജെ. ജോഷ്വായും, 10-ാം തീയതി വൈകിട്ട് ബ്രദർ അജി വർഗ്ഗീസും, 11-ാം തീയതി വൈകിട്ട് റവ.ഫാ. ജോജി കെ. ജോയിയും വചനശുശ്രൂഷ നടത്തുന്നതായിരിക്കും. 9-ാം തീയതി പകൽ 3 മണി മുതൽ 5 മണിവരെ വൈദിക സമ്മേളനം എറണാകുളം സെന്റ് മേരീസ് കത്തീഡ്രലിൽ നടത്തപ്പെടുന്നു. ശനിയാഴ്ച പകൽ നടത്തപ്പെടുന്ന സ്ത്രീകൾക്കുവേണ്ടിയുള്ള ക്ലാസ്സ് പ്രൊഫ. മേരി മാത്യുവും ഞായറാഴ്ച രാവിലെ യുവജനങ്ങൾക്കു വേണ്ടി നടത്തപ്പെടുന്ന ക്ലാസ് അഭി. ഐറേനിയസ് തിരുമേനിയും നയിക്കുന്നതായിരിക്കും.

## ക്രിസ്തുമസ് സായാഹ്നം

പാലാരിവട്ടം സെ. ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയിലെ ഈ വർഷത്തെ ക്രിസ്തുമസ് സായാഹ്നം ഡിസംബർ 17 ശനിയാഴ്ച സന്ധ്യപ്രാർത്ഥനയ്ക്കു ശേഷം



ബഹു. വികാരി കെ.വൈ. ചാക്കോ അച്ചന്റെ അദ്ധ്യക്ഷതയിൽ തേജസ് ഓഡിറ്റോറിയത്തിൽ നടത്തപ്പെട്ടു. വിവിധ ആത്മീയ സംഘടനകൾ ക്രിസ്തുമസ് ഗാനങ്ങൾ ആലപിച്ചു. ബഹു. ഹൈക്കോടതി ജഡ്ജി സുരേന്ദ്ര മോഹൻ ക്രിസ്തുമസ് സന്ദേശം നൽകി

## സംയുക്ത ക്രിസ്തുമസ് കരോൾ

പാലാരിവട്ടം സെ. ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയിലെ യുവജന പ്രസ്ഥാനത്തിന്റെയും ജോർജിയൻസിന്റെയും നേതൃത്വത്തിൽ ആണ്ടുതോറും നടത്തിവരുന്ന ക്രിസ്തുമസ് കരോൾ ഈ വർഷവും നേരത്തെ ക്രമീകരിക്കപ്പെട്ട സ്ഥലങ്ങളിലും തീയതികളിലും (10-12-2011 മുതൽ) പൂർവ്വാധികം ഭംഗിയായി നടത്തപ്പെട്ടു. റവ. ഫാ. പി. പിലിപ്പോസ്, റവ. ഫാ. ഡോ. കുറിയാക്കോസ് തണ്ണിക്കോട് റവ. ഫാ. ദീപു ജോബ് ഡേവിഡ്, റവ. ഫാ. കെ.ടി. ഫിലിപ്പ് എന്നിവർ ക്രിസ്തുമസ് സന്ദേശം നൽകി.

## യുവജനപ്രസ്ഥാനം: കലാമത്സര വിജയികൾ

മലങ്കര ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ കൊച്ചി മേഖലയിൽ നടന്ന കലാമത്സരത്തിലെ വിജയികൾ

Group Song with Instrument

1st Nikhil, Cibi, Anu, Bincy

Group Song without Instrument

1st Nikhil, Cibi, Anu, Bincy

Single Song

1st Chrisy Mary Philip

## സമാജപരീക്ഷ വിജയികൾ


Marin Cheriyan
Jr. 1 st


Ajai Oommen
Jr. IInd


Susan Mathew
Sr. IInd

അഖില മലങ്കര മർത്തമറിയം സമാജം ഭദ്രാസന തലത്തിൽ നടത്തിയ മത്സര പരീക്ഷയിൽ പാലാരിവട്ടം സെ. ജോർജ്ജ് ഓർത്ത ഡോക്സ് വലിയ പള്ളിയിൽ നിന്നും മറിൻ ചെറിയാൻ, അജയ് ഉമ്മൻ, സൂസൻ മാത്യു എന്നിവർ വിജയികളായി.

## അനു ജോസഫിന് ഡോക്ടറേറ്റ്



പാലാരിവട്ടം സെ. ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗവും, സെ. ജോൺസ് ഫാമിലി യൂണിറ്റ് അംഗവുമായ ഇടപ്പള്ളി ബിസ്മി ഗാർഡനിൽ പുള്ളിപ്പടവിൽ കോട്ടയിൽ ഐസക് കുര്യന്റെ ഭാര്യ അനു ജോസഫിന് കോയമ്പത്തൂർ അവിനാശി ലിംഗം സർവ്വകലാശാലയിൽനിന്നും ഫുഡ് ആന്റ് ന്യൂട്രീഷനിൽ Ph.D. ലഭിച്ചു. എറണാകുളം സെ. തേരേസാസ് കോളേജിലെ അസോസിയേറ്റ് പ്രൊഫസറായ അനു ഇടപ്പള്ളി സ്റ്റാർ എൻക്ലേവിൽ ജെ. ജോസഫിന്റെയും നിർമ്മലയുടെയും പുത്രിയാണ്.



## പ്രിയ വായനക്കാരോട്

നിങ്ങളുടെ രചനകൾ, അഭിപ്രായങ്ങൾ, നിർദ്ദേശങ്ങൾ, പ്രതികരണങ്ങൾ എന്നിവ പൂർണ്ണമായ വിലാസം, ഫോൺ നമ്പർ, ഇമെയിൽ എന്നിവ സഹിതം അയച്ചുതരേണ്ടതാണ്.

**രചനകൾ 400 വാക്കിൽ കവിയാൻ പാടില്ല. മുമ്പ് പ്രസിദ്ധീകരിച്ചവയും മറ്റു പ്രസിദ്ധീകരണങ്ങളുടെ പരിഗണനയിലിരിക്കുന്നവയും സ്വീകാര്യമല്ല.** കടലാസിന്റെ ഒരു പുറത്തുമാത്രം എഴുതുക. ക്രിസ്തീയ-വേദപുസ്തകം-ആത്മീയ-സഭാസംബന്ധമായവ ആയിരിക്കണം.

രചനകൾ പ്രസിദ്ധീകരണ യോഗ്യമാണോ എന്നു നിർണ്ണയിക്കുന്നതിനും എഡിറ്റു ചെയ്യുന്നതിനും ഏത് ലക്കത്തിൽ പ്രസിദ്ധീകരിക്കണമെന്ന് തീരുമാനിക്കുന്നതിനുമുള്ള അധികാരം എഡിറ്റോറിയൽ ബോർഡിനുണ്ട്.

## How to reach us


**രചനകൾ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക്** :
മാനേജിംഗ് എഡിറ്റർ
Ph.: 94474 56089

**രചനകളും ഫോട്ടോകളും അയയ്ക്കേണ്ട വിലാസം** :
The Editor, Georgian Mirror
St. George Orthodox Valiyapally,
Palarivattom, Cochin - 682 025
Ph : 0484 - 2346096
email : gmirror2009@yahoo.com

**പരസ്യം സംബന്ധിച്ച കാര്യങ്ങൾക്ക്**
Marketing Manager: 94461 35081

**വരിസംഖ്യ സംബന്ധിച്ച കാര്യങ്ങൾക്ക്**
Circulation Manager: 94478 19048


St. George Orthodox Valiyapally
Palarivattom

**ആരാധനാ സമയം**

ഞായറാഴ്ച പ്രഭാതനമസ്കാരം - രാവിലെ 6.30
ഞായറാഴ്ച വിശുദ്ധ കുർബ്ബാന- രാവിലെ 7.30
രണ്ടാം ശനിയാഴ്ച വിശുദ്ധ കുർബ്ബാന- രാവിലെ 7.30
നാലാം ശനിയാഴ്ചയും മാറാനായ പെരുന്നാളുകളിലും വി.കുർബ്ബാന- രാവിലെ 6.45
എല്ലാ ദിവസവും സന്ധ്യാനമസ്കാരം - വൈകിട്ട് 6.30
എല്ലാ ശനിയാഴ്ചകളിലും സന്ധ്യാ നമസ്കാരത്തെ തുടർന്ന് രോഗികൾക്കുവേണ്ടിയുള്ള പ്രാർത്ഥനയും പ. പരുമല തിരുമേനിയുടെ നാമത്തിലുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയും

## നിര്യാതരായി

**25-10-2011:** ഇടപ്പള്ളി കണ്ണന്തോട്ടത്ത് ലെയ്നിൽ തയ്യിൽ **ഫിലിപ്പ് മാത്യു വൈദ്യൻ (63)** നിര്യാതനായി. സംസ്കാരം തേവലക്കര മർത്തമറിയം പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. (Dir 392 M. 573)

**30-10-2011:** ചെമ്പുമുക്ക് പുന്നപ്പുഴ പി.ജി. മാത്യുവിന്റെ മാതാവ് **മറിയാമ്മ ജോർജ്ജ് (91)** നിര്യാതയായി. സംസ്കാരം ചെങ്ങന്നൂർ പഴയ സുറിയാനി പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. (Dir 325 M. 75)

**21-12-2011:** ഇടപ്പള്ളി കണ്ണംതോടത്തു ലെയിനിൽ തയ്യിൽ മെഴ്സി ഫിലിപ്പിന്റെ മാതാവ് **ദീനാമ്മ ജോസഫ് (74)** നിര്യാതയായി. സംസ്കാരം ചന്ദനപ്പള്ളി അങ്ങാടിക്കൽ സെ. ജോർജ്ജ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. (Dir 392 M. 573)

**10-01-2012:** പാലാരിവട്ടം സെ.ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളി വികാരിയും ജോർജിയൻ മിറർ ത്രൈമാസികയുടെ ചീഫ് എഡിറ്ററുമായ റവ: ഫാ. കെ.വൈ. ചാക്കോയുടെ പിതാവ് മാവേലിക്കര കുന്നുംപറമ്പിൽ പുത്തൻവീട്ടിൽ **വി.ടി. യോഹന്നാൻ (84)** നിര്യാതനായി. സംസ്കാരം മാവേലിക്കര പുതിയകാവ് സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ സെമിത്തേരിയിൽ നടത്തപ്പെട്ടു.



**16-01-2012:** ഇടപ്പള്ളി BTS റോഡ് ദിപ്തിയിൽ വത്സാ ജോസഫിന്റെ മാതാവ് **മറിയാമ്മ സ്കറിയാ (94)** നിര്യാതയായി. സംസ്കാരം മുടവൂർ സെന്റ് ജോർജ് പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. (Dir 257 M. 188)

## വിവാഹിതരായി

**30-10-2011:** തമ്മനം ചീനികാലയിൽ ഡി.ഡി. വില്ലേജ്, വില്ല നമ്പർ 8 രാജു വർഗ്ഗീസിന്റെയും വത്സയുടെയും മകൻ **രോഹിത്തും** കാഞ്ഞിരമറ്റം കുന്നേൽ തോമസിന്റെയും ഗ്രേസിയുടെയയും മകൾ **ലിൻസിയും** പാലാരിവട്ടം സെ. ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**30-10-2011:** പാലാരിവട്ടം കുന്നുംപുറത്തു അനുഗ്രഹയിൽ ജോർജ്ജ് വറുഗീസിന്റെയും മറിയാമ്മയുടെയും മകൻ **വിപിനും** തൃശ്ശൂർ വഞ്ചിപ്പുര ഒലിവ് ഗ്രീൻലിൽ ജേക്കബിന്റെയും ജെസിയുടെയും മകൾ **പ്രീതിയും** പാലാരിവട്ടം സെ. ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**6-11-2011:** കാക്കനാട് വെസ്റ്റിൽ സ്വപ്നം ഹൗസിൽ ജേക്കബ് ജെ. ഈപ്പന്റെയും ഫെലിന്റെയും മകൻ **ജേബുവും** എറണാകുളം മാർ കുറിലോസ് ബാവ ചർച്ച് വടുതല റോഡിൽ പുലിക്കോട്ടിൽ പി.സി. തമ്പിയുടെയും ഡെയ്സിയുടെയും മകൾ **ജെൽഫിയും** പാലാരിവട്ടം സെ. ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**6-11-2011:** പാലാരിവട്ടം ചുങ്ങാട്ട് സി.എം. ഐസക്കിന്റെയും ലിസിയുടെയും മകൾ **നീനുവും** കോഴിക്കോട് സെ. ജോർജ്ജ് ഓർത്തഡോക്സ് കത്തീഡ്രലിൽ ഡ്യൂ ഡ്രോപ്സിൽ ജേക്കബിന്റെയും സാറാമ്മയുടെയും മകൻ **ദീപുവും** പാലാരിവട്ടം സെ. ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**24-11-2011:** ഇടപ്പള്ളി സുഭാഷ്നഗറിൽ Oorillathu A/G 47 Lt. Col. (Retd.) രാജു ജോർജ്ജിന്റെയും രോഷയുടെയും മകൾ **പ്രഭയും** തിരുവനന്തപുരം നാലാഞ്ചിറ ബെനഡിക്ട് നഗറിൽ എരുത്തിക്കൽ മഞ്ഞളി തോമസ് മാത്യുവിന്റെയും ലിസിയുടെയും മകൻ **ലിനോജും** പരുത്തിപ്പാറ ഇമ്മാനുവൽ മാർത്തോമ്മ പള്ളിയിൽ വിവാഹിതരായി

**1-1-2012:** കലൂർ സ്റ്റേഡിയം Link Road Olive Wood Stock 6C യിൽ ജേക്കബ് ചാക്കോയുടെയും ശോശാമ്മയുടെയും മകൻ **റോയയും** മാവേലിക്കര South Fort Kottarakavil ഏഴിക്കകത്ത് അമ്മിണി ഭവനിൽ വറുഗീസ് കോശിയുടെയും സാറാമ്മയുടെയും മകൾ **സോണിയായും** പാലാരിവട്ടം സെ. ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**1-1-2012:** കോലഞ്ചേരി വാലയിൽ പരേതനായ പ്രൊഫ. വി.എം. ജോസഫിന്റെയും പ്രൊഫ. സലോമിയുടെയും മകൾ **ജ്യോതിയും** മല്ലപ്പള്ളി വെസ്റ്റ് ആനിക്കാട് കൂടത്തുംമുറിയിൽ ഡോ. വറുഗീസ് ചാക്കോയുടെയും അച്ചാമ്മയുടെയും മകൻ **ജേക്കബും** ആനിക്കാട് സെ. ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ വിവാഹിതരായി.

**2-1-2012:** കൊച്ചി വെണ്ണല പനയ്ക്കാമറ്റം ഏബ്രഹാം പി. വറുഗീസിന്റെയയും ജോയമ്മയുടെയും മകൻ **ജിജോയിയും** വെണ്ണല പുരയ്ക്കൽ Ivees MRERA 69 പി.പി. ഫിലിപ്പിന്റെയും ഐവിയുടെയും മകൾ **രൂപയും** പാലാരിവട്ടം സെ. ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വിവാഹിതരായി.

## NEW PARISH MEMBERS

1. **Subhash C. George**
   Wife : Jerin George
   Aradhana, Thattarathu Lane
   Ph: 2333992
2. **Victor Saimon**
   Wife : Sobha Victor
   Kolath House, Cheranallore
   Kochi-34, Ph: 98460 59771
3. **Thomas Lawrance**
   Wife : Suma Abey
   Pratheeksha, Mamangalam
   Kochi - 25.
4. **Sunny George**
   Wife : Preema Sunny
   Nediya Vilayil, North Kunnumpuram
   Edappally North, Ph: 2802558
5. **Ravi John**
   Wife : Susan Ravi John
   Kollam Parampil, Thuruthel Parambu
   Vazhakala, Kochi - 21
6. **Sunny Thomas**
   Wife : Leela Thomas
   Changampuzha Nagar, Kochi- 33
   Ph: 9465692764
7. **Varghese V. Daniel**
   Wife : Amy Varghese
   Kent Hail Garden, Kochi-25.
   Ph: 9847255513
8. **Dr. Jacob K. Daniel**
   Wife : Achamma Jacob
   Sunny Palace, Edappally, Kochi-24
   Ph: 99956 23154
9. **T.T. Abraham**
   Wife : Laila Abraham
   Sunny Estate, Mamangalam,
   Kochi-25. Ph: 2346430
10. **Yohannan Samuel**
    Wife: Ponnamma Yohannan
    Thayil House, Haritha Road
    Vennala, Kochi - 28
11. **Rekha Babu**
    Chandrathil B.C.G. Bungalow
    Vennala, Kochi - 28.
12. **Renu Babu**
    Chandrathil B.C.G. Bungalow
    Ambedkar Road, Vennala - 28
    Ph: 0484 - 6547202
13. **Saju Mathew**
    Wife : Moni Mathew
    Ramanchanparambil
    31/366 C, Puthiya Road
    Palarivattom, Kochi - 25
    Ph: 9447028309
14. **A. Vinod Rajesh (George)**
    Wife : Diana Mathew
    Flat No. B, Highway Garden
    Ponnurunni, Chalikkavattom
    Ernakulam. Ph: 9048123435



## നീ നിൽക്കുന്ന സ്ഥലം വിശുദ്ധമാകയാൽ...

ഇന്ന് വധൂവരന്മാർ മാത്രമല്ല, അവരുടെ കൂട്ടത്തിലുള്ളവരും ചെരുപ്പുകൾ ധരിച്ച് വിവാഹശുശ്രൂഷയിൽ പങ്കെടുക്കുന്ന പ്രവണത വർദ്ധിച്ചുവരുന്നു. എന്തുകൊണ്ട് സഭ ഇത് വിലക്കുന്നില്ല? വിവാഹശുശ്രൂഷക്കു മുൻപ് വധൂവരന്മാർക്കുള്ള നിർദ്ദേശങ്ങൾ അടങ്ങിയ ഒരു ചെറുപുസ്തകം സഭ തയ്യാറാക്കി ഇടവകയ്ക്കു നൽകണം. വിവാഹശുശ്രൂഷയുടെ ആത്മീയത നഷ്ടപ്പെടുത്തുന്നത് അനുവദിക്കാൻ പാടില്ല.



**അജയ് തോമസ്,** കൊച്ചി

## നീതി നിമിത്തം ഉപദ്രവിക്കപ്പെടുമ്പോൾ

സംഘബലം കാട്ടിയാൽ കോടതി വിധി അനുസരിക്കേണ്ടതില്ല എന്ന ചിന്താഗതി കേരള സമൂഹത്തിൽ വളർത്തിയതിന് പിന്നിൽ യാക്കോബായ വിഭാഗത്തിന്റെ നേതാവിന് വലിയപങ്കുണ്ട്. തൃക്കുന്നത്ത് സെമിനാരിയിൽ വിശുദ്ധ കുർബ്ബാനയെ അവഹേളിക്കുന്നതിനും അദ്ദേഹത്തിന് ലജ്ജയുണ്ടായില്ല. ഇന്ന് അദ്ദേഹത്തിന് പിന്തുണ നൽകുന്ന ചില ക്രിസ്തീയസഭകളും നിയമവാഴ്ചക്ക് പ്രാധാന്യം നൽകാത്ത സർക്കാരും പത്രങ്ങളും ഈ അധഃപതനത്തിന് ഉത്തരവാദികളാണ്. സത്യം പറയുന്നതിനുള്ള ആർജ്ജവം ഇന്ന് സഭകൾക്ക് നഷ്ടമായിരിക്കുന്നു. തങ്ങൾക്ക് എങ്ങനെ അവസരം മുതലാക്കാം എന്നാണ് ഇന്ന് സഭാനേതാക്കൾ അന്വേഷിക്കുന്നത്.



കോലഞ്ചേരി സംഭവം ഓർത്തഡോക്സ് സഭയ്ക്ക് ഒരു പാഠമാണ്.

സത്യത്തിനുവേണ്ടി കഷ്ടം സഹിക്കേണ്ടിവരുന്നത് നമുക്ക് അനുഗ്രഹകരമായി തീരും. (മത്താ. 5:10)

***ചാണ്ടി നൈനാൻ,*** *കോട്ടയം*

## A Versatile Publication

I am very much pleased to see the progress of the " Georgian Mirror " as days pass on. The articles being published have a very creative way of presentation. The subjects too have a depth of versatility. The magazine has helped me in my personal life as well. It has provided me with a lot of information and so I always make sure that I go through the latest editions of the magazine as and when possible despite the hectic schedule of my college days.

May God Almighty shower his blessings upon each and every working hands involved in the bringing up of this magazine. Wishing 'Georgian Mirror' all the very best.

**Alex P. Mathew**
Karuvatta, Alleppey.

## സഭൈക്യത്തിനുവേണ്ടി കാത്തിരിക്കണം

സഭൈക്യത്തിന് ഇന്ന് ഏറ്റവും ആവശ്യമായിരിക്കുന്നത് ക്ഷമയാണ്. 'ഒന്നായാൽ വളരെ നന്ന്, അഥവാ രണ്ടായാലും സമാധാനത്തിന്റെ പാത കൈവിടരുത്' എന്ന പ്രഖ്യാപനം ക്രിസ്തുവിരുദ്ധമാണ്. "പിതാവേ നാം ഒന്നായിരിക്കുന്നതുപോലെ അവരും **ഒന്നാകണം"** എന്നാണ് അവിടുത്തെ പ്രാർത്ഥന. ഇതിനു വിരുദ്ധമായതൊന്നും നിത്യമായ സമാധാനം ഉണ്ടാക്കില്ല.

ഭാരതസ്വാതന്ത്ര്യത്തെപ്പറ്റി ലാരി കോളിൻസ്, ഡൊമിനിക് ലാപ്പിയർ എന്നീ പ്രശസ്ത പത്രപ്രവർത്തകർ രചിച്ച ഗ്രന്ഥമാണ് Freedom at Midnight. ഏതാനും മാസങ്ങൾകൂടി കാത്തിരുന്നുവെങ്കിൽ ഇന്ത്യ മുറിക്കപ്പെടില്ലായിരുന്നു എന്നാണ് ആ ഗ്രന്ഥത്തിൽ എഴുതിയിരിക്കുന്നത്. രാജ്യം മുറിച്ചാലും വേണ്ടില്ല, ഭരണം എത്രയും വേഗത്തിൽ കോൺഗ്രസിന് കൈമാറി സമാധാനം ഉണ്ടാക്കണം എന്നായിരുന്നു ചില കോൺഗ്രസ്സുകാരുടെ താൽപര്യം. 1947 ആഗസ്റ്റ് 14ന് ഇന്ത്യ മുറിച്ച് പാക്കിസ്ഥാൻ ഉണ്ടാക്കി. അതിനുശേഷം അവശേഷിച്ച ഇന്ത്യ 1947 ആഗസ്റ്റ് 15ന് സ്വതന്ത്രമായി. രാജ്യം മുറിച്ച് പാക്കിസ്ഥാൻ ഉണ്ടാക്കണമെന്ന ബ്രിട്ടീഷ് അധികാരികളുടെ താൽപര്യവും അതിലേറെ ജിന്നയുടെ കടുംപിടുത്തവുമാണ് അത്യന്തം ദുഃഖകരമായ വിഭജനത്തിനിടയാക്കിയത്. കടുംപിടുത്തക്കാരനായ ജിന്ന ക്യാൻസർ ബാധിതനായി 1948 സെപ്തംബർ 11ന് മരിച്ചു.

മലങ്കരസഭയ്ക്ക് ഇന്ന് ആവശ്യം ദീർഘക്ഷമയാണ്. ക്രിസ്തുവിന്റെ കൽപന അനുസരിച്ച് സഭ ഒന്നായിരിക്കണമെന്നുള്ള ഒരു ദൈവീകമായ ആഗ്രഹമാണ് നമുക്കുണ്ടാകേണ്ടത്. രാജ്യത്തിലെ നിയമനടപടികൾ തുടരുന്നതോടൊപ്പം വിശ്വാസികളെ സഭൈക്യത്തിന്റെ കാര്യകാരണങ്ങൾ പഠിപ്പിക്കുന്നതിനുള്ള തീവ്രശ്രമങ്ങളും ഉണ്ടാകണം. അല്ലാത്തപക്ഷം അനുകൂല വിധി ലഭിച്ചാലും ഉദ്ദേശിച്ച പ്രയോജനം ഉണ്ടാകുകയില്ല. സഭൈക്യത്തിനായി ഒരു പ്രത്യേക ഞായറാഴ്ച മാറ്റിവെക്കുന്നത് നല്ലതാണ്. കൺവെൻഷനുകളിലും സഭൈക്യം ഒരു പ്രസംഗവിഷയമാകണം. വിശ്വാസിഹൃദയങ്ങളിലാണ് ഐക്യത്തിന്റെ വിത്തുപാകേണ്ടത്.

സഭൈക്യത്തിനുവേണ്ടി ജോർജിയൻ മിറർ നടത്തുന്ന ശ്രമങ്ങൾക്ക് ആശംസകൾ.

***ഡെയ്സി പാപ്പച്ചൻ,***
*പത്തനംതിട്ട*


FORM IV
STATEMENT OF OWNERSHIP AND OTHER
PARTICULARS ABOUT NEWSPAPER

**Georgian Mirror**

| | | |
|---|---|---|
| 1. Place of Publication | : | Palarivattom, Ernakulam, Kochi-682 025, Kerala State |
| 2. Periodicity of its publication | : | Quarterly |
| 3. Printer's Name | : | Mathew Alexander |
| Nationality | : | Indian |
| Address | : | St. George Orthodox Valiyapally, Palarivattom, Kochi-25 |
| 4. Publisher' Name | : | Mathew Alexander |
| Nationality | : | Indian |
| Address | : | St. George Orthodox Valiyapally, Palarivattom, Kochi-25 |
| 5. Editor's Name | : | C.V. Benjamin |
| Nationality | : | Indian |
| Address | : | St. George Orthodox Valiyapally, Palarivattom, Kochi-25 |
| 6. Name and address of the individuals who own the newspaper and partners or share holders holding more than one percent of the total capital | | St. George Orthodox Valiyapally Palarivattom Kochi - PIN- 682 025 |

I, Mathew Alexander hereby declare that the particulars given above are true to the best of my knowledge and belief.

15 Jan 2012

Sd/-
Publisher